## ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്

ലോകപ്രശസ്ത വേദശാസ്ത്രജ്ഞനും, ദാർശനികനും, ചിന്തകനും, ഗ്രന്ഥകാരനും. 1922 ഓഗസ്റ്റ് 9-ന് തൃപ്പൂണിത്തുറയിൽ ജനിച്ചു. പിതാവ്: പൈലി, മാതാവ്: ഏലി. 1937-ൽ മെട്രിക്കുലേഷൻ പരീക്ഷ പാസ്സായി. അതുകഴിഞ്ഞ് പത്രലേഖകൻ (1937–'42), ട്രാൻസ്പോർട്ട് കമ്പനിയിൽ ഗുമസ്തൻ, പി. ആൻഡ് ടി. വകുപ്പിൽ ഗുമസ്തനും പോസ്റ്റ്മാസ്റ്ററും (1942–'47). അക്കാലത്ത് പി. ആൻഡ് ടി. യൂണിയൻ തിരുവിതാംകൂർ - കൊച്ചി അസ്സോസിയേറ്റ് സെക്രട്ടറി. പിന്നീട് എത്യോപ്യയിൽ സർക്കാർ സ്കൂളുകളിൽ അദ്ധ്യാപകൻ (1947–'50). അമേരിക്കൻ സർവ്വകലാശാലകളിൽ പഠിച്ച് ഉന്നതബിരുദങ്ങൾ നേടി (1950–'54). ആലുവാ ഫെലോഷിപ്പ് ഹൗസ് ബർസാർ ആയി പ്രവർത്തിച്ചു (1954–'56). എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസിയുടെ പേഴ്സണൽ അസിസ്റ്റന്റും ഉപദേശകനും (1956–'59). 1959 ജനുവരിയിൽ ശെമ്മാശനായി. യേൽ സർവ്വകലാശാലയിലും ഓക്സ്ഫഡിലും ഉപരിപഠനം നടത്തി (1959–'61). 1961-ൽ വൈദികനായി. ക്രൈസ്തവസഭകളുടെ അഖിലലോക കൗൺസിലിന്റെ (W.C.C.) അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി പ്രവർത്തിച്ചു (1962–'67). സോവിയറ്റ് യൂണിയനിലേക്കു പോയ W.C.C.യുടെ ഡെലിഗേഷന്റെയും (1962), യുനെസ്കോ ഡെലിഗേഷന്റെയും (1967) നേതാവ്. 1967 മുതൽ 1996 വരെ ഓർത്തഡോക്സ് സെമിനാരിയുടെ പ്രിൻസിപ്പൽ. 1975-ൽ മെത്രാപ്പോലീത്തായായി. 1976 മുതൽ 1996 വരെ ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ. ക്രൈസ്തവസഭകളുടെ ലോകകൗൺസിൽ (W.C.C.) പ്രസിഡന്റുമാരിലൊരാളായി പ്രവർത്തിച്ചു (1983–'91). ലോകസമാധാനത്തിന്റെയും സൗഹൃദത്തിന്റെയും സന്ദേശവുമായി ആഗോളതലത്തിൽ സഞ്ചരിച്ചു. ഒട്ടധികം അന്താരാഷ്ട്ര സംഘടനകളുടെ നേതൃത്വം വഹിച്ചിരുന്നു. സോവിയറ്റ് ലാൻഡ് നെഹ്റു അവാർഡ്, ഓട്ടോ നുഷ്കെ പ്രൈസ് ഫോർ ദി പീസ് (ജർമ്മനി) തുടങ്ങി ഇരുപതോളം രാജ്യാന്തര അവാർഡുകളും ഒട്ടേറെ ബഹുമതികളും ലഭിച്ചിട്ടുണ്ട്. ഗ്രിഗറി ഓഫ് നിസ്സായെക്കുറിച്ചുള്ള ഗവേഷണപഠനത്തിന് 1975-ൽ സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ഡോക്ടറേറ്റ്. കൂടാതെ റഷ്യയിലെ ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാഡമി, ഹംഗറിയിലെ ബുഡാപ്പസ്റ്റ് ലൂതറൻ തിയോളജിക്കൽ അക്കാഡമി, ചെക്കോസ്ലോവാക്യയിലെ ജാൻഹസ് ഫാക്കൽറ്റി എന്നിവിടങ്ങളിൽ നിന്ന് ഓണററി ഡോക്ടറേറ്റ്. ജോയ് ഓഫ് ഫ്രീഡം, ഫ്രീഡം ഓഫ് മാൻ, കോസ്മിക്മാൻ, ഹ്യൂമൻ പ്രസൻസ്, എൻലൈറ്റൻമെന്റ് ഈസ്റ്റ് ആന്റ് വെസ്റ്റ്, സയൻസ് ഫോർ സെയിൻ സൊസൈറ്റീസ്, എ ലൈറ്റ് റ്റൂ ബ്രൈറ്റ്, എ ഹ്യൂമൻ ഗോഡ് തുടങ്ങി മുപ്പതോളം ഇംഗ്ലീഷ് ഗ്രന്ഥങ്ങളും 12 മലയാളഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കപ്പെടാത്ത മലയാളം, ഇംഗ്ലീഷ്, ജർമ്മൻ, ഫ്രഞ്ച് എന്നീ ഭാഷകളിലുള്ള പ്രബന്ധങ്ങൾ ആയിരത്തോളമുണ്ട്. 1996 നവംബർ 24-നു കാലംചെയ്തു. ഓർത്തഡോക്സ് സെമിനാരിചാപ്പലിൽ അന്ത്യവിശ്രമം കൊള്ളുന്നു.

# ആമുഖക്കുറിപ്പ്

അഭിവന്ദ്യനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി യുടെ മൗലിക രചനകൾ മിക്കവാറും എല്ലാം തന്നെ ഇംഗ്ലീഷ് ഭാഷയി ലാണ്. മലയാള ഭാഷയെ ഗാഢമായി സ്നേഹിച്ചിരുന്ന തിരുമേനി പ്രൗഢ മായ മലയാളത്തിൽ പ്രസംഗിക്കുകയും എഴുതുകയും ചെയ്യുമായിരുന്നെ ങ്കിലും, അദ്ദേഹത്തിന്റെ പ്രവർത്തനമണ്ഡലം കൂടുതലും ദേശീയവും അന്തർദേശീയവുമായ തലങ്ങളിലായിരുന്നു. അതുകൊണ്ട് സ്വാഭാവിക മായും ഇംഗ്ലീഷായിരുന്നു മാധ്യമം. ഇംഗ്ലീഷ് ഭാഷയിൽ അദ്ദേഹം പ്രകടിപ്പി ച്ചിരുന്ന സുഭഗവും അനായാസവുമായ പ്രഭാഷണശൈലി അനുപമമായി രുന്നു.

ഒരിക്കൽ സെമിനാരിയിലെ സോഫിയാ സെന്ററിൽ വച്ച് നടന്ന ഒരു ചർച്ചാ സമ്മേളനത്തിൽ അദ്ധ്യക്ഷനായിരുന്നത് അന്നത്തെ മുഖ്യമന്ത്രി സി. അച്യുതമേനോനായിരുന്നു; തിരുമേനി മുഖ്യ പ്രഭാഷകനും. പ്രസം ഗിക്കാൻ എഴുന്നേറ്റു നിന്ന തിരുമേനി സദസ്യരോട് ചോദിച്ചു, 'ഇംഗ്ലീഷി ലാണോ മലയാളത്തിലാണോ പ്രസംഗിക്കേണ്ടത്.' അദ്ധ്യക്ഷനായ അച്യു തമേനോൻ ചാടിപ്പറഞ്ഞു: 'ഇംഗ്ലീഷാവട്ടെ. അങ്ങയുടെ ഇംഗ്ലീഷ് പ്രസംഗം ഒരിക്കൽക്കൂടെ ഞങ്ങൾക്ക് ആസ്വദിക്കണമെന്നുണ്ട്!'

മലയാളത്തിൽ തിരുമേനി എഴുതിയ സഭാപരവും വേദശാസ്ത്രപരവു മായ കുറെ ലേഖനങ്ങളുടെ സമാഹാരമാണ് ഈ പുസ്തകം. ഭാഷ ഏതാ യാലും അദ്ദേഹത്തിന്റെ അപൂർവ്വമായ വിജ്ഞാനവും തേജസ്സുറ്റ പ്രതി ഭയും രചനകളിൽ പ്രതിഫലിക്കും. തിരുമേനിയുടെ നിര്യാണശേഷം അദ്ദേ ഹത്തിന്റെ നൂറുകണക്കായ ഇംഗ്ലീഷ് ലേഖനങ്ങൾ സമാഹരിച്ച് വിഷയം തിരിച്ച് പുസ്തകങ്ങളായി സെമിനാരിയിൽ നിന്നും മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷന്റെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിച്ചുകൊണ്ടാണിരിക്കുന്നത്. അവയിൽ കുറെയെങ്കിലും തർജ്ജമയിലൂടെ മലയാളം വായനക്കാർക്ക് കൂടി ലഭ്യമാക്കാൻ കഴിഞ്ഞാൽ നന്നായിരുന്നു.

സഭാംഗങ്ങൾക്ക് ഏറ്റവും പ്രയോജനകരമായ ഈ ലേഖനങ്ങൾ പ്രസി ദ്ധീകരിക്കാൻ തീരുമാനിച്ച മലങ്കര ഓർത്തഡോക്സ് സഭാ പ്രസിദ്ധീകരണ വിഭാഗം തലവൻ അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് തിരുമേനി (ചെങ്ങന്നൂർ), സമാഹാരത്തിന് മുൻകൈയെടുത്ത എം. ഒ. സി. പബ്ലിക്കേ ഷൻ സെക്രട്ടറി ഫാദർ തോമസ് വർഗീസ് ചാവടിയിൽ, സന്നാഹങ്ങളൊ രുക്കിയ ശ്രീ. ജോയ്സ് തോട്ടയ്ക്കാട് എന്നിവർ അഭിനന്ദനം അർഹി ക്കുന്നു. ഓർത്തഡോക്സ് സെമിനാരിയിലെ മാർ ഗ്രീഗോറിയോസ്

ഫൗണ്ടേഷനും എം. ഒ. സി. പബ്ലിക്കേഷനും സംയുക്തമായി നടത്തുന്ന ഈ സംരംഭത്തിൽ നമ്മുടെ ജനങ്ങൾക്ക് സന്തോഷിക്കാൻ ധാരാളം വകയുണ്ടാവും. ആശംസകളോടെ.

**ഫാ. ഡോ. കെ. എം. ജോർജ്**

(പ്രസിഡണ്ട്, മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ)

നവംബർ 24, 2008

പഴയസെമിനാരി

# ഉള്ളടക്കം

# 1
# കലയും വചനവും ഓർത്തഡോക്സ് ചിന്തയിൽ: ഒരു മുഖവുര

സഭയെ സംബന്ധിച്ചിടത്തോളം അതിന്റെ ജീവിതത്തിന്നതിപ്രധാനമായി ആവശ്യമുള്ളത് വചന ശുശ്രൂഷയും വിശുദ്ധ രഹസ്യങ്ങളുടെ ശുശ്രൂഷയും തന്നെ. ഇത് തർക്കമറ്റ സംഗതിയാണ്.

എന്നാൽ വചനം എന്ന് പറയുന്നത് അക്ഷരങ്ങൾ കൊണ്ടുണ്ടാക്കുന്ന വാക്കുകൾ മാത്രമാകണമെന്നില്ല. രൂപകലകളും സംഗീതവും വചനത്തിൽ ഉൾപ്പെടുന്നു. പൗരസ്ത്യസഭകൾ സംഗീതം, സൗധശില്പം, നാടകം, ചിത്രരചന എന്നിവയ്ക്ക് വളരെയധികം പ്രാധാന്യം കൊടുക്കുന്നു. സഭാവിശ്വാസസംബന്ധമായും ആരാധനാജീവിത സംബന്ധമായും ഉള്ള കാര്യങ്ങൾ നമ്മുടെ ജനങ്ങളെ പഠിപ്പിയ്ക്കുന്നത് പ്രസംഗം കൊണ്ടു മാത്രം സാദ്ധ്യമല്ല. ദേവാലയത്തിന്റെ ശില്പം, അതിലുള്ള ചിത്രങ്ങൾ, മറ്റു ഛിഹ്നരൂപങ്ങൾ, സംഗീതം എന്നിവ വചനം പോലെ തന്നെ കാര്യക്ഷമങ്ങളായ അദ്ധ്യയന മാധ്യമങ്ങളാണ്. പഴയകാലത്ത് നമ്മുടെ സഭാചരിത്രവും വിശ്വാസവുമൊക്കെ ജനങ്ങളെ പഠിപ്പിച്ചിരുന്നത് ചിത്രങ്ങളിൽ കൂടെയും, ചവിട്ടുനാടകം, പരിശമുട്ട്, റമ്പാൻപാട്ടുകൾ എന്നിങ്ങനെയുള്ള മാധ്യമങ്ങളിൽ കൂടെയുമായിരുന്നു.

അന്നത്തെ ജനങ്ങൾക്ക് ഇന്നത്തെപ്പോലെ വിദ്യാഭ്യാസമില്ലാതിരുന്നതുകൊണ്ട് അവർക്ക് മാധ്യമങ്ങൾ വേണ്ടിവന്നു എന്നു മാത്രം ചിന്തിയ്ക്കുന്നത് തെറ്റായിരിക്കും. ഏറ്റവും അഭ്യസ്തവിദ്യരായവർക്കു പോലും പ്രസംഗത്തിലും വാചക പഠനത്തിലും കൂടെ മാത്രമുള്ള അദ്ധ്യയനം അപര്യാപ്തമായിട്ടാണ് കാണുന്നത്. എത്രതന്നെ അഭ്യസ്തവിദ്യരായാലും കാര്യങ്ങൾ മനസ്സിൽ ഉറയ്ക്കണമെങ്കിൽ കലാരൂപങ്ങളിൽ കൂടെയുള്ള അദ്ധ്യയനം അത്യാവശ്യമാണ്. പ്രത്യേകിച്ചും ബോധതലത്തിന്റെ അടിത്തട്ടിലുള്ള (Unconscious, Subconscious) ചിന്താപ്രകരണങ്ങളെ കരുപ്പിടിയ്ക്കുവാൻ വചനങ്ങളേക്കാൾ കൂടുതൽ കഴിവുള്ളത്, കലയ്ക്കും വികാരത്തിനും അനുഭവത്തിനുമാണ്.

പ്രോട്ടസ്റ്റന്റ് വിശ്വാസത്തിന്റെ ശക്തി പ്രധാനമായും വസിയ്ക്കുന്നത് ബോധത്തിന്റെ ഉപരിതലങ്ങളിൽ മാത്രമാണ്. താഴെയുള്ള തലങ്ങളിലേയ്ക്ക് വചനങ്ങൾക്ക് അത്രയെളുപ്പം പ്രവേശിപ്പാൻ കഴിയുന്നില്ല. വച

നത്തിന് പരമപ്രാധാന്യം നല്കുന്നതുകൊണ്ട് വചനതലമായ സബോധ മനസ്സിൽ മാത്രമേ വിശ്വാസത്തിന് സ്ഥാനം ലഭിയ്ക്കുന്നുള്ളു.

സബോധമനസ്സറിയാതെ തന്നെ അബോധപ്രജ്ഞാ തലങ്ങളിലേയ്ക്കിറങ്ങുന്നതിനുള്ള ശക്തി കലാരൂപങ്ങൾക്കും ചിഹ്നങ്ങൾക്കും ക്രമങ്ങൾ (ritual, or liturgy) ക്കുമാണ് പ്രധാനമായുള്ളത്. പൗരസ്ത്യസഭ ഈ വചനേതര തലങ്ങളിലുള്ള ആദ്ധ്യാത്മികാദ്ധ്യയനത്തിനു പരമപ്രാധാന്യം നല്കുന്നു.

നാടകരൂപമായി ഇന്ന് നമുക്കവശേഷിക്കുന്നത് പരിശുദ്ധ കുർബാന മാത്രമാണ്. നമ്മുടെ കർത്താവിന്റെ പരസ്യശുശ്രൂഷ, മരണം, പുനരുത്ഥാനം മുതലായ രക്ഷാമാർഗ്ഗങ്ങളെ നാടകരൂപത്തിൽ അവതരിപ്പിക്കുന്നതാണ് വി. കുർബാന. എന്നാൽ ഇപ്പോഴത്തെ നാടകങ്ങളിലെന്നപോലെ കുറെപ്പേർ അരങ്ങത്തും കുറെപ്പേർ വീക്ഷകരായി താഴെയും നിലകൊള്ളുവാനല്ല ഉദ്ദേശിയ്ക്കപ്പെട്ടിരിക്കുന്നത്. വിശ്വാസികളെല്ലാവരും തന്നെ ഈ രക്ഷാനാടകത്തിൽ അരങ്ങത്താണ്. വീക്ഷകരായി മാലാഖമാരും വിശ്വാസികളായ സ്വർഗ്ഗീയ ഗണങ്ങളുമുണ്ട്. പക്ഷേ വിശ്വാസികൾ എല്ലാവരും സജീവമായി കുർബാനയിൽ പങ്കെടുക്കുകയും തങ്ങളുടെ കണ്ണു കൊണ്ടും, ചെവി കൊണ്ടും മാത്രമല്ല, മൂക്കു കൊണ്ടും (ധൂപം) രസന കൊണ്ടും, സ്പർശം കൊണ്ടും ഈ ബലിയിൽ ഭാഗഭാക്കുകളാകുന്നു.

പൗരസ്ത്യസഭകളെ സംബന്ധിച്ച് വചന ശുശ്രൂഷയെന്ന് പറയുന്നതു പോലും ഈ പരിശുദ്ധ കുർബ്ബാനയുടെ നാടകീയമായ ചട്ടക്കൂടിനകത്താണ് നാം നടത്തുന്നത്. നമ്മുടെ കർത്താവ് സ്വന്തകൈ കൊണ്ട് ഒന്നും തന്നെ വചനമായി നമുക്കെഴുതിത്തന്നില്ല. എന്നാൽ നിങ്ങൾ ഇപ്രകാരം അനുഷ്ഠിച്ചുകൊള്ളുവിൻ എന്ന് കല്പിച്ചുകൊണ്ട് പരിശുദ്ധ കുർബ്ബാനയാകുന്ന ‘കർമ്മം’ അല്ലെങ്കിൽ പ്രവൃത്തി (liturgical act) നമ്മെ ഭരമേൽപ്പിച്ചു. ഈ കുർബ്ബാനയാണ് സത്യവിശ്വാസത്തെ പലപ്പോഴും പല പൗരസ്ത്യസഭകളിലും സംരക്ഷിച്ചുപോന്നിട്ടുള്ളത്.

എന്നാൽ പരിശുദ്ധ കുർബ്ബാനയാകുന്ന രക്ഷയുടെ നാടകം കൂടാതെ അദ്ധ്യാപനത്തിന്റേയും അദ്ധ്യയനത്തിന്റെയും നാടകങ്ങളും നമ്മുടെ സഭയിലുണ്ടായിരുന്നു. ചവിട്ടുനാടകം, പരിശമുട്ട്, മാർഗ്ഗംകളി എന്നിങ്ങനെയുള്ള വിവിധ കലാരൂപങ്ങളിൽ കൂടെയാണ് സഭ വിശ്വാസികളെ വിശ്വാസത്തിൽ ദാർഢ്യപ്പെടുത്തി കൊണ്ടുപോന്നിട്ടുള്ളത്.

പോർത്തുഗീസുകാരിൽക്കൂടെയും ഇംഗ്ലീഷുകാരിൽകൂടെയും വന്ന യുക്തിയിലും വചനത്തിലും അധിഷ്ഠിതമായ പാശ്ചാത്യസംസ്കാരത്തിന്റെ ആഘാതമാണ് ഈ കലാരൂപങ്ങളെ നശിപ്പിയ്ക്കുവാനും നിഷേധിയ്ക്കുവാനും കാരണമായിത്തീർന്നിട്ടുള്ളത്. ഈ കലാരൂപങ്ങളെ നാം വീണ്ടും വീണ്ടെടുക്കേണ്ടിയിരിയ്ക്കുന്നു.

ക്രൈസ്തവരുടെ ശിക്ഷണത്തിനും അഭ്യസനത്തിനും അത്യധികം ആവശ്യമായ മറ്റു മൂന്ന് കലാരൂപങ്ങളും ഇന്ന് നമുക്ക് നഷ്ടപ്പെട്ടുകൊണ്ടിരിയ്ക്കുകയാണ്. സൗധശില്പം (Architecture), ആരാധനാ സംഗീതം (liturgical music), ആരാധനയ്ക്കുള്ള ചിത്രങ്ങൾ (icons), ഇവയിൽ മൂന്നിലും നമുക്കുള്ള പുരാതനപാരമ്പര്യം നമുക്കിന്നു നഷ്ടപ്രായമായിരിക്കുന്നു.

നമ്മുടെ പള്ളികളുടെ ശില്പകലയിലെ ചില പ്രധാന തത്വങ്ങൾ ഉദാഹരണരൂപത്തിൽ താഴെ കുറിയ്ക്കുന്നു.

1. മദ്ബഹാ മുഴുവൻ താഴെനിന്നു കാണത്തക്കവിധം പണിയരുത്. മദ്ബഹാ സ്വർഗ്ഗത്തിന്റെ പ്രതീകമാകുന്നു. സ്വർഗ്ഗം നമുക്കിന്ന് മുഴുവനും വെളിപ്പെട്ടിട്ടില്ല. അതുകൊണ്ട് മദ്ബഹായുടെ കുറെ ഭാഗങ്ങളെങ്കിലും താഴെ നിന്ന് കാണാത്തവിധത്തിൽ ക്രമീകരിയ്ക്കണം.

2. മദ്ബഹായ്ക്കകത്തു നേർവരകൾ വളരെ ചുരുങ്ങിയിരിയ്ക്കണം. കഴിയുന്നത്ര വൃത്തങ്ങളും ആർച്ചുകളുമായിരിയ്ക്കണം. ഈ വൃത്തങ്ങളുടെ പണിയിൽ ശബ്ദവഹനത്തിന് (□□□□□□□□□) പ്രത്യേക പ്രാധാന്യം നല്കണം. മദ്ബഹായിൽ ചൊല്ലുന്നതിന്റെ ശബ്ദം പടിഞ്ഞാറോട്ട് മുഖരിതമാകത്തക്കവിധം മദ്ബഹായുടെ കിഴക്കേ മതിൽ വളഞ്ഞതായിരിയ്ക്കണം.

3. മദ്ബഹായുടെ പ്രവേശനദ്വാരം ആർച്ചായിരിയ്ക്കണം. ആരാധനയെ സംബന്ധിച്ചിടത്തോളം ഉയർന്ന മെലിഞ്ഞ ആർച്ചിന് വളരെ പ്രാധാന്യമുണ്ട്. ജനലുകളും വാതിലുകളുമൊക്കെ ഈ ആർച്ചിന്നകത്തായിരിക്കണം. കൂർത്ത മുന മുകളിലുള്ള ഗോഥിക്ക് ആർച്ച് അധികം ഉപയോഗിക്കരുത്.

4. പള്ളിയുടെ മേൽപ്പുര കഴിയുന്നത്ര ഉയർന്നതായിരിക്കണം. ചെലവു ചുരുക്കുവാൻ വേണ്ടി പള്ളിയുടെ ഉയരം കുറയ്ക്കുന്നതു നല്ലതല്ല. സാധാരണഗതിയിൽ മദ്ബഹായുടെ മേൽപ്പുര പള്ളിയുടെ ബാക്കിഭാഗത്തിന്റെ മേൽപ്പുരയിൽ നിന്നും അല്പം ഉയർന്നതായിരിയ്ക്കണം. മദ്ബഹായുടെ മേൽത്തട്ട് ഉയർന്നതും വളഞ്ഞതുമായിരിയ്ക്കുന്നതാണ് ആരാധനയ്ക്ക് നല്ലത്.

5. ഒരു ക്രിസ്തീയ പള്ളിക്ക് നാലു ഭാഗങ്ങളാണുണ്ടായിരിക്കേണ്ടത്. (a) മദ്ബഹാ, പുരോഹിതന്മാരും കർമ്മികളും നിൽക്കുന്നതിനുള്ളത് (□) ഹൈക്കല, കുർബ്ബാനയനുഭവിയ്ക്കുന്നവരും മുടക്കപ്പെടാത്തവരുമായ സത്യവിശ്വാസികൾ നിൽക്കാനുള്ളത് (□) പള്ളി (□□□□); കുർബ്ബാനയനുഭവിക്കാതെ സുവിശേഷവചനം കേൾക്കാൻ വേണ്ടി ദേവാലയത്തിൽ വരുന്ന മാമ്മോദീസാ മുങ്ങാത്തവരും മുടക്കപ്പെട്ടവരുമായവർ നില്ക്കാനുള്ളത്. (□) നാടകശാല, ജനങ്ങളുടെ ആദ്ധ്യാത്മിക അഭ്യസനത്തിനുതകുന്ന നാടകങ്ങളും കലാപരിപാടികളും മറ്റും നടത്തുവാനുള്ളത്.

6. മാമ്മോദീസാ തൊട്ടി ഹെക്കലായുടെ പുറത്ത് വലതു വശത്തായിരിക്കണം. മാമ്മോദീസായിൽ കൂടെ മാത്രമേ ഹൈക്കലായിലേയ്ക്ക് പ്രവേശിയ്ക്കുവാനൊക്കുകയുള്ളു.

7. പള്ളിയ്ക്ക് തൂണുകൾ ഉണ്ടെങ്കിൽ അവ ചതുരത്തിലായിരിക്കരുത്. നിവൃത്തിയുള്ളിടത്തോളം വൃത്താകൃതിയിലുള്ളതായിരിക്കണം.

8. പള്ളിയുടെ നടുക്ക് ഒരു വിളക്ക് എപ്പോഴും കത്തിക്കൊണ്ടിരിക്കണം. അതിൽ അവിശ്വാസികളുൾപ്പെടെ എല്ലാ ജനങ്ങൾക്കും എണ്ണയൊഴിക്കുവാനും തിരി കത്തിയ്ക്കുവാനും സാധിക്കത്തക്കവണ്ണം ഹൈക്കലായ്ക്ക് വെളിയിലായിരിക്കണം ഈ വിളക്ക്.

9. ഒരു പള്ളിയ്ക്ക് ഒരു മണിമാളികയും മണിയുമുണ്ടായിരിക്കണം. യാമങ്ങളനുസരിച്ച് ജനങ്ങളെ പ്രാർത്ഥനയ്ക്ക് ആഹ്വാനം ചെയ്തുകൊണ്ടുള്ള മണിനാദം രാവിലെയും വൈകിട്ടും ഞായറാഴ്ച ആരാധനാ സമയങ്ങളിലും മുഴങ്ങണം.

10. ത്രോണോസിന്മേൽ മെഴുകുതിരിക്കാലുകളും ഒരു കുരിശും മാത്രം മതി. മൂന്നു കുരിശുകൾ വെയ്ക്കേണ്ടയാവശ്യമില്ല. മെഴുകുതിരി രണ്ടോ മൂന്നോ ഏഴോ പന്ത്രണ്ടോ എന്നാണ് പാരമ്പര്യം. 'അരുളിയ്ക്കാ' വെയ്ക്കരുത്. രോഗികൾക്ക് കുർബ്ബാന കൊടുക്കുവാൻവേണ്ടി പരിശുദ്ധ കുർബ്ബാന സൂക്ഷിച്ചുവെയ്ക്കുന്ന ചെപ്പ് ഒരു പെട്ടകരൂപത്തിലോ പള്ളിയുടെ രൂപത്തിലോ ആവാം. അരുളിയ്ക്കാ, കത്തോലിക്കർ 'റാസ' അല്ലെങ്കിൽ കുർബ്ബാനഘോഷയാത്രയായിയെഴുന്നെള്ളിക്കുവാൻ ഉണ്ടാക്കിയതാണ്. കുർബ്ബാനയെ അരുളിയ്ക്കാകത്ത് വെച്ച് ആരാധിയ്ക്കുക എന്നും എഴുന്നെള്ളിയ്ക്കുക എന്നും ഉള്ള പതിവ് പൗരസ്ത്യർക്കില്ല. ത്രോണോസിൽ പുഷ്പങ്ങൾ വെയ്ക്കുന്നതിൽ തെറ്റില്ല. പക്ഷേ പ്ലാസ്റ്റിക് പുഷ്പങ്ങൾ അരുത്. പുഷ്പങ്ങൾ വെളുത്തതായിരുന്നാൽ ഏറെ നല്ലത്. ത്രോണോസിൽ മാറാമ്പലും പൊടിയും ഉണ്ടാകാതെ സൂക്ഷിക്കേണ്ടത് വൈദികന്റെ ചുമതലയാണ്. അതിൽ വിരിച്ചിരിക്കുന്ന വസ്ത്രങ്ങൾ അലക്കി വെടിപ്പാക്കിയതായിരിക്കണം. മുഷിഞ്ഞത് കിടക്കാനനുവദിക്കരുത്.

മദ്ബഹായിൽ പ്രവേശിക്കുന്നവർ പട്ടക്കാരനായാലും ശുശ്രൂഷക്കാരനായാലും എപ്പോഴും വളരെ ഭയഭക്തിയോടും ബഹുമാനത്തോടും കൂടെയായിരിക്കണം. ശുശ്രൂഷകർ അലക്ഷ്യമായി മദ്ബഹായിൽ നിൽക്കുവാനോ ത്രോണോസിനെ തൊടുവാനോ അനുവദിക്കരുത്. എല്ലായ്പ്പോഴും ദൈവസാന്നിദ്ധ്യമുള്ള ദൈവസിംഹാസനമാണെന്നുള്ള ബോധത്തോടെ വേണം വൈദികരും ശുശ്രൂഷകരും പെരുമാറുവാൻ.

*(പുരോഹിതൻ ത്രൈമാസിക, മെയ് – ജൂലൈ, 1988)*

# 2

# ഓരോ ശിശുവിനും ഓരോ മാലാഖയോ?

### എന്തുതന്നെയായാലും, ദൈവരാജ്യം ഇങ്ങനെയുള്ളവരുടേതല്ലോ

**ശി**ശുക്കൾ മാലാഖമാരാണ് – കുറഞ്ഞ പക്ഷം മിക്ക ശിശുക്കളും. പക്ഷേ, അവർക്കു മാലാഖമാരുണ്ടോ? ഓരോ ശിശുവിനും ഓരോ മാലാഖയുണ്ടോ? ക്രിസ്തു നമ്മെ അങ്ങനെ പഠിപ്പിച്ചുവോ? വിശുദ്ധ മത്തായി എഴുതിയ സുവിശേഷത്തിൽ (18:10) നമ്മുടെ കർത്താവു തന്റെ ശിഷ്യന്മാരെ ഇങ്ങനെ താക്കീതു ചെയ്തു: "ഈ ചെറിയവരിൽ ആരെയും നിസ്സാരരായി കാണാതിരിക്കാൻ സൂക്ഷിക്കുക. സ്വർഗ്ഗത്തിൽ അവരുടെ മാലാഖമാർ എപ്പോഴും എന്റെ സ്വർഗസ്ഥനായ പിതാവിന്റെ മുഖം കണ്ടുകൊണ്ടാണ് ഇരിക്കുന്നത് എന്നു ഞാൻ നിങ്ങളോടു പറയുന്നു."

ശിഷ്യന്മാരുടെ ഇടയിൽ, അവരിൽ ആര് സ്വർഗ്ഗരാജ്യത്തിൽ 'ഒന്നാമൻ' ആകും എന്നതിനെക്കുറിച്ചുള്ള തർക്കമായിരുന്നു പശ്ചാത്തലം. ഒരു ശിശുവിനെ അടുക്കെ വിളിച്ച് അവരുടെ നടുവിൽ നിറുത്തിയിട്ടു ക്രിസ്തു ശിഷ്യന്മാരോട് ഇപ്രകാരം പറഞ്ഞു: "നിങ്ങൾ മനഃപരിവർത്തനം വന്ന് ശിശുക്കളെപ്പോലെ ആകുന്നില്ലെങ്കിൽ ഒരിക്കലും സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കയില്ല" (മത്താ. 18:1–3).

എന്നാൽ 'അവരുടെ മാലാഖമാർ എന്റെ സ്വർഗസ്ഥനായ  പിതാവിന്റെ മുഖം കണ്ടുകൊണ്ടാണ് ഇരിക്കുന്നത്' എന്നു കർത്താവ് പറഞ്ഞതിന്റെ അർത്ഥമെന്താണ്? അദ്ദേഹം എന്ത് ഉദ്ദേശിച്ചിരുന്നുവെങ്കിലും രണ്ടു മൂന്നു കാര്യങ്ങൾ ഇതിൽ നിന്നും വ്യക്തമാണ്.

1. ക്രിസ്തു ദരിദ്രരുടെ പക്ഷത്തിരിക്കുന്നതുപോലെ അവൻ ശിശുക്കളുടെയും പക്ഷത്തിരിക്കുന്നു. എന്നാൽ ദരിദ്രർ സ്വർഗരാജ്യം അവകാശമാക്കുന്നതോടെ നീക്കുപോക്കുണ്ടാകുന്ന ഒരു അവസ്ഥയാണു ദാരിദ്ര്യം. ഇതിനു വിപരീതമായി, സ്വർഗരാജ്യത്തിൽ കടക്കുവാൻ മുതിർന്നവർ ആയിത്തീരേണ്ടുന്ന – അവർ ആഗ്രഹിക്കുന്ന – ഒരു അവസ്ഥയാണു ശൈശവം.

2. ശിശുക്കൾക്കു വിശ്വാസം ഉണ്ടാകുവാൻ പ്രായമായിട്ടില്ലാത്തതിനാൽ അവർക്കു രക്ഷിക്കപ്പെടുവാൻ സാദ്ധ്യതയില്ലെന്നു നാം ചിന്തിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നതു വലിയ തെറ്റാണ്. മുതിർന്നവർക്കു മാത്രമേ സ്വർഗരാജ്യത്തിൽ കടക്കുവാൻ സാധിക്കുകയുള്ളു എന്നു വിചാരിക്കുന്നത് എത്ര അർത്ഥശൂന്യതയാണ്! ക്രിസ്തു തികച്ചും വിപരീതമായാണു

പറയുന്നത്. ഉദാഹരണത്തിനു മർക്കോസ് 10:14 ൽ ഇങ്ങനെ പറയുന്നു: 'ശിശുക്കൾ എന്റെ അടുക്കൽ വരട്ടെ. അവരെ തടയരുത്. ദൈവരാജ്യം ഇവരെപ്പോലുള്ളവരുടേതാകുന്നു'. അപ്പോൾ കർത്താവു പഠിപ്പിച്ചതു സ്വർഗരാജ്യം ശിശുക്കളുടേതാണെന്നതാണ്; മുതിർന്നവർ അവിടെ പ്രവേശിക്കുന്നത് അവർ തിരിഞ്ഞു ശിശുക്കളെപോലെയാകുമ്പോൾ മാത്രമാണ്. ശിശുസ്നാനത്തെപ്പറ്റി എതിർത്തു പറയുകയും മുതിർന്ന സ്നാനത്തെ നിർബന്ധിക്കുകയും ചെയ്യുന്ന കൂട്ടർ ക്രിസ്തുവിനും വേദപുസ്തകത്തിനും എതിരായതിനെക്കുറിച്ചു പഠിപ്പിക്കുന്നു.

അതേ, ദൈവരാജ്യം ദരിദ്രരുടേയും, സൗമ്യതയുള്ളവരുടേയും യാതനയനുഭവിക്കുന്നവരുടെയും അതോടൊപ്പം തന്നെ ശിശുക്കളുടേതുമാണ്. അത് അവരുടെ അവകാശമാണെന്നു തോന്നുന്നു. ശിശുക്കൾ വിലപ്പെട്ടവരാണ്. അവർ മുതിർന്നവരാകുമ്പോൾ വലിയവരാകുമെന്നതുകൊണ്ടല്ല, അവർ ശിശുക്കളായിതന്നെ വിലപ്പെട്ടവരാണ്. ഇതാണു നമ്മുടെ കർത്താവു പഠിപ്പിച്ചത്.

എന്നിരുന്നാലും, 'അവരുടെ മാലാഖമാർ' എന്നതുകൊണ്ടു കർത്താവ് അർത്ഥമാക്കിയതെന്താണ്? ശിശുക്കൾക്കു ദൈവത്തെപ്പറ്റി വ്യക്തമായും സൂക്ഷ്മമായും ബോധമില്ലായിരിക്കാം. എങ്കിലും സ്വർഗ്ഗത്തിലുള്ള അവരുടെ പ്രതിനിധികൾ ദൈവസാന്നിദ്ധ്യം നിരന്തരമായി അനുഭവിക്കുന്നു എന്നത് അനുമാനിക്കാവുന്നതാണ്. ഓരോ ശിശുവിനും സ്വർഗത്തിൽ ഓരോ 'എയ്ഞ്ചലോസ്' അഥവാ മാലാഖ അഥവാ പ്രതിനിധി ഉണ്ട്. അപ്പോൾ മുതിർന്നവരാകുമ്പോൾ നമ്മുടെ പാപങ്ങൾ മൂലം നമ്മുടെ മാലാഖമാർ നമുക്കു നഷ്ടപ്പെടുന്നുവോ? ഉത്തരം എനിക്ക് അറിയുവാൻ വയ്യ. പക്ഷേ ഒന്നെനിക്കറിയാം – ദരിദ്രർ പ്രാധാന്യം അർഹിക്കുന്നതുപോലെ തന്നെ ശിശുക്കളും പ്രാധാന്യമുള്ളവരാണ്, കാരണം സ്വർഗരാജ്യം ഇങ്ങനെയുള്ളവരുടേതാണല്ലോ.

സ്വർഗരാജ്യത്തിൽ ആർ കടക്കുമെന്നതിനെക്കുറിച്ചു ക്രിസ്തുവിന് എന്തെങ്കിലും ബന്ധമുണ്ടെങ്കിൽ അവിടെ അനേകം ശിശുക്കളും ലാസറിനെപ്പോലെ അനേകം പാവപ്പെട്ടവരും ഉണ്ടാകും. ഇപ്പോൾ നാം ഇങ്ങനെയുള്ളവരെ കൈക്കൊള്ളുകയും നമുക്കു ചെയ്യാവുന്നതൊക്കെയും അവർക്കു ചെയ്തുകൊടുക്കുകയും ചെയ്യണം. എന്തുകൊണ്ടെന്നാൽ ക്രിസ്ത്യാനികൾ ക്രിസ്തുവിന്റെ ശരീരത്തിന്റെ അവയവങ്ങളും; അവന്റെ മനസ്സും ആഗ്രഹവും ഉദ്ദേശ്യവും പങ്കിടുന്നവരുമാകുന്നുവല്ലോ.

നമ്മുടെ വിദ്യാലയങ്ങൾ ശിശുക്കളെ എങ്ങനെ വഴിതെറ്റിക്കുന്നുവെന്നും, സമൂഹം എങ്ങനെ അവരെ ദുഷ്ടവഴികൾ പഠിപ്പിക്കുന്നുവെന്നും പോഷകാഹാരങ്ങൾ നിരോധിക്കുന്നുവെന്നതും, പട്ടിണിയും രോഗവും

മൂലം അവർ എങ്ങനെ കഷ്ടപ്പെടുന്നു എന്നതിനെക്കുറിച്ചും നമുക്കു ചിന്തിക്കാം. നമ്മുടെ ശിശുക്കളെ ബഹുമാനിക്കുകയും സ്നേഹിക്കുകയും കരുതുകയും ചെയ്യുന്ന ഒരു സമൂഹം നമുക്കു കെട്ടിപ്പടുക്കാം. ചുരുക്കം ചില ബാലഭവനുകളും ബാലവാടികളുമുള്ളതുകൊണ്ടു മാത്രം അപ്രകാരമൊരു സമൂഹമുണ്ടാക്കുവാൻ സാധ്യമല്ല. നമ്മുടെ പാപം നിറഞ്ഞ സമൂഹമാണു മാലാഖമാരോടു സമരായ ശിശുക്കളെ പാപികളാക്കുന്നത്. ദൈവത്തിന്റെ മാലാഖമാരോടു തുല്യരായ ശിശുക്കൾ അവരെക്കാളും നല്ല മനുഷ്യരായി വളരുവാൻ തക്കതായ ഒരു സമൂഹം കെട്ടിപ്പടുക്കുവാൻ നമുക്കു യത്നിക്കാം.

*(സെന്റ് തോമസ് സൺഡേസ്കൂൾ മാങ്ങാനം, പ്ലാറ്റിനം ജൂബിലി സുവനീർ, 1995, ഇംഗ്ലീഷ് ലേഖനത്തിന്റെ മലയാള തർജമ)*

# 3

# നോമ്പും വിവാഹ ബന്ധവും

നോമ്പാരംഭിക്കുന്ന ദിവസങ്ങളിൽ വിവാഹം നടത്തുവാൻ സഭ സാധാരണഗതിയിൽ അനുവദിയ്ക്കാത്തതിനെക്കുറിച്ച് സഭയിൽ പലർക്കും പരാതിയുണ്ട്.എനിക്കറിയാവുന്ന ചില കാര്യങ്ങൾ ഇവിടെ എഴുതുന്നത്, വലിയ വാഗ്വാദത്തിലേക്ക് നയിക്കാൻ വഴിയുണ്ടെന്ന് അറിഞ്ഞുകൊണ്ടാണ്.

ഒന്നാമത് സഭയിലെ നോമ്പുകൾ എല്ലാം നമ്മുടെ കർത്താവോ ശ്ലീഹന്മാരോ ഏർപ്പെടുത്തിയതല്ല. പിന്നീടുണ്ടായ സഭാ ക്രമീകരണത്തിൽ പെട്ടതാണ്.

ക്രിസ്തീയ സമൂഹത്തിന്റെ സംശിക്ഷണത്തിനും ആത്മീയ വളർച്ചയ്ക്കും വേണ്ടി, അനുതാപത്തിന്റെയും പ്രാർത്ഥനയുടെയും സമയമായി, സഭ മുഴുവൻ ഒരുമിച്ച് ദൈവതിരുമുമ്പാകെ വരുവാനുള്ള സമയമാണ് നോമ്പ്.

ഞായറാഴ്ച എല്ലാ ക്രിസ്ത്യാനികളും കുർബാന അനുഭവിക്കേണ്ട ദിവസമാണ്. പക്ഷേ ഇന്ന് ഒരു ചെറിയ ശതമാനം പേർ പോലും അങ്ങിനെ എല്ലാ ഞായറാഴ്ചയും കുർബാന അനുഭവിക്കുന്നുണ്ടെന്ന് തോന്നുന്നില്ല.

അതുപോലെ തന്നെയാണ് സഭയിലെ നോമ്പുകളുടെ ആചരണവും. നമ്മുടെ സഭയിൽ ഇപ്പോഴത്തെ ക്രമീകരണമനുസരിച്ച് അഞ്ചു നോമ്പുകളും, പിന്നെ എല്ലാ ആഴ്ചയിലും ബുധനാഴ്ചയും വെള്ളിയാഴ്ചയുമുള്ള നോമ്പുമാണുള്ളത്. 50 നോമ്പും 25 നോമ്പും 15 നോമ്പും, 13 നോമ്പും, മൂന്നു നോമ്പും കൂടെ 106 ദിവസം - ശേഷിക്കുന്ന 259 ദിവസത്തിലെ ഉയിർപ്പു മുതൽ പെന്തിക്കോസ്തി വരെയുള്ള 49 ദിവസം കുറച്ചാൽ 210 ദിവസം. അല്ലെങ്കിൽ 30 ആഴ്ച. ഈ മുപ്പതു ആഴ്ചയിലെ ബുധനും വെള്ളിയും കൂടെ 60 ദിവസം. 106 + 60 = 166 ദിവസമാണ് നമ്മുടെ സഭയിൽ ഉപവാസ ദിവസങ്ങളായി ക്രമീകരിച്ചിട്ടുള്ളത്. 12 മാസത്തിൽ അഞ്ചര മാസം എന്നു വെയ്ക്കാം.

ഇത് ദയറായക്കാരെ ഉദ്ദേശിച്ചിട്ടുള്ള ക്രമീകരണമാണ്. യഥാർത്ഥത്തിൽ പഴയ പതിവനുസരിച്ച് യൽദാ നോമ്പ് 25 അല്ല 40 ദിവസമാണ്. അതുപോലെ ശ്ലീഹാ നോമ്പ് 13 ദിവസമല്ല, പ്രത്യുത പെന്തിക്കോസ്തിയുടെ പിറ്റേദിവസം മുതൽ ജൂൺ 29 വരെയുള്ള ദിവസങ്ങളാണ്. 1978 -ൽ പെന്തിക്കോസ്തി മേയ് 14 -നു ആയിരുന്നു. അതനുസരിച്ച് ശ്ലീഹാ നോമ്പ്, മെയ് 15 മുതൽ ജൂൺ 28 വരെയുള്ള 45 ദിവസമായിരുന്നു. ഇങ്ങനെ നോക്കുമ്പോൾ ഒരു സംവത്സരത്തിന്റെ പകുതിയിലധികം നോമ്പു നോക്കുക

എന്നുള്ളത് ദയറായക്കാരെ ഉദ്ദേശിച്ചുണ്ടാക്കിയ ഒരു ക്രമീകരണമാണെന്നു മാത്രമല്ല, പഴയ കാനോൻ നിയമങ്ങളിലും കാണുന്നില്ല. നോമ്പു ദിവസങ്ങളിൽ മത്സ്യമാംസ വർജ്ജനം മാത്രമല്ല, ഭക്ഷണവും പാനീയവും കൂടാതെ സന്ധ്യ വരെയോ സാദ്ധ്യമല്ലെങ്കിൽ 3 മണി വരെയോ ഉപവസിയ്ക്കുക എന്നുള്ളതാണ് സഭ അനുശാസിക്കുന്നത്. അത് ജോലിക്കാരായ അൽമായർക്ക് പലപ്പോഴും പ്രയാസമാണെന്നുള്ളത് നിസ്തർക്കം തന്നെ.

അതുകൊണ്ട് സഭയിൽ ആദ്യം ഉണ്ടാകേണ്ടുന്ന ക്രമീകരണം ഈ അഞ്ചു നോമ്പുകളും എല്ലാ അൽമായക്കാരും നോൽക്കണമെന്ന് നിർബന്ധിക്കാതെ ദയറായക്കാരും പട്ടക്കാരും നിർബന്ധമായി നോൽക്കണമെന്നും മറ്റുള്ളവർക്ക് 50 നോമ്പ്, മൂന്നു നോമ്പ് എന്നിവ മാത്രം നിഷ്ഠയായി നോൽക്കണമെന്നും, ശേഷിയ്ക്കുന്ന നോമ്പുകൾ Voluntary അതായത് അതിന്ന് വിളിയും സൗകര്യവുമുള്ളവർ മാത്രം നോൽക്കുക എന്നും തീരുമാനിക്കുന്നതായിരിക്കും നല്ലതെന്നു തോന്നുന്നു.

സഭയുടെ പാരമ്പര്യമനുസരിച്ച് ഏറ്റവും പഴയ നോമ്പുകൾ ബുധനാഴ്ചയും വെള്ളിയാഴ്ചയുമുള്ളതാണ്. അതു കഴിഞ്ഞാൽ പഴക്കം കൂടുതൽ ഉള്ളത് വലിയ നോമ്പിനാണ്. അപ്പസ്തോലിക കാനോന 69 ഇങ്ങനെ പറയുന്നു:

“ഏതെങ്കിലും ഒരു എപ്പിസ്ക്കോപ്പയോ, കശീശായോ, ശെമ്മാശ്ശനോ, കോറൂയായോ, മ്സമ്റോനോയോ, ഉയിർത്തെഴുന്നേൽപ്പിന്റെ പരിശുദ്ധ 40 ദിവസത്തെ നോമ്പോ, ആഴ്ചവട്ടത്തിലെ നാലാം ദിവസമോ (ബുധനാഴ്ചയോ) ഒരുക്ക ദിവസമോ (വെള്ളിയാഴ്ച) നോമ്പായി അനുഷ്ഠിക്കാതിരുന്നാൽ, ഏതെങ്കിലും ശരീരരോഗം മൂലമല്ലെങ്കിൽ അയാളെ സ്ഥാനത്തു നിന്ന് നീക്കണം. അൽമായക്കാരനാണെങ്കിൽ മുടക്കണം.”

എന്നാൽ വിവാഹം നടത്തിക്കൊടുക്കുന്നതിനെപ്പറ്റിയുള്ള പഴയ കാനോൻ ലവോദിക്യാ സുന്നഹദോസിന്റേത് (343 എ. ഡി.) കുസ്തന്തീനോപോലീസ് (381 എ. ഡി.) അംഗീകരിച്ചതാണ്. “കല്യാണങ്ങളും പിറന്നാൾ സദ്യകളും വലിയനോമ്പിൽ നടത്തിക്കൂടാ”എന്നു മാത്രമേ ഈ നിയമം (ലവോദിക്യാ 52) പറയുന്നുള്ളു. ബുധനാഴ്ചയുടേയും വെള്ളിയാഴ്ചയുടെയും കാര്യം ഒന്നും പറയുന്നില്ല. മറ്റു നോമ്പുകളെപ്പറ്റിയും പഴയ കാനോനകളിലൊന്നും കാണുന്നില്ല.

വിവാഹബന്ധത്തെപ്പറ്റിയുള്ള നിരോധനം കാനോനകളിൽ കാണുന്നത് കുർബാനയുള്ള ദിവസങ്ങളുടെ തലേ രാത്രികളേക്കുറിച്ചു മാത്രമാണ്. നോമ്പിൽ വിവാഹബന്ധത്തിൽ നിന്ന് ഒഴിഞ്ഞിരിയ്ക്കണം എന്ന നിബന്ധന കാനോനിൽ കാണുന്നില്ല. പരിശുദ്ധ വലിയനോമ്പിനെക്കുറിച്ചുള്ള കാനോനകളിലും ഇതു കാണുന്നതു പിൽക്കാലത്തുണ്ടാക്കിയ ചില നിയ

മങ്ങളിൽ മാത്രമാണ്.

നമ്മുടെ ഹൂദായ കാനോൻ (മലയാളം) അഞ്ചാം അദ്ധ്യായത്തിലാണല്ലോ നോമ്പിനെപ്പറ്റിയുള്ള നിബന്ധനകൾ ഉള്ളത്. അവയിൽ ഒന്നും വിവാഹബന്ധത്തെക്കുറിച്ച് പറയുന്നില്ല.

വിവാഹത്തെപ്പറ്റി പറയുന്നത് എട്ടാം അദ്ധ്യായത്തിലാണ്. വിവാഹശുശ്രൂഷ നിരോധിച്ചിരിക്കുന്നത് വലിയനോമ്പിലും പെന്തിക്കോസ്തിയുടെ കാത്തിരിപ്പ് ദിവസങ്ങളിലുമാണ്. പേത്തർത്താ ഞായറാഴ്ച വിവാഹം നടത്തിക്കൂടാ എന്നു കാനോൻ നിയമമില്ല. നോമ്പ് ആരംഭിക്കുന്ന ഞായറാഴ്ച പാതിരാത്രിക്കു ശേഷം വിവാഹം പാടില്ല എന്നു വ്യക്തമായി കാണുന്നു (മലയാളം ഹൂദായ കാനോൻ, p. 144). എന്നാൽ ചൊവ്വാഴ്ചയും വ്യാഴാഴ്ചയും ശനിയാഴ്ചയും പാടില്ല എന്ന് കാനോനിൽ കാണുന്നില്ല.

വിവാഹബന്ധത്തിൽ നിന്ന് ഒഴിഞ്ഞിരിക്കേണ്ടതായി പറയുന്നത് കുർബ്ബാനയനുഭവിക്കേണ്ടുന്ന ഞായറാഴ്ചകളേയും മാറാനായ പെരുന്നാളുകളേയുംകുറിച്ച് മാത്രമാണ് (മലയാളം ഹൂദായ, p. 189).

ഈ വിഷയത്തെക്കുറിച്ച് സഭ കൂടുതൽ ചിന്തിക്കേണ്ടുന്നയാവശ്യമുണ്ട്. സഭയുടെ പാരമ്പര്യമായി ഞാൻ കാണുന്നത് താഴെപ്പറയുന്നത് മാത്രമാണ്.

(1) ഭാര്യാ ഭർത്താക്കന്മാർ വിവാഹബന്ധത്തിൽ ജീവിക്കുന്നത് ദൈവതിരുമുമ്പാകെ അനുഗ്രഹീതമാകുന്നു. വിവാഹബന്ധത്തിൽ നിന്ന് ഉഭയസമ്മതത്തോടെ ഒഴിഞ്ഞിരിക്കുന്നതും ദൈവതിരുമുമ്പാകെ പ്രസാദകരമാണ്.

(2) അവർ വിവാഹബന്ധത്തിൽ നിന്ന് ഒഴിഞ്ഞിരിയ്ക്കേണ്ടുന്നതായി സഭ പറയുന്നത് പരിശുദ്ധ കുർബ്ബാന അനുഭവിയ്ക്കേണ്ടുന്ന ഞായറാഴ്ചകളിലും മാറാനായ പെരുന്നാളുകളിലും മാത്രമാകുന്നു.

(3) മറ്റു സമയങ്ങളിൽ പരസ്പര സമ്മതത്തോടു കൂടെ മാത്രം വിവാഹബന്ധത്തിൽ നിന്ന് ഒഴിഞ്ഞിരിയ്ക്കാവുന്നതാണ്.

(4) നോമ്പുകാലങ്ങളിൽ വിവാഹബന്ധത്തിൽ നിന്ന് ഒഴിഞ്ഞിരിക്കുന്നത് സ്വന്ത മനസ്സാലെയായിരിക്കണം.

(5) വലിയനോമ്പിന്റെ ആരംഭമായ ഞായറാഴ്ച സന്ധ്യയ്ക്കു ശേഷം ഉയിർപ്പു പെരുന്നാൾ വരെയുള്ള ദിവസങ്ങളിൽ വിവാഹം നടത്തരുത് എന്ന് പറയുന്നത് സദ്യകൾ നടത്തരുത് എന്നതിനോടനുബന്ധിച്ചാണ്. അല്ലാതെ വിവാഹബന്ധത്തിൽ നിന്ന് വേർപ്പെട്ടിരിയ്ക്കുന്നതിന്റെ പശ്ചാത്തലത്തിലല്ല.

(6) മറ്റു നോമ്പുകളെപ്പറ്റിയോ ബുധനാഴ്ച വെള്ളിയാഴ്ചയെക്കുറിച്ചോ

പ്രധാനമായി നോക്കുവാനുള്ളത് ആ ദിവസങ്ങളിൽ കല്ല്യാണസദ്യകൾ നടത്തരുത് എന്നുള്ളത് മാത്രമാണ്.

(7) സ്വർഗ്ഗാരോഹണപ്പെരുന്നാളിന് ശേഷം പെന്തിക്കോസ്തി വരെയുള്ള ദിവസങ്ങളും കാത്തിരിപ്പിന്റെയും വ്രതാനുഷ്ഠാനത്തിന്റെയും സമയങ്ങളായതുകൊണ്ട് ആ ദിവസങ്ങളിൽ സാധാരണഗതിയിൽ വിവാഹ ആഘോഷങ്ങൾ നടത്തിക്കൂടാ.

ഇവയത്രയും ഇപ്പോഴത്തെ വളരെ പരിമിതമായ അറിവു വെച്ചുകൊണ്ടുള്ള എന്റെ വ്യക്തിപരമായ അഭിപ്രായങ്ങളാണ്. ഇതിൽ തെറ്റുണ്ടെങ്കിൽ തിരുത്തിത്തരുവാൻ മറ്റു പിതാക്കന്മാരേയും കശീശന്മാരേയും സവിനയം ക്ഷണിക്കുന്നു.

*(എഡിറ്റോറിയൽ, പുരോഹിതൻ ത്രൈമാസിക, മെയ് - ജൂലൈ, 1988)*

# 4
# സഭയും സ്ത്രീകളും

വേദപുസ്തകപരമായി ഉല്പത്തി 1:27-ൽ ദൈവം ആദാമിനെ (മനുഷ്യനെ) സൃഷ്ടിച്ചു. സ്വന്തരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവൻ അവരെ സൃഷ്ടിച്ചു; അവൻ അവരെ അനുഗ്രഹിച്ചു. രണ്ടു മൂന്നു കാര്യങ്ങൾ ഇവിടെ പ്രത്യേകം എടുത്തു പറയേണ്ടതുണ്ട്. ദൈവസ്വരൂപം എന്നു പറയുന്നത് സ്ത്രീയും പുരുഷനും ഉൾപ്പെടുന്ന മനുഷ്യനിലാണ്: സ്ത്രീയും പുരുഷനും ഒരുപോലെ ദൈവത്തിന്റെ സ്വന്തരൂപത്തിലാണ് സൃഷ്ടിക്കപ്പെട്ടത്. അവരുടെ പരസ്പരബന്ധത്തിലാണ് ദൈവിക സ്വരൂപം ദൃഷ്ടമായത്. പുരുഷനിൽ മാത്രമായല്ല സ്ത്രീയോടൊപ്പം പുരുഷനിലാണത്. സ്ത്രീപുരുഷന്മാരുടെ പാരസ്പര്യം ദൈവസ്വരൂപത്തിന്റെ നിദർശനമാണ്.

Image എന്ന ഇംഗ്ലീഷ് പദത്തിന്റെ ഗ്രീക്കുപദം Icon എന്നാണ് (എബ്രായഭാഷയിൽ സേലം). അതായത് ദൃഷ്ടമല്ലാത്ത ഒരാളുടെ ദൃഷ്ടരൂപം. ഏതെങ്കിലും വസ്തുവിന്റെ പുനരാവിഷ്ക്കരണം എന്നും ആകാം.

ദൈവം കാണപ്പെട്ടവനല്ല എന്നും ദൈവത്തിന്റെ ദൃഷ്ടമായ രൂപമായാണ് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടതെന്നുമുള്ള മൗലിക യാഥാർത്ഥ്യം പലപ്പോഴും നാം വിസ്മരിക്കുന്നു. ക്രിസ്തീയ വേദശാസ്ത്രത്തെ സംബന്ധിച്ച് ആദാമിൽ അതിന്റെ മങ്ങിയ ചിത്രം നമുക്കു കാണാമെങ്കിലും അതിന്റെ പൂർത്തീകരണം രണ്ടാമത്തെ ആദാമായ ക്രിസ്തുവിലാണ്. ക്രിസ്തു സഭയെയും സൃഷ്ടിയെയും എല്ലാം തന്നിൽ ഒന്നാക്കി തിന്മയുടെ ലേശം പോലും ഇല്ലാതെ ദൃഷ്ടമാക്കുന്നതാണ് സകലത്തിന്റെയും സമ്പൂർത്തി.

അപ്പോൾ സ്ത്രീപുരുഷബന്ധം ആദിമ സൃഷ്ടിയിലെ ദൈവസ്വരൂപത്തിന്റെ തന്നെ പ്രകാശനമാണ്. ദൈവത്തിന്റെ സ്വഭാവത്തെ വെളിപ്പെടുത്തുന്ന ഒന്നാണ്. പൗലോസ് അപ്പോസ്തോലൻ പറയുന്നുണ്ടല്ലോ ക്രിസ്തുവും തന്റെ സഭയും തമ്മിലുള്ള ബന്ധം വിവാഹബന്ധത്തിലെ സ്ത്രീപുരുഷബന്ധം പോലെ നിഗൂഢമായ ഒരു രഹസ്യവും അഗാധമായ ഒരു ബന്ധവും ആണെന്ന്. ദൈവവും തന്റെ പ്രതിരൂപമായ മനുഷ്യനും തമ്മിലുള്ള ബന്ധത്തിന്റെ ഒരു അവശ്യഘടകമാണ് സ്ത്രീപുരുഷ ബന്ധമെന്നുള്ളത് വേദശാസ്ത്രപരമായ അടിസ്ഥാന ആശയങ്ങളിൽ ഒന്നാമത്തേതാണ്.

രണ്ടാമത്തെ സംശയം വീഴ്ചയുടെ ഉത്തരവാദിത്വം മനുഷ്യകുടുംബത്തിന് പൊതുവെ ഉള്ളതാണ്. ആദാം ഹവ്വയിൽ നിന്നാണ് പഴം വാങ്ങി തിന്നത്. ഹവ്വയാണ് അത് പാമ്പിൽ നിന്ന് ഏറ്റുവാങ്ങിയത്. ഇതിന്റെ ഉത്തര

വാദിത്വം ആർക്കാണ് എന്നു ചോദിക്കുമ്പോൾ ഓരോ ആളും ഒഴിഞ്ഞു മാറുകയായിരുന്നു. എന്നാൽ വീഴ്ചയുടെ ഉത്തരവാദിത്വം സ്ത്രീയുടേതും പുരുഷന്റേതും (ആദം – ഹവ്വാ) പൊതുവായുള്ളതാണ്. മനുഷ്യന് മാത്ര മല്ല, ജന്തുലോകത്തിനും അതിൽ പങ്കുണ്ട്. സൃഷ്ടി മുഴുവൻ വീണു പോകാനുള്ള കാരണം മനുഷ്യന്റെ പാപവും ആ പാപത്തിന്റെ പുറകിൽ ജന്തുലോകത്തിൽ നിന്നുണ്ടായിട്ടുള്ള ചില കാര്യങ്ങളുമാണ്. വീഴ്ചയ്ക്കു ശേഷം ദൈവം പാമ്പിനെ ശപിക്കുന്നു, സ്ത്രീയെ ശപിക്കുന്നു, പുരുഷനെ ശപിക്കുന്നു. എന്താണ് ഈ ശാപം. ജന്തുലോകത്തോട്: 'മനുഷ്യൻ നിന്റെ ശത്രുവായി തീരും. അവൻ നിന്റെ തല ചതക്കും. നീ അവന്റെ കുതികാൽ തകർക്കും." ഈ ശത്രുത ദൈവസ്വരൂപത്തിൽ നിന്നുള്ള വീഴ്ചയാണ്. ദൈവസ്വരൂപം തിരികെ പ്രാപിക്കുമ്പോൾ ഈ ശത്രുതയും മാറണം. സ്ത്രീ യോടുള്ള ശാപം: ഒന്ന് ഗർഭധാരണത്തിലും പ്രസവത്തിലുമുള്ള നിന്റെ പ്രയാസങ്ങൾ (കഷ്ടത, വേദന) ഞാൻ വർദ്ധിപ്പിക്കും. രണ്ടാമത് നിന്റെ ആഗ്രഹം (desire) നിന്റെ ഭർത്താവിനോടാകും. സ്ത്രീക്ക് പുരുഷനോടുള്ള ആസക്തി (ഇതിന്റെ മറുവശവും) ഒരു ശാപം പോലെയാണ്. മൂന്നാമത്തെ ശാപം അവൻ നിന്നെ അടക്കിഭരിക്കും. അതായത് പുരുഷൻ സ്ത്രീയെ അടക്കി ഭരിക്കുന്നത്, അഥവാ പുരുഷമേധാവിത്വം ദൈവസൃഷ്ടിയിലുള്ള തല്ല, വീഴ്ചയാലുണ്ടായതാണ്. മനുഷ്യന്റെ പാപത്തിന്റെ പ്രകാശനമാണ് പുരുഷൻ സ്ത്രീയെ അടിച്ചമർത്തുന്നത്, അടക്കിഭരിക്കുന്നത്. ഇതു സൃഷ്ടിയുടെ ആദിഭാവത്തിലുള്ളതല്ല, പാപാവസ്ഥയുടെ ഫലമായി പിന്നീ ടുണ്ടായതാണ്. അല്ലാതെ ഈ അടിച്ചമർത്തൽ 'സൃഷ്ടി'യിൽ തന്നെ ഉള്ള താണെന്നു പറഞ്ഞ് ആരും അതിനെ absolutize ചെയ്ത് പരമമായി കാണേ ണ്ടതില്ല. യഥാർത്ഥ ദൈവസ്വരൂപം വരുമ്പോൾ ഈ ശാപവും മാറണം. ദൈവസ്വരൂപം പൂർണത കിട്ടുമ്പോൾ പ്രസവത്തിന്റെ വേദന, അമിതമായ ലൈംഗികാസക്തി, ഒരാൾ മറ്റേ ആളെ അടക്കി ഭരിക്കുക ഇതെല്ലാം മാറും. ദൈവം പുരുഷനോട് പറയുന്നു: നീ വിയർപ്പോടെ അപ്പത്തിനായി അദ്ധ്വാ നിക്കും. അതായത് ക്ലേശം നിറഞ്ഞ അദ്ധ്വാനം കൊണ്ട് മാത്രമേ ജീവി ക്കാൻ സാധിക്കൂ.

ഉല്പത്തി പുസ്തകത്തിന്റെ രണ്ടാം അദ്ധ്യായത്തിൽ മറ്റൊരു കഥ യുണ്ട്. അവിടെ പറയുന്നത് ആദ്യം പുരുഷനെ (ആദമിനെ) സൃഷ്ടിച്ചു. അതിനുശേഷം അവന് സഖിത്വം നല്കാൻ (തനിയെ ആയിരിക്കുന്നത് നന്നല്ല എന്ന് കണ്ടിട്ട്) ജന്തുലോകത്തെ മുഴുവൻ അണിനിരത്തി നോക്കി. അവർക്ക് ഒക്കെ അവൻ പേരു നല്കി. എങ്കിലും തനിക്ക് തക്കതായ 'തുണ' യായി അവയിൽ ഒന്നിനെയും അവൻ കണ്ടില്ല. അവസാനം പുരുഷന് വലിയ ഒരുറക്കം കൊടുത്തിട്ട് അവന്റെ വാരിയെല്ലിൽ നിന്നും സ്ത്രീയെ ഉണ്ടാക്കി. സൃഷ്ടിയെപ്പറ്റിയുള്ള ഈ രണ്ടു കഥകളിലും രണ്ട് വശങ്ങളാണ് പറയുന്നത്. രണ്ടാമത്തെ കഥയിൽ ആദം ഉറക്കത്തിൽ നിന്നുണർന്നു

വന്നപ്പോൾ തന്റെ വാരിയെല്ലിൽ നിന്നെടുത്ത സ്ത്രീ മുന്നിൽ നില്ക്കുന്നു. അങ്ങനെ ആദം (പുരുഷൻ) സന്തോഷത്തോടെ പറഞ്ഞു: ഇതാ 'എന്റെ അസ്ഥിയിൽ നിന്ന് അസ്ഥിയും മാംസത്തിൽ നിന്ന് മാംസവും – ഇവളാണ് എന്റെ ശരിയായ തുണ, എന്റെ യഥാർത്ഥ കൂട്ടുകാരി.' അതുകഴിഞ്ഞ് ദൈവം പറയുന്നു, അതിനാൽ ഏതു പുരുഷനും തന്റെ അപ്പനെയും അമ്മ യെയും ഉപേക്ഷിച്ച് ഭാര്യയോട് പറ്റിച്ചേരും. അവരിരുവരും ഒരു ശരീരമാകും (മത്താ. 19:5). പുരുഷനാണ് അപ്പനെയും അമ്മയെയും വിട്ട് സ്ത്രീയോട് പറ്റിച്ചേരേണ്ടത്; മറിച്ചല്ല. നമ്മുടെ സാമൂഹിക ആചാരങ്ങളിൽ അപ്പനെയും അമ്മയെയും 'വിട്ടുപിരിഞ്ഞ്' പറ്റിച്ചേരുന്നത് സ്ത്രീയായി തീർന്നിട്ടുണ്ട്. എന്നാൽ ആദിയിൽ ദൈവം കല്പിച്ചത് അങ്ങനെയല്ല. ഉല്പത്തി 2:22 ൽ പറയുന്നത് അതീവ ഗൗരവമായ ഒരു കാര്യമാണെന്ന് വിവാഹമോചനത്തെ പ്പറ്റി ചോദിക്കുമ്പോൾ യേശുവും പറയുന്നുണ്ട്. "മോശ വിവാഹമോചനം അനുവദിച്ചത് നിങ്ങളുടെ ഹൃദയകാഠിന്യം കൊണ്ടാണ്" (മത്താ. 19:8). സ്വാഭാവികമായിട്ടുള്ളത് 'പുരുഷൻ മാതാപിതാക്കളെ വിട്ട് സ്ത്രീയോട് ചേർന്ന് ഇരുവരും ഒരു ശരീരമായി' ജീവിക്കുക എന്നുള്ളതാണ് എന്ന് കർത്താവ് പഠിപ്പിച്ചു. പുരുഷൻ സ്ത്രീയോട് ചേർന്ന് ഇരുവരും വേർപെ ടുത്താൻ പറ്റാത്തവണ്ണം ഒന്നായി തീരണം എന്നത് ഗൗരവമായെടുക്കേണ്ട കാര്യമാണ്. അതുകൊണ്ട് സ്ത്രീപുരുഷബന്ധം നിസാരമായല്ല ക്രിസ്തീയ പഠിപ്പിക്കലിൽ പ്രതിപാദിക്കുന്നത്. മറ്റു ചില മതങ്ങൾ അത്ര തന്നെ ഗൗരവ മായല്ല ഈ വിഷയം കൈകാര്യം ചെയ്യുന്നത്. ബുദ്ധമതത്തിൽ സ്ത്രീയെ വളരെ താണതരത്തിലാണ് വിലയിരുത്തിയിട്ടുള്ളത്; പുരുഷന് ആധ്യാത്മി കമായി ഒരു പ്രതിബന്ധം എന്ന തരത്തിൽ. എന്നാൽ ക്രിസ്തീയ വിശ്വാസ ത്തിൽ സ്ത്രീക്കും പുരുഷനും തുല്യപദവി ഉണ്ടെന്നു തന്നെയല്ല സ്ത്രീ പുരുഷബന്ധത്തിനും സമുന്നതമായ പദവിയാണ് കൊടുത്തിട്ടുള്ളത്. സ്ത്രീപുരുഷ ബന്ധത്തിൽക്കൂടിയാണ് ദൈവത്തിന്റെ സ്വരൂപം പ്രകാശിപ്പി ക്കപ്പെടുന്നത്.

വേദശാസ്ത്രപരമായി ഒന്നു രണ്ടു കാര്യങ്ങൾ കൂടി പരാമർശിക്കേണ്ട തുണ്ട്. പഴയനിയമത്തിൽ സ്ത്രീകളുടെ സ്ഥാനം എന്തായിരുന്നു? അസാ ധാരണമെന്നും അപൂർവമെന്നും പറയാവുന്ന സ്ഥാനമാണ് പഴയനിയമ കാലത്ത് സ്ത്രീക്ക് നല്കിയിട്ടുള്ളത്. സ്ത്രീകളെ ധാരാളമായി നേതൃത്വ സ്ഥാനത്ത് കാണുന്നുണ്ട്. ന്യായാധിപന്മാരിൽ, പ്രവാചകരിൽ നിരവധി ഉദാഹരണങ്ങൾ എടുത്തു പറയാം. എന്നാൽ 'പുരോഹിതൻ' എന്ന എബ്രാ യപദത്തിന്റെ സ്ത്രീലിംഗപദം മാത്രം പഴയനിയമത്തിൽ കാണുന്നില്ല. ഇതിൽ നിന്ന് ഏതെങ്കിലും നിഗമനത്തിലെത്തുകയല്ല. പ്രവാചിക എന്നത് സ്ത്രീകൾക്ക് ശരിയായ, സാധാരണയായ സ്ഥാനമായി കാണുന്നു. പുതിയ നിയമത്തിലേക്ക് വരുമ്പോൾ നാം പല സ്ത്രീകളേയും അസാമാന്യമായ നേതൃത്വ സ്ഥാനത്ത് കാണുന്നുണ്ട്.

കർത്താവിന്റെ മനുഷ്യാവതാരത്തിൽ വിശുദ്ധ കന്യകമറിയവും എലിസബത്തും പ്രമുഖമായ പങ്കുവഹിച്ചതായി കാണുന്നു. സഭാചരിത്രത്തിൽ യേശുവിന്റെ അമ്മ മറിയയ്ക്ക് മറ്റേതൊരാളെയുംകാൾ, അപ്പോസ്തോലന്മാരെക്കാളൊക്കെ ഉയർന്ന സ്ഥാനമാണ് കല്പിച്ചിരിക്കുന്നത് എന്നത് അസാധാരണമായി തോന്നാം. സഭയ്ക്ക് ദൈവം കൊടുത്ത ഒരു സവിശേഷ ജ്ഞാനമാണിത്. യേശുക്രിസ്തുവിനെ ഒരു 'പുരുഷ' ഭാവത്തിൽ മാത്രം കാണാതിരിക്കാൻ വേണ്ടി കൂടിയാണോ ഇത്തരം ഒരു സ്ഥാനം കൊടുത്തത് എന്ന് സംശയം തോന്നുന്നു. പാമ്പ് പറഞ്ഞത് അനുസരിച്ചതിലൂടെ ഹവ്വ ഉണ്ടാക്കിവെച്ച പ്രശ്നം, മാറ്റിയിട്ട് അതിന് വിപരീതമായി ദൈവത്തിന്റെ മാലാഖാ വന്നു പറഞ്ഞത് വിശ്വസിച്ചതിലൂടെ വി. കന്യകമറിയമാണ് വീഴ്ചയിലേക്ക് നയിച്ച പ്രക്രിയയെ തിരിച്ചു കൊണ്ടുവരുന്നത്.

പാശ്ചാത്യ പാരമ്പര്യത്തിൽ ഇതിനെ EVA - AVE doctrine എന്നു പറയും. EVA (ഹവ്വാ) ഉണ്ടാക്കിയ പ്രശ്നം പരിഹരിച്ചത് Ave അഥവാ കൃപനിറഞ്ഞ മറിയം ആണ്. Eva എന്ന വാക്കു നേരെ തിരിഞ്ഞ് Ave എന്നാകുന്നതുപോലെ നേരെതിരിച്ചുവരുന്ന പ്രക്രിയയാണിവിടെ നടക്കുന്നത്. രണ്ടാമത്തെ ഹവ്വായായ മറിയമാണ് മനുഷ്യരാശിയെ രക്ഷിക്കുന്നതിൽ പ്രമുഖ പങ്ക് വഹിച്ചത്. അവളുടെ വിശ്വാസമാണ് മനുഷ്യാവതാരം സാധ്യമാക്കിയത് എന്നത് സഭയുടെ ഒരു പ്രധാനപ്പെട്ട ചിന്തയായി കരുതുന്നു. പൗരസ്ത്യസഭയുടെ ചിന്തയിൽ മനുഷ്യാവതാരത്തിന്റെ (Incarnation) ആരംഭം മാലാഖയുടെ അറിയിപ്പിൽ (annunciation) ആണ്. മാലാഖയുടെ അറിയിപ്പാകട്ടെ വിശ്വസിക്കാൻ ഏറ്റം പ്രയാസമുള്ളതാണ്. ഒന്നാമത് പതിനെട്ട് വയസ്സുള്ള ഒരു പെൺകുട്ടിയോട് പറയുന്നു: 'നീ പുരുഷബന്ധം കൂടാതെ ഗർഭിണി ആകുമെന്ന്.' രണ്ടാമത് 'അങ്ങനെ ജനിക്കുന്ന ശിശു ദൈവപുത്രനായിരിക്കു'മെന്ന് – പാമ്പ് വന്ന് ഹവ്വായോട് പറഞ്ഞതിലും വിശ്വസിക്കാൻ പ്രയാസമുള്ള വചനമാണ് മാലാഖാ മറിയത്തോട് അറിയിക്കുന്നത്. അവൾ അത് വിശ്വസിച്ചില്ലായിരുന്നെങ്കിൽ മനുഷ്യാവതാരം അസാധ്യമാകുമായിരുന്നു. അതായത് മനുഷ്യരാശിയുടെ അനുവാദത്തോടുകൂടി മാത്രമേ ദൈവം മനുഷ്യനായി തീർന്നിട്ടുള്ളൂ. ദൈവം ഒരു തീർപ്പ് കല്പിക്കയോ തന്റെ ആജ്ഞ മനുഷ്യനിൽ അടിച്ചേല്പിക്കുകയോ അല്ല ചെയ്തത്. മറിച്ച് തന്നോടൊപ്പം സഹകരിക്കാൻ, തന്നെ സ്വീകരിക്കാൻ ഒരു മനുഷ്യവ്യക്തിയെ കണ്ടെത്തിയതാണ് മനുഷ്യാവതാരത്തിന്റെ വലിയ മർമ്മം. മുഴുവൻ മനുഷ്യരാശിക്കും വേണ്ടി ദൈവത്തെ സ്വീകരിച്ചത്, ദൈവത്തിനു മനുഷ്യനാകാൻ അനുവാദം കൊടുത്തത് കന്യകമറിയം ആയിരുന്നു. അതാണ് വി. കന്യകമറിയത്തിന് പരമോന്നതമായ സ്ഥാനം കല്പിച്ചിരിക്കുന്നതിന്റെ അടിസ്ഥാനം.

നമ്മുടെ പ്രതിരൂപശാസ്ത്ര ചിന്തയിൽ കർത്താവിന്റെ അമ്മ മറിയം

നാലു പ്രകാരത്തിൽ പ്രതിബിംബിക്കപ്പെടുന്നുണ്ട്. ഒന്ന്, രണ്ടാമത്തെ ഹവ്വാ എന്ന നിലയിൽ. രണ്ടാമത്, വിശ്വാസികളുടെ മുഴുവൻ മാതാവ് അതായത്, മനുഷ്യാവതാരം നടക്കുന്നതിനു മുമ്പു തന്നെ 'സുവിശേഷം' അവൾക്കാണ് നൽകപ്പെട്ടത് എന്നതുകൊണ്ട് സഭ മറിയാമിനെ വിശ്വാസികളുടെ മാതാവായി, സഭയുടെ തന്നെ ഒരു പ്രതീകമായി കരുതുന്നു.

മൂന്നാമതായി, മനുഷ്യരാശിയുടെ മുഴുവൻ പ്രതീകമായിട്ടും കന്യക മറിയം കരുതപ്പെടുന്നു. കാരണം കർത്താവായ യേശുമിശിഹാ എടുത്ത 'മനുഷ്യത്വം' യഹൂദ മനുഷ്യത്വമല്ല, ക്രിസ്തീയ മനുഷ്യത്വമല്ല, സാർവത്രിക മനുഷ്യത്വമാണ് – എല്ലാ മനുഷ്യരുടേതുമാണ്. എല്ലാ മനുഷ്യരും ഉൾപ്പെടുന്നതുകൊണ്ട് വി. കന്യകമറിയം 'മനുഷ്യവർഗ്ഗ'ത്തിന്റെ മുഴുവൻ പ്രതീകം കൂടിയാണ്. മുമ്പുണ്ടായിരുന്നവരും ഇന്നുള്ളവരും വരാനിരിക്കുന്നവരുമായ മുഴുവൻ 'മനുഷ്യരാശിയെയും ഉൾക്കൊള്ളുന്ന ഒരു ജഗദ് രൂപം (Cosmic figure) കൂടിയാണ്.

നാലാമതായി, മുഴുവൻ സൃഷ്ടിയുടെയും പ്രതിരൂപമാണ് കന്യകമറിയം. സൃഷ്ടി എന്നു പറയുന്നത് ദൈവം തന്റെ മുഖാഭിമുഖമായി സൃഷ്ടിച്ചിരിക്കുന്നത് (Ochma) ദൈവവിജ്ഞാനത്തിന്റെ ദൃഷ്ടപ്രദർശനം ആണ്. ഭൂമി, സൂര്യൻ, ചന്ദ്രൻ, നക്ഷത്രജാലം ഇവയെല്ലാം കൂടിയ സൃഷ്ടികർമം ദൈവവിജ്ഞാനമാണ്. Ochma എന്ന എബ്രായപദത്തിന്റെ ഗ്രീക്ക് രൂപമാണ് Sophia – എല്ലാ മനുഷ്യരാശിക്കുമായുള്ള ദൈവവിജ്ഞാനം. സൃഷ്ടിയുടെ മുഴുവൻ പ്രതിരൂപമായാണ് കന്യകമറിയമിനെ സങ്കല്പിച്ചിരിക്കുന്നത്.

സഭയിൽ സ്ത്രീകളുടെ സേവനം പ്രാരംഭം മുതൽ വളരെ പ്രധാനമായിരുന്നു. യേശുക്രിസ്തുവിന്റെ അനുയായികളിൽ ഭൂരിപക്ഷം പേരും സ്ത്രീകളായിരുന്നു എന്നു മാത്രമല്ല; വളരെ കഴിവുള്ള സ്ത്രീകൾ വരെ തന്റെ കൂടെ ഉണ്ടായിരുന്നു. കർത്താവ് പന്ത്രണ്ട് ശിഷ്യന്മാരെ തെരഞ്ഞെടുത്തപ്പോൾ പുരുഷന്മാരിൽ നിന്നു മാത്രം തെരഞ്ഞെടുത്തതുകൊണ്ടാവാം, 'ചോയ്സ്' അല്പം മോശമായത് എന്നു ചിന്തിക്കുന്നതു സ്വാഭാവികമാണ്. ഇവരെക്കാളധികം കഴിവുള്ളവർ തന്റെ ചുറ്റും ഉണ്ടായിരുന്നു (ഒരുപക്ഷേ വളരെ അധികം കഴിവുള്ളവരെ, താൻ തെരഞ്ഞെടുക്കാതിരുന്നത് തല അധികം വലുതാകാതിരിക്കാനായിരിക്കാം!). ഏതായാലും കഴിവില്ലാത്ത 12 മീൻപിടുത്തക്കാരെ പിടിച്ച് അവരെ 12 ഗോത്രതലവന്മാരുടെ സ്ഥാനത്ത് പുതിയ ഇസ്രായേലിന്റെ 12 അധിപതികൾ – പാത്രിയർക്കീസുമാർ – ആക്കുകയാണ് യേശു ചെയ്തത്. എന്നാൽ അവരേക്കാൾ ഉന്നതമായ സ്ഥാനം കന്യകമറിയാമിന് ആദിമുതൽ തന്നെ ഉണ്ടായിരുന്നു.

സ്ത്രീകളുടെ സേവനത്തിന് സഭ കല്പിച്ച സ്ഥാനത്തിന്, ഒരുദാഹരണം കൂടിയുണ്ട്. ആദ്യ അപ്പോസ്തലൻ ആരെന്ന് ചോദിച്ചാൽ 'മഗ്ദല

ക്കാരി മറിയ' എന്ന് പറയണം. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ വർത്തമാനം ആദ്യം പോയി അറിയിച്ചത് അവളാണ്. "നീ പോയി അപ്പോസ്തോലന്മാരോടു പറയുക" (മർക്കോ. 16:7). അസാധാരണമായ ഒരു ജോലിയാണ് യേശു അവൾക്കു കൊടുക്കുന്നത്.

സഭയ്ക്കുള്ളിൽ, സ്ത്രീകളുടെ പ്രധാന പ്രവർത്തനം സഭയുടെ തന്നെ ഏറ്റം വലിയ പ്രവർത്തനമായ ആതുരശുശ്രൂഷയായിരുന്നു. രോഗികളെ ശുശ്രൂഷിക്കുക, വൃദ്ധരെ പരിചരിക്കുക, വഴിയാത്രക്കാർക്ക് ഭക്ഷണം കൊടുക്കുക എന്നിങ്ങനെ അശരണർക്ക് ആശ്രയം കൊടുക്കുന്ന സഭയുടെ കർത്തവ്യം ഏതാണ്ട് മുഴുവൻ പങ്കും സ്ത്രീകളുടെ നേതൃത്വത്തിലായിരുന്നു നിറവേറ്റപ്പെട്ടിരുന്നത്. ആശുപത്രി ഒക്കെ അവരുടെ Hospitality യിൽ നിന്നുണ്ടായതാണ്. സഭയുടെ 'ഡയക്കോനിയാ' (ശുശ്രൂഷ) യുടെ പ്രധാന സ്വഭാവം രോഗികളായി നോക്കാനാരുമില്ലാത്തവരെ പള്ളിമുറിയിൽ കൊണ്ടുവന്നു ശുശ്രൂഷിക്കുക എന്നതായിരുന്നു. രണ്ടാം ശതകത്തിന്റെ അവസാനം റോമിലെ സഭയിൽ 2000 വിധവകൾ പേര് ചേർത്തിരുന്നതായി കാണുന്നു. അവരുടെ രണ്ടു പ്രധാന ചുമതലകൾ: ഒന്ന്, നിരന്തരമായി പ്രാർത്ഥനയിൽ ജാഗരിക്കുക. ഇത് സഭയുടെ ഒരു വലിയ ശക്തി സ്രോതസായിരുന്നു. അതുപോലെ ആതുരശ്രുശ്രൂഷ ചെയ്യുക. ഇവ രണ്ടും സഭയുടെ അടിസ്ഥാന പ്രവർത്തനങ്ങളായിരുന്നു.

ഇതു കൂടാതെ മതബോധനത്തിലും സ്ത്രീകൾക്ക് പങ്കുണ്ടായിരുന്നു. ഇവിടെ ഒരു കുഴപ്പം വന്നു ഭവിച്ചു. കൊരിന്ത്യർക്കുള്ള ഒന്നാം ലേഖനത്തിന്റെ 14:34-37 വരെ ഭാഗത്ത് ശ്ലീഹാ "നിങ്ങളുടെ സ്ത്രീകൾ സഭയിൽ മിണ്ടാതിരിക്കട്ടെ; അവർ വല്ലതും പഠിക്കണമെങ്കിൽ വീട്ടിൽവെച്ചു ഭർത്താക്കന്മാരോടു ചോദിച്ച് പഠിക്കട്ടെ" എന്നൊക്കെ പറഞ്ഞ് മറ്റുള്ളിടത്ത് ഒക്കെ ഇങ്ങനെയാണ് എന്ന് കഠിനമായി വാദിച്ചു. ഇത് ചിന്താക്കുഴപ്പം ഉണ്ടാക്കി. എന്നാൽ ഒന്നാമതായി, ഈ വീക്ഷണം സഭ അതിന്റെ പാരമ്പര്യത്തിൽ എടുത്തില്ല. സ്ത്രീകളെ സഭായോഗത്തിൽ സംസാരിക്കാൻ സഭ അനുവദിച്ചിരുന്നു. ആദ്യത്തെ മൂന്നുനാല് ശതകങ്ങളിൽ സഭയുടെ ബോധന ശുശ്രൂഷയിൽ സ്ത്രീകൾ ഉണ്ടായിരുന്നു. പൗലോസ് ശ്ലീഹാ ഒരു പ്രാവശ്യം പറഞ്ഞു എന്നതു ശരി തന്നെ; എന്നാൽ ആ പൗലോസ് ശ്ലീഹാ തന്നെ പുരുഷൻ തല മൂടിക്കൊണ്ട് പ്രാർത്ഥിക്കുന്നത് ലജ്ജാകരമാണ് എന്നു പറഞ്ഞു. ബിഷപ്പന്മാർ തലമൂടിയല്ലേ പ്രാർത്ഥിക്കുന്നത്? സ്ത്രീകൾ തല മൂടണം എന്ന് കോരിന്തിലെ സഭയോട് പറഞ്ഞതിന്റെ അർത്ഥം വ്യത്യസ്തമായിരിക്കുന്നു. റോമിലെ വിഗ്രഹാരാധനക്കാരായ വിജാതീയ സമൂഹത്തിൽ അവിവാഹിതകളായ സ്ത്രീകൾക്ക് ശിരോവസ്ത്രം അണിയേണ്ടതില്ല. തല മൂടുന്നത് വിവാഹിതകളായ സ്ത്രീകൾ മാത്രം.

കോരിന്ത് ഒരു വലിയ വാണിജ്യനഗരമായിരുന്നു. Acro - Corinth

(അക്രോ കോരിന്ത്) അവിടെയുള്ള ഒരു കുന്നാണ്. അതിന്റെ ഉച്ചിയിൽ ഒരു വലിയ ദേവീക്ഷേത്രം ഉണ്ടായിരുന്നു. അവിടെ ക്ഷേത്രപരിസരം കൊണ്ടു കഴിയുന്ന ആയിരക്കണക്കിന് ക്ഷേത്രവേശ്യകൾ ഉണ്ടായിരുന്നു. അന്നത്തെ കോരിന്ത്യൻ സംസ്കാരത്തിന്റെ ഒരു പ്രധാന മുഖം തന്നെ അതായിരുന്നു. അങ്ങനെ വേശ്യകൾ ഒരു പ്രധാന പങ്ക് വഹിച്ചിരുന്ന കോരിന്തിലാണ് പൗലോസ് സഭ സ്ഥാപിച്ചത്. അവിടത്തെ 'ക്ഷേത്രവേശ്യകൾ' എപ്പോഴും ചിലച്ചുകൊണ്ടിരിക്കുന്നവരും 'വെളിച്ചപ്പാട്' പറയുന്നവരും ഒക്കെ ആയിരുന്നു. ഈ ക്ഷേത്രവേശ്യകളിൽ നിന്ന് വ്യത്യസ്തമായിരിക്കട്ടെ എന്നു കരുതിയാണ് കോരിന്തിലെ സ്ത്രീകളോട് തല മൂടണമെന്നും തലമുടി വെട്ടരുതെന്നും പൗലോസ് ശ്ലീഹാ കല്പിക്കുന്നത്.

ആ ആചാരം സഭ ഒരു ചട്ടം ആക്കിയിട്ടില്ല. 'പുരുഷൻ തല മൂടാൻ പാടില്ല. എന്നാൽ സ്ത്രീകൾ, പ്രവചിക്കുമ്പോൾ തല മൂടണം' എന്നു വ്യക്തം. സഭയിൽ മിണ്ടാതിരിക്കണമെന്നതിന് അപ്പോൾ അർത്ഥമില്ലല്ലോ. പ്രവചന ശുശ്രൂഷയിൽ നിന്ന് സ്ത്രീകളെ രണ്ടാം തരക്കാരായി മാറ്റിനിർത്തിയിട്ടില്ല എന്നു സാരം. പഠിപ്പിക്കുന്നതിനുള്ള പദവി, സ്ഥാനം ആദ്യം മുതലേ ഉണ്ടായിരുന്നു. പരിശുദ്ധ ബസ്സേലിയോസ് മെത്രാന്റെ ചരിത്രം ഏറ്റം ശ്രദ്ധേയമാണ്. അദ്ദേഹം വലിയ പരിശുദ്ധനും മഹാനുമായിരുന്നു. അദ്ദേഹം പറയുന്നു: "എന്റെ വിശ്വാസം എനിക്കു ലഭിച്ചത് മൂന്നു സ്ത്രീകളിൽ നിന്നാണ് – മറ്റൊരു മെത്രാനിൽ നിന്നല്ല." തന്റെ വലിയമ്മ മക്രീന, തന്റെ അമ്മ എമിലിയാ, തന്റെ സഹോദരി മക്രീനാ ഇങ്ങനെ മൂന്നു സ്ത്രീകളാണ് വിശ്വാസത്തിന്റെ കാര്യങ്ങൾ തന്നെ പഠിപ്പിച്ചത് എന്ന് അദ്ദേഹം സാക്ഷ്യപ്പെടുത്തുന്നു. സഭയിലെ ഏറ്റം വലിയ പണ്ഡിതനും വിശുദ്ധനും പരിശുദ്ധനുമായ പരിശുദ്ധ ബസേലിയോസിന്റെ സാക്ഷ്യത്തിൽ നിന്ന് സ്ത്രീകൾക്ക് കുടുംബത്തിനുള്ളിലും പുറത്ത് സഭയിലും പഠിപ്പിക്കുന്നതിനുള്ള നേതൃത്വം അംഗീകരിക്കപ്പെട്ടിരുന്നു എന്നു കാണാം. ഇവിടെയും ഒരു നിഗമനത്തിലേക്കു ഞാൻ വരുന്നില്ല. ഇന്ന് തീർച്ചയായും സ്ത്രീകൾക്ക് ബോധന ശുശ്രൂഷയിൽ പ്രാമുഖ്യം നല്കുക തന്നെ വേണം എന്നത് യാതൊരു സംശയവുമില്ലാത്ത കാര്യമാണ്. അങ്ങനെ വന്നാൽ തന്നെ കാര്യങ്ങൾക്ക് വലിയ വ്യത്യാസം വരും.

സഭയിൽ സ്ത്രീകളായ രക്തസാക്ഷികൾ വളരെ ഉണ്ടായിട്ടുണ്ട് – പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥത ഓർത്തഡോക്സ് സഭയിലുണ്ട്. എന്നാൽ പരിശുദ്ധകളോടും മദ്ധ്യസ്ഥത വേണ്ടതാണ്; അത് നാം പലപ്പോഴും മറന്നുപോകുന്നു. അവരെ നാം ഓർക്കേണ്ടതുണ്ട്. ആദ്യകാലത്ത് ജീവൻ ബലി കഴിച്ചാണ് അവർ സഭയെ വളർത്തിയെടുത്തത്.

ശെമ്മാശിനിമാരെ (Deaconesses) പറ്റി ധാരാളം പറയാനുണ്ട്. സഭയുടെ ആരംഭകാലം മുതൽ ശെമ്മാശിനിമാർ ഉണ്ടായിരുന്നു. പിന്നീടാണ് കന്യാ

സ്ത്രീകൾ വന്നത്. അവർക്ക് കുർബാന കൊടുക്കുവാനുള്ള അധികാരം തീർച്ചയായും ഉണ്ടായിരുന്നു. മാമ്മോദീസാ മുക്കാനും മൂറോൻ അഭിഷേകം ചെയ്യാനും അവർക്ക് അനുവാദമുണ്ടായിരുന്നു. കൗദാശികമായ ചുമതലകളും സ്ത്രീകൾക്ക് ഉണ്ടായിരുന്നു. ശെമ്മാശിനിമാരെക്കുറിച്ച് നാം കൂടുതലായി പഠിക്കേണ്ടിയിരിക്കുന്നു. നാലാം ശതാബ്ദം വരെ അവർക്ക് പ്രാധാന്യമുണ്ടായിരുന്നു. എന്നാൽ അഞ്ചാം ശതകത്തിൽ സന്ന്യാസിമാർ (Monks) മെത്രാന്മാരായി വന്നുതുടങ്ങിയപ്പോളാണ് സ്ത്രീകളുടെ സ്ഥാനത്തിന് പ്രശ്നം വരുന്നത്. കാരണം സന്യാസിമാർക്ക് പൊതുവെ സ്ത്രീകൾ അടുത്തുവരുന്നത് ഭയമാണ്. സ്ത്രീകളെ ഒരു പ്രലോഭനമായും പ്രതിബന്ധമായും അവർ കാണാൻ തുടങ്ങി. അന്നു മുതലാണ് സഭാ ജീവിതത്തിൽ സ്ത്രീകൾക്കുള്ള ചുമതലകൾ കുറഞ്ഞു വന്നത്.

### വർത്തമാനകാലത്ത്

അഖിലലോക സഭാകൗൺസിലിൽ 1947-ൽ മിസ് സാറാ ചാക്കോ ഒരു പ്രസിഡണ്ടായിരുന്നു. അവർ ഒരു പുരുഷന്റെയും കീഴിലായിരുന്നില്ല. ആരെയും കവച്ചുവെക്കുന്ന കഴിവുകൾ വളർത്തിയ ഒരു വനിതയായിരുന്നു അവർ. ഇന്നത്തെ കാലത്ത് സ്ത്രീകൾക്ക് ഇടവകകളിൽ വേണ്ടത്ര സ്ഥാനം കൊടുക്കുന്നില്ല. സുറിയാനി ക്രിസ്ത്യാനി സഭകൾ നേതൃത്വത്തിൽ അർഹമായ നേതൃത്വസ്ഥാനം സ്ത്രീകൾക്കു കൊടുക്കാതെ വന്നതുകൊണ്ടാണ് അവർ Y. W. C. A. പോലുള്ള പ്രസ്ഥാനങ്ങളിൽ ചേർന്ന് പ്രവർത്തിക്കാനിടയായത്. നേതൃത്വസ്ഥാനങ്ങളിൽ നമ്മുടെ സഭകളിൽ, സ്ത്രീകളെ ഉൾപ്പെടുത്താത്തതിനു കാരണം വിദ്യാഭ്യാസവും കഴിവുമുള്ള സ്ത്രീകളെ പൊതുവെ ഭയമാണ് എന്നതു കൊണ്ടാണ്. വിദ്യാഭ്യാസമുള്ള സ്ത്രീകൾ വന്നാൽ അച്ചന്മാർ പറയുന്നിടത്ത് അവർ നില്ക്കുകയില്ല എന്ന ഭയം. അതുകൊണ്ട് കഴിവുള്ള സ്ത്രീകളെപ്പോലും സഭയ്ക്ക് ഉപയോഗപ്പെടുത്താൻ കഴിയുന്നില്ല. നമ്മുടെ ഈ നയം തിരുത്തിയില്ലെങ്കിൽ നമുക്കുള്ള നഷ്ടം ഭീമമായിരിക്കും.

അന്തർദേശീയമായി പറയുമ്പോൾ വനിതാപ്രസ്ഥാനം ഈ നൂറ്റാണ്ടിന്റെ ആരംഭകാലം മുതൽ ഇംഗ്ലണ്ടിലും മറ്റും സജീവമായി ഉടലെടുത്തു. സ്ത്രീകളുടെ വോട്ടവകാശത്തിനുവേണ്ടിയുള്ള പ്രസ്ഥാനം വളരെ ശക്തമായിരുന്നു. 1970-ലാണ് പിന്നീട് അത്തരം ശബ്ദങ്ങൾ കാര്യമായി ഉയർന്നു വന്നത്. 1968-70 കാലഘട്ടത്തിൽ തന്നെയാണ് മൂന്നാംലോക രാഷ്ട്രങ്ങളുടെ (ഏഷ്യയിലെയും ആഫ്രിക്കയിലെയും ജനങ്ങൾ) ശബ്ദം ഉറക്കെ കേട്ടു തുടങ്ങിയതും അത് വെള്ളക്കാരുടെ സമ്പന്ന രാഷ്ട്ര നേതൃത്വങ്ങൾക്ക് ഭീതി ഉളവാക്കാൻ തുടങ്ങിയതും. ആ ഭീതി ലോകത്തിൽ ഭൂരിപക്ഷമായ ദരിദ്രരാഷ്ട്രങ്ങളിലെ ജനങ്ങൾ തങ്ങളെ ഒതുക്കിക്കളയുമോ എന്നതായിരുന്നു. മൂന്നാംലോക ജനതയെ ഭിന്നിപ്പിച്ചാൽ അവർ ഉയർന്നു വരില്ല

എന്ന കണക്കുകൂട്ടലിൽ മനുഷ്യാവകാശ പ്രസ്ഥാനത്തെയും വനിതകളുടെ അവകാശങ്ങൾക്കുവേണ്ടിയുള്ള ഫെമിനിസ്റ്റു പ്രസ്ഥാനത്തെയും പടിഞ്ഞാറൻ രാഷ്ട്രങ്ങൾ ബോധപൂർവം ഉപയോഗപ്പെടുത്താൻ കൂട്ടായ ശ്രമം നടത്തിയിട്ടുണ്ടെന്ന് നേരിട്ട് അറിയാൻ കഴിഞ്ഞിട്ടുണ്ട്. ആദ്യകാലത്ത് പാശ്ചാത്യഫെമിനിസ്റ്റുകൾ പറയുന്നതൊക്കെ ഏഷ്യൻ വനിതകളും ആവർത്തിക്കുമായിരുന്നു. കുറച്ചു കഴിഞ്ഞപ്പോഴാണ് ഏഷ്യൻ വനിതാ പ്രസ്ഥാനങ്ങൾ തങ്ങളുടേതായ തനതായ ശബ്ദം ഉയർത്താൻ തുടങ്ങിയത്. ഏഷ്യൻ സ്ത്രീകളുടെ പോരാട്ടം ഏഷ്യയിലെ എല്ലാ ജനങ്ങളുടെയും മോചനത്തിനുവേണ്ടിയുള്ള പോരാട്ടത്തിന്റെ ഭാഗമാകണമെന്നത് ഒരു പ്രധാന ഉൾക്കാഴ്ചയായി സ്വീകരിക്കണം. അതായത് സ്ത്രീകളുടെ മോചനം എന്നു പറയുന്നത് പുരുഷന്മാരിൽ നിന്നുള്ള മോചനം മാത്രമല്ല. പുരുഷന്മാരും സാമ്പത്തികമായ അനീതിക്ക് വിധേയരായി കിടക്കുകയാണ്. അവരുടെ വിമോചനം സ്ത്രീകളുടെ വിമോചനവും ഒരു പാക്കേജ് ആയി കാണേണ്ടിയിരിക്കുന്നു. ഒന്നു കളഞ്ഞിട്ട് മറ്റത് നേടാൻ കഴിയില്ല.

സ്ത്രീയും പുരുഷനും തമ്മിലുള്ള അസമത്വം രണ്ടു തലത്തിലുണ്ട്. ഒന്ന് പ്രകൃത്യാലുള്ളത് (ജീവശാസ്ത്രപരം). പുരുഷന്മാർ സംഘടിച്ച് ഗർഭധാരണത്തിനും പ്രസവത്തിനും ഉള്ള അവകാശം തങ്ങൾക്കും വേണമെന്നു പറഞ്ഞാൽ വലിയ കാര്യമായിട്ടൊന്നും നടക്കില്ല. പ്രകൃത്യാലുള്ള ചില വൈജാത്യങ്ങളുണ്ട്. ചില ചുമതലകൾ പ്രകൃതി സ്ത്രീകൾക്കും പുരുഷന്മാർക്കും എന്ന് വിഭജിച്ചിട്ടുണ്ട്. സാംസ്കാരികമായി വളർന്നുവന്നിട്ടുള്ള അസമത്വങ്ങളാണ് പ്രധാന പ്രശ്നം. ആചാരപരമായും മറ്റും ഉണ്ടായിട്ടുള്ള അസമത്വങ്ങൾ എങ്ങനെ ഉണ്ടായി എന്നുള്ളതിന്റെ ചരിത്രം പഠിച്ച് അതിനെ പരിഹരിക്കാൻ വേണ്ടതു ചെയ്കയാണ് വനിതാ പ്രസ്ഥാനങ്ങളിലൂടെ നമുക്ക് ചെയ്യാവുന്നത്.

# 5

# സ്ത്രീകൾക്കു സഭയിൽ സ്ഥാനം

സഭയുടെ പാരമ്പര്യമനുസരിച്ച്, പുരുഷന്മാർക്കുള്ളതായി സ്ത്രീകൾക്ക് സഭയിൽ ഇല്ലാത്ത സ്ഥാനമെന്താണെന്ന് ചിന്തിക്കുന്നതായിരിക്കും പ്രയോജനം.

അടിസ്ഥാനപരമായി ചിന്തിക്കുമ്പോൾ രണ്ടു കാര്യങ്ങളാണ് വേദപുസ്തകത്തിൽ കാണുന്നത്. ഒന്നാമത് കർത്താവിന്റെ തിരുവചനം സുവിശേഷത്തിൽ കാണുന്നത് വി. മത്തായി 19:4, വി. മർക്കോസ് 10:6 എന്നീ ഭാഗങ്ങളിലാണ്.

കർത്താവിങ്ങനെയരുളിച്ചെയ്തു; "ആദിയിൽ അവരെ സൃഷ്ടിച്ചവൻ പുരുഷനും സ്ത്രീയുമായി അവരെ സൃഷ്ടിച്ചു എന്ന് നിങ്ങൾക്കറിഞ്ഞുകൂടെയോ?"

എന്നു പറഞ്ഞാൽ ആദിമുതലേ മനുഷ്യരാശിയുടെ രണ്ട് അവിഭാജ്യഘടകങ്ങളാണ് സ്ത്രീയും പുരുഷനും. അവയിൽ ഒന്നില്ലെങ്കിൽ മറ്റേതും ഇല്ലാതായിപ്പോകും. മാത്രമല്ല കർത്താവരുളിച്ചെയ്തിരിക്കുന്നതിൻപ്രകാരം സ്ത്രീയും പുരുഷനും ഒന്നാണ്; ഏകശരീരമാണ് (വി. മത്തായി 19:6). അവയെ പൂർണ്ണമായി വേർതിരിപ്പാൻ നമുക്കവകാശമില്ല. കാരണം ദൈവമാണവരെ ഒന്നായി സൃഷ്ടിച്ചിട്ടുള്ളതും അവരെ ഒന്നാക്കിത്തീർക്കുന്നതും (19:6).

മറുവശത്ത് വി. പൗലോസ് ശ്ലീഹായുടെ ഉപദേശമാണ്. ഒന്നാം കോരിന്ത്യലേഖനത്തിലെ ഉപദേശം കോരിന്ത്യാക്കാരുടെ പ്രത്യേക സാമൂഹ്യ സാഹചര്യങ്ങൾ കൂടെ കണക്കിലെടുത്തുകൊണ്ടുള്ളതാണ്. അതിൽ പറയുന്നതെല്ലാം അപ്പാടെ സഭ സ്വീകരിക്കുന്നില്ല. പുരുഷൻ തല മൂടരുത് (11:7), തല മൂടിക്കൊണ്ടു പ്രാർത്ഥിക്കുകയോ പ്രവചിക്കുകയോ ചെയ്യുന്നവൻ തലയെ അവമതിക്കുന്നു (11:4). നമ്മുടെ എല്ലാ സന്യാസിമാരും കശീശ്ശന്മാരും മെത്രാന്മാരും ഈ നിയമങ്ങളെ ലംഘിക്കുന്നവരാണല്ലോ.

സ്ത്രീ സഭയിൽ മിണ്ടാതിരിക്കണമെന്നും (1 കോരി. 14:34, 35; 1. തീമോത്തി 2:11, 12), സഭയിൽ പഠിപ്പിക്കാൻ അനുവാദമില്ല എന്നും പൗലോസ് ശ്ലീഹാ ഉപദേശിക്കുകയും തന്റെ സഭകളിൽ നടപ്പിലാക്കാൻ ശ്രമിക്കുകയും ചെയ്തിരുന്നു എന്ന് വി. വേദപുസ്തകത്തിൽ വ്യക്തമായി കാണുന്നു. എന്നാൽ സ്ത്രീക്ക് പ്രവചന നൽവരമുണ്ടായിരുന്നു. തല മൂടിക്കൊണ്ട് പ്രവചിക്കണം എന്നു മാത്രമേയുള്ളു എന്നാണല്ലോ 1 കോരി.

11:5 ന്റെ അർത്ഥം. യോവേൽ പ്രവാചകന്റെ ദീർഘദർശനത്തിൽ “നിങ്ങളുടെ പുത്രന്മാരും പുത്രിമാരും പ്രവചിക്കും” എന്ന് വ്യക്തമായി കാണുന്നു (യോവേൽ 2:28, അ: പ്രവർത്തികൾ 2:17). അപ്പോസ്തല പ്രവൃത്തികൾ 21:9 ൽ ഏഴ് ശെമ്മാശ്ശന്മാരിൽ ഒരുവനായ ഫീലിപ്പോസിന്റെ നാല് അവിവാഹിത പുത്രികൾ പ്രവചിച്ചിരുന്നു എന്ന് കാണുന്നു. പഴയനിയമത്തിൽ അഹറോന്റെ സഹോദരി മിറിയാം (പുറ. 15:20), ലപ്പീദോത്തിന്റെ ഭാര്യ ദിബോറാ (ന്യായാധിപതിമാർ 4:4), ഷാലൂമിന്റെ ഭാര്യ ഹൂൽദാ (2 രാജാ. 22:14; 2 ദിനവൃത്താന്തം 34:22) എന്നിവർ പ്രവചിച്ചിരുന്നതായി നാം കാണുന്നു. പുതിയനിയമത്തിൽ ഫാനുയേലിന്റെ പുത്രി ഹന്നാ നമ്മുടെ കർത്താവിനെക്കുറിച്ച് ദേവാലയത്തിൽ പരസ്യമായി പ്രവചിച്ചതായി വി. ലൂക്കോസ് നമ്മെ അറിയിക്കുന്നു (വി. ലൂക്കോസ് 2:38).

എന്നാൽ സഭാപാരമ്പര്യത്തിൽ നമുക്കറിയാവുന്നിടത്തോളം സ്ത്രീകൾ പരിശുദ്ധ കുർബാനയർപ്പിച്ചതായോ, പട്ടം കൊടുത്തതായോ നാം കാണുന്നില്ല. ശെമ്മാശിനിമാർ സ്ത്രീകൾക്ക് കുർബാന കൊടുക്കും. സ്ത്രീകളെ മാമോദീസാ മുക്കും. കൂദാശകൾ അഥവാ സഭാരഹസ്യങ്ങളെ സംബന്ധിച്ചിടത്തോളം സ്ത്രീകൾക്ക് ഇതിൽ കൂടുതൽ അധികാരം നല്കപ്പെട്ടതായി പാരമ്പര്യത്തിൽ കാണുന്നില്ല.

എന്നാൽ ഇന്നത്തെ സാഹചര്യങ്ങളിൽ വിശ്വാസം പഠിപ്പിക്കുക. പ്രായപൂർത്തിയായ സ്ത്രീകളെ മാമോദീസാ മുക്കുക മുതലായ കാര്യങ്ങൾക്ക് പ്രത്യേക അധികാരമുള്ള ശെമ്മാശിനിമാർക്ക് പട്ടം കൊടുക്കുക സാദ്ധ്യമാണ്.

സ്ത്രീ മെത്രാനായെങ്കിലേ സ്ത്രീപുരുഷ സമത്വം സ്ഥാപിതമാകയുള്ളു എന്ന അമേരിക്കൻ ചിന്ത എത്രകണ്ട് ന്യായീകരിക്കാമെന്ന് നാം ചിന്തിക്കേണ്ടതാണ്. ഓർത്തഡോക്സ് പാരമ്പര്യത്തിൽ സ്ത്രീക്ക് മാത്രമല്ല വിവാഹിതനായ പുരുഷന് പോലും മെത്രാനാകാൻ സാദ്ധ്യമല്ല. ഇത് മൗലികാവകാശ ലംഘനമാണെന്ന് വാദിക്കുന്നത് എത്ര വലിയ അബദ്ധമാണ്. കശീശയാകാനും മെത്രാനാകാനുമൊക്കെ പുരുഷനും സ്ത്രീക്കും അവകാശമില്ല. പരിശുദ്ധാത്മാവ് സഭയിൽ കൂടെ വിളിക്കുന്നവർക്കേ ഈ സ്ഥാനങ്ങൾ നല്കപ്പെടുന്നുള്ളു.

എന്നാൽ സ്ത്രീകൾക്ക് പുരുഷന്മാരോട് തുല്യമായ സ്ഥാനമാണ് കർത്തൃ ശരീരത്തിലുള്ളത്. ക്രിസ്തുവിൽ സ്ത്രീ പുരുഷഭേദമില്ല. നാമെല്ലാവരും ക്രിസ്തുവിൽ ഒന്നാകുന്നു എന്ന് പരിശുദ്ധ പൗലോസ് അപ്പോസ്തലൻ പഠിപ്പിക്കുന്നു (ഗലാ. 3:28).

സഭാഭരണത്തിലും ഉപദേശത്തിലും സ്ത്രീകൾക്കുള്ള പങ്ക് സാമൂഹ്യ വ്യവസ്ഥിതി മാറുന്നതനുസരിച്ച് മാറിക്കൊണ്ടാണിരുന്നിട്ടുള്ളത്. അങ്ങിനെ

ഇന്നത്തെ സാമൂഹ്യ വ്യവസ്ഥിതിക്കനുസൃതമായ വ്യത്യാസങ്ങൾ വരുത്തുവാൻ സഭയ്ക്കവകാശമുണ്ട്. അതിലേയ്ക്കുള്ള ഒരു മുഖവുരയായിട്ടാണ് 'പുരോഹിത'ന്റെ ഈ ലക്കം കാണേണ്ടത്.

* * * * *

ചില വൈദികർ എന്നോട് പറയുന്നത് ഇങ്ങനെയുള്ള കാര്യങ്ങളിൽ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് ഒരു തീരുമാനമുണ്ടാക്കിയതിന് ശേഷം മാത്രമേ ഒരു മെത്രാപ്പോലീത്താ പുതിയ അഭിപ്രായങ്ങൾ സഭയിൽ പരസ്യമായി പറയാവൂ എന്നാണ്. ഞാൻ ആ അഭിപ്രായത്തോട് യോജിക്കുന്നില്ല. വിശ്വാസികളുടെയും വൈദികരുടെയും അഭിജ്ഞ ചിന്ത കൂടെ ഉൾക്കൊണ്ടുകൊണ്ടുള്ള തീരുമാനങ്ങളാണ് പരിശുദ്ധ സുന്നഹദോസ് ചെയ്യേണ്ടത്. ചില കാര്യങ്ങൾ ജനങ്ങൾക്കിടയിൽ കുറെ വിമർശനങ്ങൾ നടന്നതിന് ശേഷം സുന്നഹദോസ് തീരുമാനിക്കുന്നതായിരിക്കും നല്ലതെന്നാണ് എന്റെ വിനീതാഭിപ്രായം.

പുരോഹിതനിൽ കൂടെ സഭാവിശ്വാസത്തേയും പാരമ്പര്യത്തേയും കുറിച്ചുള്ള സത്യങ്ങൾ പ്രതിപാദിക്കുകയും പരസ്യമായി ചർച്ച ചെയ്കയും ചെയ്യുന്നത് സഭയ്ക്ക് നല്ലതാണ്. വൈദീകരുടെ കൂടെ അഭിപ്രായം അറിഞ്ഞതിന് ശേഷം മാത്രം ചില തീരുമാനങ്ങൾ ചെയ്യുന്നതാണ് അഭികാമ്യം എന്ന് എനിക്കു തോന്നുന്നു. എന്റെ അഭിപ്രായം ഈ മാസികയിൽ കൂടെ അവതരിപ്പിക്കുന്നത് ആധികാരികമായ സഭാപ്രഖ്യാപനമായി എടുക്കാതെ ചർച്ചക്കുള്ള വിഷയാവതരണമായി വൈദികർ സ്വീകരിക്കുകയും അവരുടെ പ്രതികരണങ്ങൾ അറിയിക്കയും ചെയ്യണമെന്ന് അഭ്യർത്ഥിക്കുന്നു.

ബേത്‌ലഹേമിൽ ജാതം ചെയ്ത് അറിവില്ലായ്മയുടെയും തിന്മയുടേയും അന്ധകാരത്തിൽ നിന്ന് നമ്മെ വീണ്ടെടുത്ത ദൈവം തമ്പുരാന്റെ പ്രകാശം നിങ്ങളുടെ ഹൃദയങ്ങളിൽ ഉദിക്കട്ടെ. പുതുവത്സരം ശാന്തിയും സമാധാനവും അനുഗ്രഹവും ഫലസമൃദ്ധിയുമുള്ളതായിത്തീരട്ടെ.

*(എഡിറ്റോറിയൽ, പുരോഹിതൻ,, ഓഗസ്റ്റ് - ഡിസംബർ 1988)*

# 6

# പുതുക്കത്തിന്റെ ശുശ്രൂഷകൾ

പരിശുദ്ധാത്മാവിലുള്ള പുതുക്കം വ്യക്തിയിൽ മാത്രം ഉണ്ടാകുന്ന ഒരു പ്രതിഭാസമല്ല. കർത്തൃശരീരമാകുന്ന സഭയ്ക്കും വ്യക്തികളായ കർത്തൃ ശരീരാംഗങ്ങൾക്കും ഒരേ സമയത്തു പുതുക്കം നല്കുന്നതാണു പരിശു ദ്ധാത്മാവിന്റെ പ്രവർത്തനം.

നമ്മുടെ സഭ തന്നെയല്ല ലോകമെങ്ങുമുള്ള സഭകൾ പരിശുദ്ധാത്മ പ്രവർത്തനത്തിന്റെ കുറവും ദുരാത്മ പ്രവർത്തനത്തിന്റെ ആധിക്യവും കൊണ്ടു പഴകി ദ്രവിക്കാൻ തുടങ്ങുന്നു എന്നുള്ളതു ഒരു ദാരുണ യാഥാർ ത്ഥ്യമാണ്. പരിശുദ്ധാത്മശക്തിയാൽ പുതിയ ജീവൻ പ്രാപിച്ചു പുതുക്ക പ്പെടുകയെന്നുള്ളത് ഇന്ന് എല്ലാ സഭകളുടെയും എല്ലാ ക്രിസ്ത്യാനിക ളുടെയും ആവശ്യമാണ്.

സഭയുടെ പുതുക്കം മനുഷ്യനെക്കൊണ്ടു സാധിക്കുന്നതല്ല. അത് എപ്പോഴും പരിശുദ്ധാത്മാവാം ദൈവത്തിന്റെ പ്രവർത്തനമാണ്. പക്ഷേ പരിശുദ്ധാത്മാവ് പ്രവർത്തിക്കുന്നതു മനുഷ്യരായ നമ്മിൽക്കൂടെയാണെ ന്നുള്ളതു നാം മറക്കരുത്. പരിശുദ്ധാത്മാവു ദൈവമാണ്, നാഥനാണ്: ദാസനല്ല. തന്നെക്കൊണ്ട് എന്തെങ്കിലും ചെയ്യിക്കാൻ മനുഷ്യർക്കു സാദ്ധ്യ മല്ല. പരിശുദ്ധാത്മാവിനു മനുസ്സുണ്ടെങ്കിലേ പരിശുദ്ധാത്മാവു പ്രവർ ത്തിക്കൂ.

അപ്പോൾ പിന്നെ പരിശുദ്ധാത്മാവിനു മനസ്സുണ്ടാകുമ്പോൾ താൻ പ്രവർത്തിച്ചുകൊള്ളുമെന്നു പറഞ്ഞു ക്രിസ്ത്യാനികൾ നിഷ്ക്രിയരായി രിയ്ക്കണമെന്നാണോ അർത്ഥം? അല്ല, പരിശുദ്ധാത്മാവിന്റെ അഭിഷേക നൽവരമുള്ളവരായ നാം പുതുക്കത്തിന്റെ ശുശ്രൂഷകളായി ചിലതൊക്കെ ചെയ്യാനുണ്ട്. പ്രാഥമികങ്ങളായ മൂന്നു കാര്യങ്ങൾ: ഒരുക്കം, പോരാട്ടം, കാത്തിരിപ്പ് എന്നിവയാണ്.

**1. ഒരുക്കം**

ഒരുക്കം എന്ന ശീർഷകത്തിൽ പല കാര്യങ്ങൾ ഉൾപ്പെടുന്നു. ചിലതി വിടെ കുറിക്കാം.

**(a) വിശ്വാസത്തിന്റെ പുതുക്കം**

വിശ്വാസത്തിനു തന്നെ പല വശങ്ങളുണ്ട്. അവയിൽ മൂന്നെണ്ണം നാം പുതുക്കിക്കൊണ്ടിരിക്കണം. ഒന്നാമതു മനുഷ്യനു സാദ്ധ്യമല്ലാത്തതു ദൈവ ത്തെക്കൊണ്ടു സാധിയ്ക്കുമെന്ന് അകത്തു നാം ഉറയ്ക്കണം. പറഞ്ഞാൽ

പോരാ ദൈവം പ്രവർത്തിക്കുമെന്നു വിശ്വസിക്കണം. പരിശുദ്ധനായ യാക്കോബ് ശ്ലീഹാ നമ്മോടു പറയുന്നു:

'നിങ്ങളിൽ ആർക്കെങ്കിലും പരിജ്ഞാനത്തിന്റെ കുറവുണ്ടെങ്കിൽ അവൻ ദൈവത്തോടു അപേക്ഷിക്കട്ടെ. ദൈവം വഴക്കു പറയാതെ എല്ലാവർക്കും ഉദാരമായി ദാനം ചെയ്യുന്നവനല്ലോ. ചോദിക്കുന്നവനു ദൈവം കൊടുക്കും. പക്ഷേ, ഒന്നിലും പതറിപ്പോകാതെ വിശ്വാസത്തോടെ ചോദിക്കണമെന്നു മാത്രം. പതറുന്നവൻ കാറ്റും കോളും കൊണ്ടു ഇളകുന്ന കടലിലെ ഓളം പോലെയുള്ളവനാണ്' (വി. യാക്കോബിന്റെ ലേഖനം 1:5–6).

### (b) അനുതാപം

കണ്ണുനീർ ഒഴുക്കിയതുകൊണ്ടു മാത്രം അനുതാപമാവുകയില്ല. ദൈവത്തിൽ നിന്ന് അകന്നു സ്വന്തയാഗ്രഹങ്ങളെ പൂരിപ്പിക്കുവാൻവേണ്ടി ഓടിനടക്കുന്ന അപഥസഞ്ചാരത്തിൽ നിന്ന് വിരമിച്ച്, ദൈവത്തിങ്കലേയ്ക്ക് ആന്തരികമായി തിരിയുന്നതാണു യഥാർത്ഥ അനുതാപം.

### (c) അനുരഞ്ജനം

വഴക്കും വൈരാഗ്യവും വെടിഞ്ഞ്, ആരെയും വെറുക്കാതെ, എല്ലാവരെയും സ്നേഹിക്കുന്നവരായ ദൈവമക്കൾക്കിടയിൽ പരിശുദ്ധാത്മാവു പ്രവർത്തിക്കും. സ്പർദ്ധയും കലാപവും പരസ്പരം കുറ്റംപറച്ചിലും മറ്റുള്ളവരെ പഴിചാരലും സ്വയനീതീകരണവും ഉള്ളിടത്തു ദൈവത്തിന്റെ ആത്മാവു പ്രവർത്തിക്കുവാൻ ആഗ്രഹിക്കുന്നില്ല. സകല കുറ്റബോധത്തിൽ നിന്നും ദൈവത്തിന്റെ കരുണയാൽ പാപമോചനം പ്രാപിച്ച്, പരസ്പരം സ്നേഹിക്കുകയും ആത്മാവിൽ ഒന്നായിത്തീരുകയും ചെയ്യുന്ന ചെറിയകൂട്ടത്തിന്നിടയിൽ പരിശുദ്ധ റൂഹാ അത്ഭുതങ്ങൾ പ്രവർത്തിക്കും.

### 2. പോരാട്ടം

'നമ്മുടെ സമരം ജഡരക്തങ്ങളോടല്ല, പിന്നെയോ, ഇഹലോകത്തിലെ ഇരുട്ടിന്റെ അധിപതികളോടും വാഴ്ചകളോടും ശക്തികളോടുമത്രെ. അതേ, ഉയർന്ന തലങ്ങളിലെ അദ്ധ്യാത്മിക ദുഷ്ടശക്തികളോടു തന്നെ ' (എഫേസ്യർ 6:12). സാത്താന്യ ശക്തികളോടു മടുപ്പില്ലാതെ പോരാടുവാൻ, നമ്മിൽ തന്നെ എപ്പോഴും ഉടലെടുക്കുന്ന ദുഷ്ടാത്മശക്തികളോട് അലസത കൂടാതെ അടരാടുവാൻ, ഒരു കൂട്ടം വിശ്വാസികൾ വ്രതനിഷ്ഠയോടെ ദൈവത്തിന്റെ മുഴുവൻ പടച്ചട്ടയും ധരിച്ച്, അതായതു സത്യം, നീതി, സമാധാനാകാംക്ഷ, വിശ്വാസം, ദൈവത്തിന്റെ രക്ഷാകവചം, ദൈവവചന പഠനം, ആത്മാവിലുള്ള മുടങ്ങാത്ത പ്രാർത്ഥന, മടുത്തു പോകാതെ കാത്തിരിപ്പോടെയുള്ള മദ്ധ്യസ്ഥപ്രാർത്ഥന ഇവയൊക്കെ ധരിച്ചു പോരാട്ടത്തിന്നൊ

രുങ്ങുന്ന ഒരു ചെറിയ സംഘത്തിൽ കൂടെ പരിശുദ്ധാത്മാവു പ്രവർത്തിച്ച് സഭയെ പുതുക്കും. ഒരുക്കവും കാത്തിരിപ്പുമുള്ള ചെറിയ കൂട്ടങ്ങൾ അര മണിക്കൂറോ അര ദിവസമോ അല്ല, തുടർച്ചയായി ദീർഘകാലം അടരാടാൻ മുന്നോട്ടുവരുമ്പോൾ വലിയ അത്ഭുതങ്ങൾ സഭയിലും ലോകത്തിലുമുണ്ടാകുന്നത് നാം കാണും.

### 3. കാത്തിരിപ്പ്

ഉയിർത്തെഴുന്നേറ്റവനായ ക്രിസ്തു നമ്മോടരുളിചെയ്തു: 'കണ്ടാലും എന്റെ പിതാവിന്റെ പ്രതിജ്ഞ നിങ്ങളുടെമേൽ ഞാൻ അയയ്ക്കുന്നു (അതായത് പരിശുദ്ധാത്മാവിനെത്തന്നെ). നിങ്ങൾ ഊർശ്ലേമിൽ കാത്തിരിപ്പിൻ, മേലിൽ നിന്നുള്ള ശക്തി നിങ്ങളിൽ ഇറങ്ങിവരുന്നതു വരെ' (വി. ലൂക്കോസ് 24:49). എല്ലാ ശിഷ്യന്മാരും ഏകമനസ്സോടെ, ഏക ആത്മാവിൽ ഊർശ്ലേമിൽ കൂടിവന്നു കാത്തിരുന്നപ്പോഴാണല്ലോ, ദൈവത്തിന്റെ റൂഹാ പെന്തക്കോസ്തു പെരുന്നാളിൽ, കൊടുങ്കാറ്റു പോലെ ഇറങ്ങിവന്നു തീനാവുകളുടെ രൂപത്തിൽ ഓരോരുത്തരുടെയും മേൽ ആവസിച്ച് അവരെ പുതുക്കി ശക്തിപ്പെടുത്തിയത്.

പരിശുദ്ധാത്മാവു വരും. നമ്മെയും നമ്മുടെ സഭയേയും പുതുക്കും. പുതുക്കത്തിന്റെ ശുശ്രൂഷകളിൽ വ്യാപൃതരായി, പോരാട്ടത്തിനുള്ള പടക്കോപ്പ് ധരിച്ച് ഒരുക്കത്തോടെ നാം കാത്തിരിക്കുമ്പോൾ പരിശുദ്ധാത്മാവു വരും. അനാസ്ഥയുടെയും, അലസതയുടെയും അസമാധാനത്തിന്റെയും, കുത്തഴിഞ്ഞ സഭാനേതൃത്വത്തിന്റെയും കരിപടലങ്ങൾ നീങ്ങിപ്പോകും. അത്യുന്നതന്റെ ശക്തിയും ശോഭയും സഭയിലൂടെ പ്രസരിയ്ക്കും. ഒരുക്കത്തോടും അനുതാപത്തോടും ഉറച്ച പ്രതീക്ഷയോടും കൂടെ നമുക്കു പോരാട്ടത്തിൽ കാത്തിരിക്കാം. ദൈവം കരുണ ചെയ്യും.

*(എഡിറ്റോറിയൽ, പുരോഹിതൻ, ആഗസ്റ്റ്, 1992)*

# 7

# സന്ന്യാസജീവിതം എന്തിനുവേണ്ടി?

ക്രിസ്ത്യാനികൾ സന്യാസജീവിതത്തിൽ പ്രവേശിക്കുന്നതെന്തിനു വേണ്ടിയാണ്? സ്വന്തം ആത്മാവിന്റെ രക്ഷയ്ക്കുവേണ്ടി ലോകജീവിതത്തിൽ നിന്നും പിന്മാറി തപസ്സു ചെയ്യുകയെന്നത് ഹൈന്ദവാശയമല്ലേ? ക്രിസ്തീയ വിശ്വാസത്തിൽ അതിന് സ്ഥാനമെന്തെങ്കിലുമുണ്ടോ? പ്രത്യേകിച്ചും ആധുനിക ലോകത്തിൽ?

ഈ പ്രശ്നങ്ങളുടെ മറുപടി പറയുവാൻ ഈ ലേഖനത്തിന് കഴിവു പോരാ. എന്നാൽ മറുപടിയുടെ ആരംഭം മാത്രമാണിവിടെയുദ്ദേശിക്കുന്നത്. ഭക്തരും പണ്ഡിതരുമായ ക്രൈസ്തവർ ഇക്കാര്യത്തിൽ ചിന്ത ചെലുത്തേണ്ടുന്ന കാലം അതിക്രമിച്ചിരിക്കുന്നു.

ഈശ്വരനിഷേധമാണ് ഇന്നു ലോകചിന്തയുടെ  അന്തരീക്ഷം. ഈശ്വരനുണ്ടോ എന്നുതന്നെ സംശയമായിരിയ്ക്കുന്ന ഇക്കാലത്ത്, അല്ലാ, ഈശ്വരൻ ഇല്ല എന്നു തന്നെ തീർത്തുപറയുവാൻ മടിയ്ക്കാത്ത ധാരാളം ചിന്തകന്മാരെ ഉല്പാദിപ്പിയ്ക്കുന്ന ഈ ആധുനികലോകത്തിൽ സന്യാസജീവിതത്തെപ്പറ്റി പ്രതിപാദിയ്ക്കുകയെന്നതുതന്നെ മൗഢ്യമായേ പലർക്കും തോന്നൂ.

രണ്ടു കാര്യങ്ങൾ മാത്രമേ ഇവിടെ പ്രതിപാദിയ്ക്കുവാനുദ്ദേശിക്കുന്നുള്ളു. ഒന്നാമത്, താപസവൃത്തിയുടെ ലക്ഷ്യമെന്ത്? രണ്ടാമത് ആധുനികജീവിതത്തിന്നുതകുന്ന ഒരു താപസവൃത്തിയ്ക്കെന്തെല്ലാമാണ് പ്രത്യേകമായി ആവശ്യമുള്ളത്?

സമഗ്രമായി ഈ വിഷയങ്ങളെക്കുറിച്ച് പ്രതിപാദിയ്ക്കണമെങ്കിൽ വലിയ പുസ്തകങ്ങൾ തന്നെ എഴുതണം. പക്ഷേ ചുരുക്കമായി ചില കാര്യങ്ങൾ ഇവിടെ കുറിയ്ക്കട്ടെ.

### 1. സന്യാസജീവിതത്തിന്റെ ലക്ഷ്യമെന്ത്?

വനാന്തരത്തിലോ മരുഭൂമിയിലോ ഉള്ള താപസജീവിതം കൊണ്ടു മാത്രമേ മനുഷ്യനു രക്ഷയുണ്ടാകൂ എന്ന് ഒരു മതവും പഠിപ്പിയ്ക്കുന്നില്ല. ഹൈന്ദവമതത്തിൽ പോലും കർമ്മയോഗികളുണ്ട്. പരിശുദ്ധനായ മാർ ബസേലിയോസ് പറയുന്നത് സാധാരണ ജീവിതമദ്ധ്യത്തിലിരുന്നുകൊണ്ട് ക്രിസ്ത്യാനിയാകുവാനുള്ള മനഃശക്തി തനിയ്ക്കില്ലാത്തതുകൊണ്ടാണ് കുറെക്കൂടെ എളുപ്പമുള്ള താപസജീവിതം താൻ തെരഞ്ഞെടുക്കുന്നതെന്നത്രെ.

നാലാം ശതാബ്ദത്തിലാണല്ലോ താപസജീവിതത്തിന്ന് ക്രിസ്തീയ

വിശ്വാസത്തിൽ പ്രചുരപ്രചാരമുണ്ടായത്. അന്തോനിയോസിനേയും പക്കോമിയോസിനേയും മക്കാറിയോസിനേയും ബാസേലിയോസിനേയും ഗ്രിഗോറിയോസിനേയും ഒക്കെ ഈ ജീവിതരീതിയിലേയ്ക്കാകർഷിച്ച സാഹചര്യങ്ങളേവയായിരുന്നു എന്നറിയുന്നത് നമുക്ക് പ്രയോജനകരമായിരിക്കും.

ഒരുവിധത്തിൽ പറഞ്ഞാൽ നാലാം ശതാബ്ദത്തിന്ന് ഇരുപതാം ശതാബ്ദവുമായി വളരെയധികം സാമ്യമുണ്ടായിരുന്നു. ഈ ലോകത്തിന്റെ സർവ്വപ്രാധാന്യം കൂടുതലായി പ്രഖ്യാപിയ്ക്കപ്പെട്ടുകൊണ്ടിരുന്ന ഒരു കാലമായിരുന്നു ഇന്നെന്നപോലെ അന്നും. മൂന്നു ശതാബ്ദങ്ങളിലെ പീഡനങ്ങളനുഭവിച്ച് മനുഷ്യന്റെ ആത്മാവ് തളർന്നതിന്റെ ഫലമായി അദ്ധ്യാത്മിക ധാർമ്മിക മാനദണ്ഡങ്ങളെയൊക്കെ താഴ്ത്തി, സാധാരണക്കാരന്റെ സാധാരണധാർമ്മികതയെ സർവ്വരുടേയും മാനദണ്ഡമായി ഉയർത്തുവാൻ സഭ പോലും മുതിരുന്ന കാലമായിരുന്നന്നെന്ന് 300-ാ മാണ്ടിൽ കൂടിയ എൽവീറാ സുന്നഹദോസിന്റെ തീരുമാനം നമ്മെ ബോദ്ധ്യപ്പെടുത്തുന്നു. ഈ ലോകം കടന്നുപോകാനുള്ളതാണ്; സ്ഥാവരമായ മറ്റൊരു ലോകം ക്രിസ്തുവിന്റെ രണ്ടാമത്തെ വരവോടുകൂടെ വന്നുചേരും എന്നുള്ള പ്രതീക്ഷയൊക്കെ മറന്നിട്ട്, കോൺസ്റ്റന്റയിൻ ചക്രവർത്തിയുടെ ഗവർമ്മെന്റിന്റെ സേവ പിടിച്ച് ലോകദൃഷ്ടിയിൽ സമ്പത്തും ബഹുമതിയുമാർജ്ജിയ്ക്കുവാനാണ് മെത്രാപ്പോലീത്തന്മാർ പോലും പ്രധാനമായും ശ്രമിച്ചുകൊണ്ടിരുന്നത്.

ക്രിസ്തുവിന്റെ ആളത്വത്തേയും ഇരുസ്വഭാവത്തേയും പരിശുദ്ധാത്മാവിന്റെ പുറപ്പാടിനേയും മറ്റും പറ്റിയുള്ള വേദശാസ്ത്ര വാദപ്രതിവാദങ്ങളിൽ മാത്രം ശ്രദ്ധ ചെലുത്തിയിരുന്ന സഭാപണ്ഡിതന്മാർ, ക്രിസ്തുവിനേയും, പരിശുദ്ധാത്മാവിനേയും മറന്ന്, സ്ഥാനലാഭത്തിനും വഴക്കിനും വാശിക്കും വേണ്ടി മാത്രം വേദശാസ്ത്രം വിശദീകരിയ്ക്കുന്നവരായിത്തീർന്നു. കോൺസ്റ്റന്റയിന്റെ കാലം കഴിഞ്ഞപ്പോൾ അറിയൂസിന്റെ വേദവിപരീതം സാമ്രാജ്യത്തിന്റെ സിംഹാസനത്തിലും സഭയുടെ ഗുരുപീഠങ്ങളിലും ഒരുപോലെ ആരോഹണം ചെയ്യാൻ തുടങ്ങി. റോമിലെ പാപ്പായായ ലൈബീരിയാസും, അലക്സന്ത്രയായിലെ മെത്രാപ്പോലീത്തായായ ഗീവറുഗീസും, അന്ത്യോഖ്യായിലേയും കുസ്തന്തീനോപ്പോലീസിലേയും മെത്രാപ്പോലീത്തന്മാരും ഒരുപോലെ വേദവിപരീതികളായിത്തീർന്ന ഒരു കാലമായിരുന്നു അത്.

സ്ഥാനത്ത് കയറുവാൻവേണ്ടി ആരും എന്തും ചെയ്യും. നാസിയാൻസിലെ വി. ഗ്രീഗോറിയോസ് പറയുന്നു: "ഇക്കാലത്ത് ഏറ്റവും പരിശുദ്ധമായ പൗരോഹിത്യം ഏറ്റവും അപഹാസ്യമായിത്തീർന്നേക്കാനിടയുണ്ട്. കാരണം ഒരു ഭദ്രാസനത്തിലെ പ്രധാന സ്ഥാനം ലഭിയ്ക്കണമെങ്കിൽ തിന്മ

യിൽക്കൂടെയല്ലാതെ നന്മയിൽക്കൂടെ സാദ്ധ്യമല്ല. ഏറ്റവും യോഗ്യനായവ നല്ല ഭദ്രാസനാദ്ധ്യക്ഷനാകുന്നത്, പ്രത്യുത ഏറ്റവും കയ്യൂക്കുള്ളവനാണ്."

പരിശുദ്ധ ബാസേലിയോസ് പറയുന്നത് കേൾക്കുക: "പിതാക്കന്മാരുടെ ഉപദേശം പരിഹസിയ്ക്കപ്പെടുന്നു. പുതുമതങ്ങളുടെ പ്രണേതാക്കൾ ക്കാണ് സഭയിൽ സ്ഥാനം. വേദശാസ്ത്രപണ്ഡിതന്മാരല്ലവർ, പ്രത്യുത മനുഷ്യസാമർത്ഥ്യം കൊണ്ട് പുതിയ തത്വസംഹിതകളെ സൃഷ്ടിക്കുന്ന വരാണ്. ക്രൂശിലുള്ള പ്രശംസയെ മറന്നിട്ട്, ഈ ലോകത്തിന്റെ ജ്ഞാന ത്തിനാണ് സ്ഥാനവും ബഹുമതിയും. നല്ല ഇടയന്മാരെ അടിച്ചു പുറത്തിറ ക്കിയിട്ട്, അവരുടെ സ്ഥാനത്ത് ചെന്നായ്ക്കളെ ആട്ടിൻപറ്റത്തിൽ കയറ്റി ആടുകളെ പീഡിപ്പിയ്ക്കയാണ്. പള്ളിയിൽ പോകുവാനാളില്ല. യഥാർത്ഥ ഭക്തിയുള്ളവൻ മരുഭൂമിയിൽ പോയി കരയുകയാണ്"(90-ാം ലേഖനം).

ധനമോഹം, സ്ഥാനമോഹം, കലഹപ്രിയം ഇവയാണ് പുരോഹിത ന്മാരുടെ ബഹുഭൂരിപക്ഷത്തെയും നയിച്ചിരുന്ന തത്വങ്ങൾ. രണ്ടാം ശതാ ബ്ദത്തിൽ ക്രിസ്ത്യാനികളെക്കുറിച്ച് പുറത്തുള്ളവർ പറഞ്ഞിരുന്നത് "കണ്ടാലും, ഈ ക്രിസ്ത്യാനികൾ എത്രമാത്രം പരസ്പരം സ്നേഹി യ്ക്കുന്നു!" എന്നായിരുന്നു. നാലാം ശതാബ്ദത്തിൽ അറിയൂസിന്റെ വേദ വിപരീതം മൂലമുണ്ടായ കലഹങ്ങളുടെ പശ്ചാത്തലത്തിൽ അമിയാനസ് മാഴ്സലീനസ് എന്ന അക്രൈസ്തവ ചരിത്രകാരൻ പറയുന്നു. "ക്രിസ്ത്യാ നികൾക്ക് പരസ്പരമുള്ള ഘോരശത്രുത മനുഷ്യവർഗ്ഗത്തോടു വന്യമൃഗ ങ്ങൾക്ക് പോലുമില്ല." റോമാ നഗരത്തിലെ പള്ളിയിൽവെച്ച് സ്ത്രീകളും പുരുഷന്മാരും പരസ്പരം വെട്ടിക്കൊന്ന കഥ ആ ചരിത്രകാരൻ വിവരി യ്ക്കുന്നുണ്ട്. രണ്ടു ബദൽ പാപ്പാമാരുടെ പരസ്പര സമരത്തിന്റെ ഫല മായിരുന്നത്.

ഇങ്ങനെയുള്ള ഒരു സഭയിൽ പൈശാചിക ശക്തികൾ പ്രവേശിച്ചിരി ക്കുന്നുവെന്നത് നിസ്സംശയം. ഈ ശക്തികളുമായി സമരം ചെയ്യണമെ ങ്കിൽ കർത്താവ് മരുഭൂമിയിൽ 40 ദിവസം ഉപവസിച്ച് സാത്താനുമായി സമരം ചെയ്ത് വിജയം പ്രാപിച്ചതുപോലെ ക്രിസ്ത്യാനികളും ചെയ്തെ ങ്കിൽ മാത്രമേ സാധിക്കൂ. അങ്ങിനെയേ സഭ ശുദ്ധീകൃതമായിത്തീരുക യുള്ളൂ എന്ന വിശ്വാസം കൊണ്ടാണ് പല യഥാർത്ഥ ക്രിസ്ത്യാനികളും താപസവൃത്തിയ്ക്കിറങ്ങിയത്. ലോകത്തെപ്പറ്റിയുള്ള നിരാശ കൊണ്ടല്ല, ലോകം നന്നാകണമെങ്കിൽ കുറെ വ്യക്തികളെങ്കിലും സുശിക്ഷിതജീവി തത്തോടെ തിന്മയുടെ രാജാവായ സാത്താനുമായി സമരം ചെയ്തെങ്കിലേ സാധിക്കൂ എന്നുള്ള ബോദ്ധ്യംകൊണ്ടാണ് അവർ താപസവൃത്തിയ്ക്കിറ ങ്ങിയത്.

ദ്രവിച്ചുകൊണ്ടിരിക്കുന്ന പഴയ മനുഷ്യനെ ഉരിഞ്ഞുകളഞ്ഞ് വിശുദ്ധി യിലും നീതിയിലും പുതിയ മനുഷ്യനെ ധരിയ്ക്കുകയെന്നതാണ്

ക്രിസ്തീയ വിശ്വാസജീവിതത്തിന്റെ പരമോദ്ദേശ്യം. ഈ ഉദ്ദേശ്യം തന്നെയാണ് താപസജീവിതത്തിന്നുമുള്ളത്. താപസജീവിതത്തിന്റെ ലക്ഷ്യങ്ങൾ ക്രിസ്തീയ ജീവിതത്തിന്റെ ലക്ഷ്യങ്ങൾ തന്നെയാണ്.

ഈജിപ്ഷ്യൻ മണലാരണ്യത്തിലെ താപസപിതാക്കന്മാരുടെ ഉദ്ദേശ്യം ഇതുതന്നെയായിരുന്നു. സാത്താനുമായുള്ള മൽപിടുത്തത്തിനുവേണ്ട അടവുകളെല്ലാം കണ്ടുപിടിച്ച് നമ്മെ പഠിപ്പിച്ചതും അവർ തന്നെ. ഭയങ്കരമായ ഈ സമരത്തിന്നുള്ള ശക്തി അവർക്കെവിടെ നിന്നു ലഭിച്ചു? അടിസ്ഥാനവും സ്ഥാവരതയുമുള്ള ഒരു നിത്യനഗരത്തെ, അതേ ദൈവരാജ്യത്തെത്തന്നെ അവർ കണ്ടു. മ്ശീഹാതമ്പുരാൻ നമുക്ക് വാഗ്ദാനം ചെയ്തിട്ടുള്ള ആ ഭാഗധേയത്തെപ്പറ്റി ഉറപ്പായ ബോധമുണ്ടെങ്കിൽ മാത്രമേ പൈശാചിക ശക്തികളുമായുള്ള കഠിനസമരത്തിന് വേണ്ടുന്ന ധൈര്യവും ബലവും നമുക്ക് സിദ്ധിയ്ക്കുകയുള്ളു.

ഇഹലോകത്തിന് വിരാമമിട്ട് പരലോകം വേഗം വരുത്തുവാനുള്ള ഒരു ശ്രമമായിരുന്നു മിസ്രയിമിലെ മണലാരണ്യങ്ങളിൽ ക്രിസ്തീയാദ്ധ്യാത്മികായോദ്ധാക്കൾ നടത്തിയത്. മൂന്നാം ശതാബ്ദത്തിലേ ഡോസീത്തിയസ് പറഞ്ഞിട്ടുണ്ടായിരുന്നു: “വിവാഹജീവിതം ഇഹഃലോകത്തെ തുടർന്നുകൊണ്ടുപോകുവാൻ സഹായിക്കുന്നു. താപസജീവിതം അതിന് വിരാമമിടുവാനും.” പരലോകമായ പറുദീസയിലെ മാലാഖമാർക്കടുത്ത ജീവിതം ഇഹത്തിൽവച്ചേ ആരംഭിയ്ക്കുവാനുള്ള ശ്രമമായിരുന്നു സന്യാസാശ്രമങ്ങളെ ഉത്ഭവിപ്പിച്ചത്.

നാലാം ശതകത്തിലെ താപസവര്യന്മാരുടെ പ്രധാനോദ്ദേശ്യം അവരവരുടെ ആത്മാക്കളെ രക്ഷിയ്ക്കയെന്നതായിരുന്നില്ല. പ്രത്യുത ലോകം മുഴുവനും അതിന്റെ കൂടെ സഭയും, ക്രൈസ്തവമൂല്യങ്ങളെ മറന്നിട്ട് ഐഹികതയും സ്വാർത്ഥമോഹവും മാത്രം അടിസ്ഥാനമൂല്യങ്ങളായിക്കണ്ട്, തങ്ങളെത്തന്നേയും ലോകത്തേയും വിനാശത്തിലേക്ക് നയിക്കുന്നത് കണ്ടിട്ട്, അതിനെതിരായ ഒരു കഠിനപ്രതിഷേധമായിരുന്നത്. വരുന്നതും വരുവാനുള്ളതുമായ ദൈവരാജ്യത്തിന്റെ മൂല്യങ്ങൾ ഐഹികജീവിതത്തിൽ സമൂർത്തമാക്കുക, സാത്താന്റെ ഘോരശക്തികളുമായി സാമ്രാജ്യമായ മരുഭൂമിയിൽ വച്ച് സമരം ചെയ്ത്, സാത്താനേയും അവന്റെ സേനകളെയും മറിച്ചിടുക, പ്രാർത്ഥനമൂലം ഇഹലോകത്തെ അകമേനിന്നും പരിവർത്തനം ചെയ്യിക്ക, ഉറച്ച നിഷ്ഠയോടെയുള്ള താപസവൃത്തികൊണ്ട് തന്നെത്തന്നെ ദൈവത്തോട് യോജിപ്പിച്ച് അങ്ങിനെ ദൈവശക്തിയെ ഇഹലോകത്തിൽ വ്യാപരിപ്പിയ്ക്കുന്ന ഒരു മദ്ധ്യസ്ഥനായിത്തീരുക, ഇതൊക്കെയായിരുന്നു താപസവൃത്തിയുടെ ഉന്നതലക്ഷ്യങ്ങൾ.

(*ബേത്‌ലഹേം സെന്റ് മേരീസ് മഠം സുവനീർ, കിഴക്കമ്പലം,* 1971)

# 8

# സഭൈക്യപ്രസ്ഥാനം: പ്രതീക്ഷകളും പ്രശ്നങ്ങളും

സഭകൾ തമ്മിൽ ഭിന്നിച്ചിരിക്കുന്നത് ദൈവഹിതത്തിന് നിരക്കാത്തതാണ്. സ്നാനത്തിന്റെ അർത്ഥം ക്രിസ്തുവിനോട് ചേരുക എന്നുള്ളതാണ്. അപ്പോൾ ക്രിസ്തുവിനോട് ചേർന്നിട്ടുള്ളവർ എല്ലാം ഒരേ ശരീരത്തിലെ അവയവങ്ങളുമാണ്. എന്നാൽ ഈ ഏകശരീരം ഒരു യാഥാർത്ഥ്യമാകുന്നില്ലെങ്കിൽ സുവിശേഷം അസത്യമായി മാറുന്നു. ഈ വസ്തുത മനസ്സിലാക്കി സഭകൾ തമ്മിൽ കൂടുതൽ സഹകരിക്കുവാനും, ധാരണകൾ മെച്ചപ്പെടുത്തുവാനും, അങ്ങനെ ദൈവം ആഗ്രഹിക്കുന്ന ഐക്യം സംജാതമാക്കുവാനും ഉള്ള സംരംഭമാണ് സഭൈക്യ പ്രസ്ഥാനം. അതിന്റെ ലക്ഷ്യങ്ങളും, മാർഗ്ഗമദ്ധ്യേ അഭിമുഖീകരിക്കേണ്ട പ്രശ്നങ്ങളുമാണ് ഈ ലേഖനത്തിന്റെ ഉള്ളടക്കം.

1.'പുനർജ്ജീവനം' (Renewal) ഐക്യസംരംഭത്തിന്റെ ഒരു പ്രാഥമിക ലക്ഷ്യമെങ്കിലും, അതിന്റെ വ്യാഖ്യാനത്തിലും സമീപനത്തിലും ചില വ്യത്യാസങ്ങൾ ഉണ്ട്. ഭിന്നതയുടെ കാരണം പാപമാണ്, പാപത്തിന്റെ പരിഹാരത്തിന് ദൈവകൃപയാവശ്യമാണെന്ന് എല്ലാവരും സമ്മതിക്കും. ഈ കൃപ നമുക്കുണ്ടാകുന്നത് വി. രഹസ്യങ്ങളിലും, പ്രാർത്ഥനയിലും, ദൈവവചനത്തിലും അധിഷ്ഠിതമായ സഭാജീവിതത്തിൽകൂടിയാണെന്ന് ഓർത്തഡോക്സ് സഭ വിശ്വസിക്കുന്നു. ഈ പ്രാഥമിക ലക്ഷ്യം നേടുവാനുള്ള ഐക്യസംരംഭം പ്രധാനമായും ആത്മീയമായിരിക്കണം എന്ന് നാം നിഷ്ക്കർഷിക്കുന്നു. പക്ഷേ പല പ്രൊട്ടസ്റ്റന്റു സഭകളുടേയും പൊതുവായ ഒരു പ്രവണത രാഷ്ട്രീയ, സാമൂഹ്യപ്രവർത്തനങ്ങളിൽ സഹകരിക്കുകയാണു വേണ്ടതെന്നും, അതിലൂടെയാണ് ആത്മീയ പുനർജ്ജീവനം സാധിക്കുന്നതെന്നുമാണ്. ഇപ്രകാരമുള്ള, പുനർജ്ജീവനത്തെ സംബന്ധിച്ചുള്ള വ്യത്യസ്തമായ സമീപനങ്ങൾ ഐക്യപ്രസ്ഥാനത്തിന്റെ അടിസ്ഥാനപരമായ ഒരു പ്രശ്നമാണ്. പ്രാർത്ഥനയിലും ഉപവാസത്തിലും വി. കുർബാനാനുഭവത്തിലും കൂടി വളരുന്നതായ വിശുദ്ധാത്മ പ്രക്രിയയായി ഓർത്തഡോക്സ് സഭകൾ പഠിപ്പിക്കുമ്പോൾ, ബാഹ്യമായ നീതിയും സമാധാനവുമാണ് പുനർജ്ജീവനത്തിന്റെ അടയാളമെന്ന് പ്രൊട്ടസ്റ്റന്റു വിഭാഗക്കാർ വാദിക്കുന്നു. റോമൻ കത്തോലിക്കാ സഭയിലെ ചിന്തകരിൽ ഈ രണ്ട് ആശയഗതികളേയും പിന്താങ്ങുന്നവരുണ്ട്. എങ്കിലും സഭാനേതൃത്വം, ആത്മീയ ഐക്യത്തേയും പുനരുജ്ജീവനത്തെയുമാണ് പിന്താങ്ങുന്നത്.

2. ഓർത്തഡോക്സ് സഭകൾ സഭൈക്യത്തിന്റെ പ്രതീകമായിട്ട് കാണുന്നത് വി. കുർബ്ബാനയിലെ സമ്പർക്കമാണ്. വി. കുർബ്ബാനയിലെ പരസ്പര സമ്പർക്കം ഐക്യത്തിന്റെ പൂർത്തീകരണമായിട്ടാണ് നാം കാണുന്നത്. ആയതിനാൽ വിശ്വാസത്തിലും പട്ടത്വത്തിലും ഏകത്വം സാധിച്ചാൽ മാത്രമേ തന്മൂലം വി. കുർബ്ബാനാനുഭവത്തിൽ കൂടിയുള്ള സഭൈക്യം സാദ്ധ്യമാകയുള്ളു.

എന്നാൽ അഖിലലോക സഭാകൗൺസിലിൽ ചില നവീകരണ സഭാവിഭാഗങ്ങൾ വി. കുർബ്ബാനയിലെ സമ്പർക്കത്തെ കാണുന്നത് കർത്താവ് തന്റെ അടുക്കലേയ്ക്ക് ചെല്ലുന്നവർക്കു നൽകുന്ന ഒരു വിരുന്നായിട്ടു മാത്രമാണ്. തന്മൂലം 'തിരുവത്താഴം' കഴിക്കുവാൻ 'സ്നാന'മേറ്റ എല്ലാ വിശ്വാസികളും അർഹരാണ്. വിവിധ സഭകൾ തമ്മിൽ കുർബ്ബാനാസമ്പർക്കം ആദ്യമേ തുടങ്ങണമെന്നും, അങ്ങനെ അത് ഐക്യത്തിന്റെ മുഖാന്തിരം ആകണമെന്നുമാണ് അവരുടെ അഭിപ്രായം. ഇപ്രകാരം വി. കുർബ്ബാനാസമ്പർക്കത്തെയും അതിൽ കൂടിയുള്ള ഐക്യവീക്ഷണത്തെയും കുറിച്ചുള്ള വ്യത്യസ്ത ചിന്താഗതികൾ എക്യുമെനിക്കൽ പ്രസ്ഥാനത്തിന് പരിഹരിക്കേണ്ട മറ്റൊരു പ്രശ്നമാണ്.

3. പട്ടത്വത്തിലുള്ള ഐക്യം, സഭൈക്യത്തിന്റെ വേറൊരു മുഖാന്തിരവും പ്രകാശനവുമാണ്. പക്ഷേ പട്ടത്വത്തോട് ഉള്ള സമീപനത്തിൽ നവീകരണ സഭകളും ഓർത്തഡോക്സ് സഭകളും തമ്മിൽ കാതലായ വ്യത്യാസമുണ്ട്. പട്ടത്വത്തെ പരിഹസിക്കുന്ന ചിലരടക്കമുള്ള പല നവീകരണ സഭാവിഭാഗങ്ങളും, സഭയിലെ കാര്യനിർവ്വഹണത്തിനായിട്ടുള്ള നിയോഗം ആയിട്ടു മാത്രമേ പട്ടത്വത്തെ കാണുന്നുള്ളു. സഭയുടെ കാതലായ സ്വഭാവവുമായി പട്ടത്വത്തിന് വലിയ ബന്ധമൊന്നുമില്ല എന്നതാണ് ഇവിടുത്തെ പ്രത്യേകത. സഭയിലെ ഇടയന്മാരായി നിയോഗിക്കപ്പെടുന്നവരുടെ ജോലി വചനഘോഷണവും കൂദാശാനുഷ്ഠാനവുമാണ്.

എന്നാൽ ഇത്തരത്തിലല്ല ഓർത്തഡോക്സ് സഭകൾ കാണുന്നത്. സഭയുടെ കാതലായ സ്വഭാവത്തിന്റെ അവശ്യഘടകമാണ് ഓർത്തഡോക്സ് പാരമ്പര്യത്തിൽ പട്ടത്വം. ഒരു മെത്രാപ്പോലീത്താ, മഹാപുരോഹിതനും, നല്ല ഇടയനും ആയ ക്രിസ്തുവിന്റെ സാക്ഷാൽ സാന്നിദ്ധ്യം ആണെന്നും, അദ്ദേഹമില്ലാതെ സഭയുടെ ഐക്യം അപൂർണ്ണമാണെന്നുമാണ് ഓർത്തഡോക്സ് വിശ്വാസം. ആയതിനാൽ പട്ടത്വം കേവലമൊരു ധർമ്മമല്ല; സഭാപൂർണ്ണതയുടെ കൗദാശിക യാഥാർത്ഥ്യമാണ്. മെത്രാപ്പോലീത്താ പ്രാദേശികസഭയ്ക്ക് ആകമാനസഭയെ പ്രതിനിധീകരിക്കുകയും, ആകമാന സഭയ്ക്ക് പ്രാദേശിക സഭയെ പ്രതിനിധീകരിക്കുകയും ചെയ്യുന്നു.

പട്ടത്വത്തെ സംബന്ധിച്ചുള്ള ഈ രണ്ടു വീക്ഷണങ്ങൾ സഭൈക്യ

പ്രസ്ഥാനത്തിന് അഭിമുഖീകരിക്കേണ്ടതാണ്.

### സഭൈക്യപ്രസ്ഥാനവും, അഖിലലോക സഭാകൗൺസിലും, ഓർത്തഡോക്സ് വീക്ഷണത്തിൽ

സഭൈക്യസംരംഭം വ്യാപകമാകേണ്ടിയിരിക്കുന്നു. എല്ലാ സഭാവിഭാഗങ്ങളുടേയും പങ്കാളിത്വം പ്രത്യേകിച്ച് ഏറ്റംവലുതും ആഗോളവ്യാപകവുമായ റോമൻ കത്തോലിക്കാസഭയുടെ സഹകരണം അതിന് അനുപേക്ഷണീയമാണ്. അപ്പോൾ മാത്രമേ സഭൈക്യസംരംഭങ്ങൾക്ക് ഒരു പൂർണ്ണത അവകാശപ്പെടാൻ സാധിക്കുകയുള്ളു. സഭാകൗൺസിൽ കത്തോലിക്കേതര സഭാവിഭാഗങ്ങളുടെ സംരംഭമായിരുന്നാൽ മാത്രം പോരാ, എല്ലാവർക്കും പങ്കാളിത്തമുള്ള ഒന്നായിരുന്നാലേ കാതോലിക വീക്ഷണത്തിന് അതിന്റേതായ മാന്യത സിദ്ധിക്കുകയുള്ളു. ഇന്ന് അഖിലലോക സഭാകൗൺസിലിൽ നവീകരണവിഭാഗത്തിലെ അവാന്തര ഘടകങ്ങളും (റിഫോംഡ്, ലൂഥറൻ, മെതഡിസ്റ്റ്, ആംഗ്ലിക്കൻ, പഴയ കത്തോലിക്കർ, സെക്റ്റേറിയൻ വിഭാഗങ്ങൾ) ഓർത്തഡോക്സ് സഭകളും ആണ് അംഗങ്ങളായുള്ളതെങ്കിലും പ്രൊട്ടസ്റ്റന്റു ഭൂരിപക്ഷമുള്ളതിനാൽ ഓർത്തഡോക്സ് ചിന്താഗതികൾ കേവലം ന്യൂനപക്ഷാഭിപ്രായമായി ഗണിക്കപ്പെടുന്നുണ്ട്. അതിനാൽ കാതോലിക വീക്ഷണത്തിന് അർഹമായ അംഗീകാരം ലഭിക്കുവാൻ റോമൻകത്തോലിക്കരുടേയും അംഗത്വം അതിനാവശ്യമാണ്. ലോകസമാധാനത്തിനും, സാമൂഹ്യനീതിക്കുമായി പോരാടുവാനുള്ള സഭാകൗൺസിലിന്റെ പ്രവർത്തനങ്ങൾ ഓർത്തഡോക്സ് സഭകൾ സ്വാഗതം ചെയ്യുന്നുണ്ട്. പക്ഷേ രക്ഷയെക്കുറിച്ച് കേവലം ബാഹ്യമായ അളവുകോലുകളിൽ നടത്തുന്ന വിലയിരുത്തലുകൾക്ക് ഓർത്തഡോക്സ് സഭകൾ മുന്നറിയിപ്പുകളും, ശക്തമായ പ്രതിഷേധങ്ങളും അറിയിക്കുന്നുമുണ്ട്. എങ്കിലും അഖിലലോക സഭാകൗൺസിലിലെ ഓർത്തഡോക്സ് പങ്കാളിത്തം കൂടുതൽ ഫലപ്രദവും കാര്യക്ഷമവുമാകുവാൻ ശക്തമായ നേതൃത്വവും പ്രവർത്തനശേഷിയും ആവശ്യമാണ്.

### എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ലക്ഷ്യങ്ങൾ

എക്യുമെനിക്കൽ സംരംഭത്തിന്റെ ഏറ്റം കേന്ദ്രിക ലക്ഷ്യങ്ങൾ സഭയുടെ ഐക്യവും, സമാധാനത്തിലും നീതിയിലും മനുഷ്യവർഗ്ഗത്തിന് കഴിയുവാനുതകുന്ന ഒരു ലോകവുമാണ്. ആദ്യത്തെ ലക്ഷ്യം സഭൈക്യപ്രസ്ഥാനത്തിന്റെ ആരംഭം മുതലേ പ്രാഥമികമായിട്ടുള്ളതാണെങ്കിലും അതിനു പിമ്പിലേ പല പ്രശ്നങ്ങളും നിമിത്തം അത്ര ത്വരിതമായി പുരോഗമിക്കുന്നില്ല. സഭൈക്യ സംരംഭത്തിന്റെ പ്രായോഗിക പ്രശ്നം രണ്ടു തരത്തിലാണന്തർഭവിക്കുന്നത്.

ഒന്നാമത്തേത്, പ്രൊട്ടസ്റ്റന്റു സഭാവിഭാഗങ്ങളിൽ തന്നെ അഭ്യന്തര ഐക്യം സംജാതമാക്കുന്നതിൽ. ഇത് വിശ്വാസത്തേക്കാളധികം പല പ്രായോഗിക പ്രശ്നങ്ങളും സൃഷ്ടിക്കുന്നുണ്ട്. പ്രൊട്ടസ്റ്റന്റു സഭകൾ ഏകീഭവിച്ചാൽ അവയുടെ ഘടനയിൽ വരുന്ന മാറ്റവും, തന്മൂലം നേതൃത്വത്തിലുള്ള പ്രശ്നങ്ങളും ഒരുവശത്ത്.

മറുവശത്ത് മൂന്നു ക്രിസ്തീയ പാരമ്പര്യങ്ങളും (ഓർത്തഡോക്സ്, പ്രൊട്ടസ്റ്റന്റ്, റോമൻ കത്തോലിക്കാ) തമ്മിൽ ഐക്യപ്പെടുമ്പോഴുളവാകുന്ന വിശ്വാസപരവും, പ്രായോഗികവുമായ പ്രശ്നങ്ങൾ: പ്രൊട്ടസ്റ്റന്റുകാർ ഒരു വശത്തും, കത്തോലിക്കരും ഓർത്തഡോക്സുകാരും മറുവശത്തുമായി നോക്കുമ്പോൾ വ്യത്യാസങ്ങൾ പ്രധാനമായും സഭ, പൗരോഹിത്യം, കൂദാശകൾ എന്നിവയെ സംബന്ധിച്ചാണ്. വി. ത്രിത്വത്തെ സംബന്ധിച്ചോ യേശുക്രിസ്തുവിനെ സംബന്ധിച്ചോ, അവതീർണ്ണനായ ദൈവപുത്രനെ സംബന്ധിച്ചോ കാതലായ വ്യത്യാസങ്ങൾ ഇല്ലായെങ്കിലും, കൂടുതൽ കടന്നുചെല്ലുമ്പോൾ അവിടെയും സാരമായ ചില വ്യത്യാസങ്ങൾ ആവിർഭവിക്കുന്നു. അവ പ്രധാനമായും താഴെ പറയുന്നവയോടനുബന്ധിച്ചാണ്:

1. കന്യകമറിയാമും അവൾക്ക് ദൈവീക രക്ഷാവ്യാപാരത്തിലുള്ള സ്ഥാനവും. 2. വിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥത. 3. വാങ്ങിപ്പോയവർക്കു വേണ്ടിയുള്ള ആചരണങ്ങൾ. 4. സഭയിൽ മെത്രാപ്പോലീത്തായുടെ സ്ഥാനം. 5. സഭൈക്യത്തെ പ്രകാശിപ്പിക്കുന്നതിൽ എപ്പിസ്കോപ്പൽ സുന്നഹദോസുകൾക്കുള്ള സ്ഥാനം. 6. വി. കുർബ്ബാനയുടെ യഥാർത്ഥ സ്വഭാവം, രൂപം. 7. പട്ടത്വം, മൂറോനഭിഷേകം, കുമ്പസാരം.

ഇവയെ സംബന്ധിച്ചുള്ള അഭിപ്രായൈക്യം ഇനിയും വളരെ വിദൂരമെന്നാണ് തോന്നുന്നത്. സംഭാഷണങ്ങൾ കുറ്റപ്പെടുത്തലുകൾക്കു വഴി തെളിച്ചേക്കാമെങ്കിലും ഇവയെക്കുറിച്ച് അടിസ്ഥാനപരമായി ചില ധാരണകളിലെത്താതെ സഭൈക്യസംരംഭം പുരോഗമിക്കയില്ല. നിർഭാഗ്യവശാൽ അഖിലലോക സഭാകൗൺസിൽ സമ്മേളനങ്ങളിലും അതിന് എന്തോ മടിയുള്ളതായി തോന്നിപ്പോകുന്നു.

റോമൻ കത്തോലിക്കരും ഓർത്തഡോക്സുകാരും തമ്മിലുള്ള പ്രധാന വിവാദം സഭയുടെ ഐക്യത്തിന്റെ സ്വഭാവത്തെ സംബന്ധിച്ചാണ്. റോമിലെ മെത്രാപ്പോലീത്താ ആഗോളസഭയുടെ അജപാലകനും അധികാരിയുമാണെന്നും, അദ്ദേഹം വി. പത്രോസിന്റെ പിൻഗാമിയും ക്രിസ്തുവിന്റെ കാര്യസ്ഥനും ആകമാനസഭയുടെ തലവനും ആണെന്നും റോമൻ കത്തോലിക്കാസഭ പറയുന്നു. തന്നിമിത്തം സഭയുടെ ഐക്യത്തിന്റെ സ്വഭാവം, ഏകനായകന്റെ കീഴിൽ സഭകൾ വന്നുചേരുകയാണെന്ന് അവർ

പറയുന്നു. എന്നാൽ എല്ലാ മെത്രാപ്പോലീത്താമാരും തുല്യരും, അവരവരുടെ പ്രദേശത്തെ ആളുകളുടെ ഇടയിൽ ക്രിസ്തുവിന്റെ സാന്നിദ്ധ്യം പ്രകാശിപ്പിക്കുന്നവരുമാണെന്നു ഓർത്തഡോക്സുകാർ പറയുന്നു. തന്നിമിത്തം ആകമാനസഭയുടെ മേലുള്ള ഭരണാധികാരം മെത്രാപ്പോലീത്താമാരുടെ കൗൺസിലുകൾക്കു മാത്രമാണുള്ളത്. അല്ലാതെ ഏതെങ്കിലും മെത്രാപ്പോലീത്തായ്ക്കോ പാത്രിയർക്കീസിനോ ഉള്ളതല്ല. അവർ കൗൺസിലിനു മീതെയല്ല: കൗൺസിലിനു താഴെയാണവർ. ആകമാന സുന്നഹദോസുകളുടെ ഒന്നിന്റെയും അദ്ധ്യക്ഷൻ പോലുമായി ഒരു റോമാ പാപ്പായെ കാണുവാൻ കഴിയുന്നില്ല. തന്നിമിത്തം നാലാം നൂറ്റാണ്ടു വരെയെങ്കിലും സഭയിൽ ഇന്നത്തെ റോമൻ കത്തോലിക്കാ ചിന്താഗതി നിലവിലില്ലായിരുന്നു എന്നു മനസ്സിലാക്കാം. ആകമാനസഭയുടെ മേൽ ആദിമുതലേ ഉള്ള അധികാരം ആകമാന സുന്നഹദോസുകൾക്കാണ്. ഒരു പ്രദേശത്തുള്ള എല്ലാ ക്രിസ്ത്യാനികളും പരസ്പരവും, അവരുടെ മെത്രാപ്പോലീത്തായുമായി വിശ്വാസത്തിലും സ്നേഹത്തിലും ഒന്നായി വി. കുർബ്ബാനാസമ്പർക്കത്തിൽ വരുകയും, എല്ലാ മെത്രാപ്പോലീത്താമാരും ഒരേ കൗൺസിലിൽ, ഒരേ വിശ്വാസത്തിൽ, ഒരേ സ്നേഹത്തിൽ, ഒരേ കുർബ്ബാനയിൽ പരസ്പരം സമ്പർക്കത്തിൽ വരുകയും ചെയ്യുന്നതു മൂലം മാത്രമേ സഭൈക്യം സ്ഥായിയായ യാഥാർത്ഥ്യമാകയുള്ളു.

# 9
# സ്നേഹം:
# ക്രിസ്തുമതത്തിന്റെ അടിസ്ഥാനം

സ്നേഹമാണ് ക്രിസ്തുമതത്തിന്റെ അന്തഃസത്തയെന്നു സാധാരണ വ്യവഹരിക്കാറുണ്ട്. പക്ഷേ ഈ അഭിമതത്തെ വിമർശനബുദ്ധ്യാ സ്വീകരിക്കാനേ ഈ ലേഖകനു സാധിക്കൂ. 'മതം' എന്നു പറഞ്ഞാൽ അഭിപ്രായം എന്നാണല്ലോ അർത്ഥം. പല അഭിപ്രായങ്ങൾ ലോകത്തിലുള്ളതിൽ ഒരഭിപ്രായമാണ് ക്രിസ്തുമതമെന്നു പറഞ്ഞാൽ പല ക്രിസ്ത്യാനികൾക്കും അതു സമ്മതിച്ചുകൊടുക്കാനാവില്ല. അല്ല, കുറെ സനാതനതത്വങ്ങളുടെ സംഹിതയാണോ മതം? ക്രിസ്തുമതത്തെ ഏതാനും ചില തത്വങ്ങളുടെ സമുച്ചയമാക്കി വെട്ടിക്കുറക്കാനും പ്രയാസം തന്നെ. ഏതർത്ഥത്തിലാണ് ക്രിസ്തുമതത്തെ ഒരു മതമായി നാം കണക്കാക്കുന്നത്? അതിനെ ഒരു വിശ്വാസം എന്നു പറഞ്ഞാലും ആചാരമെന്നു പറഞ്ഞാലുമൊക്കെ പ്രശ്നങ്ങളുണ്ട്.

ക്രിസ്തുമതം ഒരു മതമാണെന്നു സമ്മതിച്ചാൽത്തന്നെ അതിനൊരു അന്തഃസത്തയുണ്ടെന്നു വാദിക്കുവാൻ നന്നേ പ്രയാസമാണ്. ഒരു കേന്ദ്രപ്രമേയം ക്രൈസ്തവ പാരമ്പര്യത്തിനുണ്ടെന്നതിനു സംശയമൊന്നുമില്ല. പക്ഷേ, അത് അന്തഃസത്തയാണെന്നു പറയാൻ പ്രയാസം. അടിസ്ഥാനമെന്നോ, മൗലിക യാഥാർത്ഥ്യമെന്നോ പറയുന്നതായിരിക്കും കുറെക്കൂടി ഉചിതം. എന്താണ് ക്രൈസ്തവ പാരമ്പര്യത്തിലെ മൗലിക യാഥാർത്ഥ്യം അല്ലെങ്കിൽ അടിസ്ഥാനം? സ്നേഹമാണതെന്നു പറയുവാൻ അത്ര എളുപ്പം സാദ്ധ്യമല്ല. ചുരുക്കിപ്പറയണമെങ്കിൽ ഒന്നുരണ്ടു വാക്യങ്ങളെങ്കിലും വേണം.

"സർവ്വേശ്വരൻ നസ്രത്തിലെ യേശുവിൽ മനുഷ്യനായിത്തീർന്നു. മനുഷ്യവർഗ്ഗത്തിനുവേണ്ടി മരിച്ചു. ഒരു പുതിയ മനുഷ്യവർഗ്ഗത്തിന്റെ ഉദ്ഘാടനമെന്നോണം മരിച്ചവരുടെ ഇടയിൽ നിന്ന് ഉയിർത്തെഴുന്നേറ്റു. സർവ്വപ്രപഞ്ചത്തിന്റെയും ആധിപത്യം യേശുക്രിസ്തുവിൽ മനുഷ്യവർഗ്ഗത്തിനു നൽകപ്പെട്ടിരുന്നു. സർവ്വമനുഷ്യരും യേശുക്രിസ്തുവിൽ ദൈവമക്കളാകുവാൻ വിളിക്കപ്പെടുന്നു."

ഇത്രയുമെങ്കിലും പറഞ്ഞെങ്കിലേ ക്രിസ്തീയ പാരമ്പര്യത്തിലെ മൗലിക യാഥാർത്ഥ്യങ്ങളെ കുറിക്കാനാവൂ.

എന്നാൽ ഈ പറഞ്ഞതെല്ലാം സർവ്വേശ്വരന് മനുഷ്യവർഗ്ഗത്തോടുള്ള മഹാസ്നേഹത്തിന്റെ പ്രകടനമാണെന്ന നിലയിൽ, സ്നേഹമാണ്

ക്രിസ്തീയപാരമ്പര്യത്തിന്റെ അടിസ്ഥാനമെന്നു വേണമെങ്കിൽ പറയാം. ദൈവവിളി കേൾക്കുന്നവരിൽ നിന്നു സർവ്വേശ്വരൻ പ്രതീക്ഷിക്കുന്നതും സ്നേഹം തന്നെയാണ്. ദൈവമക്കളാകുക എന്നു പറഞ്ഞാൽ പിതാവിനെപ്പോലെ സ്നേഹസ്വരൂപരാകുക എന്നാണർത്ഥം. ആ വിധത്തിൽ ചിന്തിച്ചാലും സ്നേഹമാണു സർവ്വസ്വവും എന്നു പറയാം.

### എന്താണു സ്നേഹം?

സ്നേഹമെന്ന മലയാളപദത്തിന് അർത്ഥക്ലിപ്തത നൽകുക വളരെ വിഷമമാണ്. ഉദാഹരണങ്ങൾ കാണിക്കാൻ സാധിക്കും. പക്ഷേ, അതുകൊണ്ടു മാത്രം അർത്ഥം വ്യക്തമാകുകയില്ല.

ഉദാഹരണത്തിനു കാമുകീകാമുകന്മാരുടെ സ്നേഹമെടുക്കൂ. അതാണോ ദൈവസ്നേഹത്തിന്റെ മാതൃക? കാമുകിയും കാമുകനും തങ്ങൾക്കു തന്നെ നിയന്ത്രിക്കാനാവാത്ത ഒരു വികാരപാരവശ്യത്താൽ പരസ്പര അകൃഷ്ടരാകുന്നതു പോലെയാണോ ഈശ്വരനും മനുഷ്യനും തമ്മിലുള്ള സ്നേഹം?

അല്ല, മാതാവിനു കുഞ്ഞിനോടുള്ള സ്നേഹമെടുക്കൂ. അതിലും മാതാവിന്റെ ഇച്ഛാശക്തി (will) യേക്കാൾ കൂടുതൽ പ്രവർത്തിക്കുന്നത് വാസനാശക്തി (instinct) യാണ്. ഈശ്വരനു മനുഷ്യനോടുള്ള സ്നേഹം ഇങ്ങനെ പരാദത്തമായ ഒരു വാസനാശക്തിയാണോ?

ക്രൈസ്തവപാരമ്പര്യം സ്നേഹമെന്ന പദത്തിനു പുതിയ ഒരർത്ഥം തന്നെ കൊടുത്തു എന്നതാണു പരമാർത്ഥം. അതുകൊണ്ടാണു സ്നേഹത്തെക്കുറിച്ചുള്ള ഒരു സാഹിത്യം തന്നെ ക്രൈസ്തവ പാരമ്പര്യത്തിലുടലെടുത്തത്.

ക്രിസ്തു തന്നെ പഠിപ്പിച്ചതു പ്രധാനമായും സ്നേഹമായിരുന്നു. “അമർത്യതയുടെ ആനന്ദത്തിലേക്കു പ്രവേശിപ്പാൻ ഞാൻ എന്തു ചെയ്യണം?” വേദവിശാരദനും ധനസമ്പന്നനുമായ ഒരു യുവാവിന്റേതാണു ചോദ്യം. “നിനക്കെന്തു തോന്നുന്നു?” ക്രിസ്തുവിന്റെ മറുചോദ്യം. യുവാവിന്റെ മറുപടി: ‘ഹൃദയപൂർണ്ണതയോടും സർവ്വശക്തിയോടും പൂർണ്ണമനസ്സോടും കൂടെ സർവ്വേശ്വരനെ സ്നേഹിക്കണം. എന്നെപ്പോലെയുള്ള മനുഷ്യരാണു മറ്റുള്ളവരും എന്ന ബോധത്തോടെ അവരേയും സ്നേഹിക്കണം.’ “ശരി, നിന്റെ ഉത്തരം വളരെ ശരി തന്നെ. അങ്ങിനെ ചെയ്തുകൊള്ളൂ. നിത്യജീവനുണ്ടാകും” (ലൂക്കോ. 10:25-28.).

യേശുവിന്റെ ഗിരിപ്രഭാഷണം എടുത്തുനോക്കൂ. “കൂട്ടുകാരനെ സ്നേഹിക്കണം. ശത്രുവിനെ പകയ്ക്കണം എന്നൊക്കെയല്ലേ നിങ്ങൾ കേട്ടിട്ടുള്ളത്? പക്ഷേ ഞാൻ പറയുന്നു, ശത്രുക്കളെ സ്നേഹിക്കൂ. നിങ്ങളെ വിഷമിപ്പിക്കുന്നവർക്കു വേണ്ടി പ്രാർത്ഥിക്കൂ. അങ്ങനെയേ നിങ്ങൾ സ്വർഗ്ഗീയ

പിതാവിന്റെ പുത്രന്മാരായിത്തീരൂ. ദുഷ്ടർക്കും ശിഷ്ടർക്കും ഒന്നുപോലെ ഈശ്വരൻ സൂര്യനെ ഉദിപ്പിക്കുന്നു. നീതിമാനും അനീതിയുള്ളവനും ഒരുപോലെ മഴ കൊടുക്കുന്നു. നിങ്ങളെ സ്നേഹിക്കുന്നവരെ മാത്രം നിങ്ങൾ സ്നേഹിച്ചാൽ അതിലെന്താണ് പ്രത്യേകത?.... അന്യമതസ്ഥരും അതു ചെയ്യുന്നുണ്ടല്ലോ. നിങ്ങൾ അങ്ങനെയല്ല. നിങ്ങളുടെ പിതാവ് എപ്രകാരം സർവ്വസ്നേഹിയായിരിക്കുന്നോ അതുപോലെ നിങ്ങളും ആകണം" (മത്താ. 5:43–48).

യോഹന്നാൻ പറയുന്നു: "തന്റെ ഏകപുത്രനെ ലോകത്തിനായി നൽകുവോളം ഈശ്വരൻ നമ്മെ സ്നേഹിച്ചു" എന്ന് (യോഹ. 3:16). "ഒരു പുതിയ ശാസനം ഞാൻ നിങ്ങൾക്കു നൽകുന്നു: നിങ്ങൾ പരസ്പരം സ്നേഹിക്കണം. നിങ്ങൾക്കു പരസ്പരം സ്നേഹമുണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാരാണെന്നു ലോകത്തിനു മനസ്സിലായിക്കൊള്ളും" (യോഹ. 13:34–35). യോഹന്നാന്റെ സുവിശേഷത്തിൽ യേശു ഈ കല്പന പല പ്രാവശ്യം ആവർത്തിച്ചുപറയുന്നുണ്ട്. "ഇതാണെന്റെ കല്പന. ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കണം. തന്റെ സ്നേഹിതർക്കു വേണ്ടി ജീവൻ ബലികഴിക്കുക എന്നതിൽ കവിഞ്ഞ് എന്തു സ്നേഹമാണ് ഒരു മനുഷ്യനു സാധിക്കുക?.. ഇതാണെന്റെ ശാസനം: നിങ്ങൾ പരസ്പരം സ്നേഹിക്കുക" (യോഹ. 15:12–17).

യോഹന്നാന്റെ ഒന്നാം ലേഖനം സ്നേഹത്തെ കുറെക്കൂടി ഉയർത്തിക്കാണിക്കുന്നു: "വത്സലരേ, നമുക്കു പരസ്പരം സ്നേഹിക്കാം. കാരണം, സ്നേഹം ഈശ്വരനിൽ നിന്നാണ്. സ്നേഹിക്കുന്നവൻ ഈശ്വരജാതനാണ്. അവൻ ഈശ്വരനെ അറിയുന്നു. സ്നേഹിക്കാത്തവന് ഈശ്വരജ്ഞാനം സാദ്ധ്യമല്ല: കാരണം, ഈശ്വരൻ സ്നേഹം തന്നെയാണ്. ഇതിലാണ് ഈശ്വരന് നമ്മോടുള്ള സ്നേഹം നമ്മുടെ ഇടയിൽ പ്രദൃഷ്ടമായത്. തന്റെ ഏകപുത്രനെ ഈശ്വരൻ ലോകത്തിലേയ്ക്കയച്ചു, നാം അവൻമൂലം അവനിൽ ജീവിക്കേണ്ടതിനു തന്നെ. ഇതാണു സ്നേഹം. നാം ഈശ്വരനെ സ്നേഹിച്ചു എന്നതല്ല, ഈശ്വരൻ നമ്മെ സ്നേഹിച്ചു, നമ്മുടെ പാപങ്ങളിൽ നിന്നു നമുക്കു വിമുക്തിയുണ്ടാക്കാൻവേണ്ടി തന്റെ പുത്രനെ നമ്മുടെ ഇടയിലേയ്ക്കയച്ചു. വത്സലരേ, ഈശ്വരൻ നമ്മെ ഇത്ര വളരെ സ്നേഹിച്ചെങ്കിൽ നാമും പരസ്പരം സ്നേഹിക്കണമല്ലോ. ഈശ്വരനെ ആരും കണ്ണുകൊണ്ടു കണ്ടിട്ടില്ല. എന്നാൽ നാം പരസ്പരം സ്നേഹിക്കുമ്പോൾ ഈശ്വരൻ നമ്മിൽ വസിക്കുന്നു. അവിടുത്തെ സ്നേഹം നമ്മിലൂടെ വർത്തിച്ചു പൂർണ്ണത പ്രാപിക്കുന്നു" (യോഹ. 4:7–12).

കുറെക്കൂടി സവിസ്തരമായി സ്നേഹത്തിന്റെ രൂപത്തെക്കുറിച്ച് പ്രതിപാദിക്കുന്നത് വിശുദ്ധ പൗലോസാണ്. കോരിന്തിലെ ക്രൈസ്തവർക്കെഴുതിയ ലേഖനത്തിലെ ആ സ്നേഹവിവരണത്തിന് ഇന്നും നമ്മെ കോരി

ത്തരിപ്പിക്കുവാൻ കഴിവുണ്ട്.

“മനുഷ്യരുടേയും മാലാഖമാരുടേയും ഭാഷകളിൽ സംസാരിപ്പാൻ എനിക്കു കഴിഞ്ഞാലും സ്നേഹമില്ലെങ്കിൽ ഞാൻ ഒരു വെറും മുഴങ്ങുന്ന ചെമ്പ്, കിലുങ്ങുന്ന കൈത്താളം! എത്ര തന്നെ ദാർശനിക ശക്തികളെനിക്കുണ്ടായാലും സകല മർമ്മവും ജ്ഞാനവും ഞാൻ ഹൃദിസ്ഥമാക്കിയാലും, മലകളെ മറിക്കാനുള്ള വിശ്വാസശക്തി എനിക്കുണ്ടായാലും സ്നേഹമില്ലെങ്കിൽ ഞാൻ വെറുമൊരു ശൂന്യതയാണ്. എനിക്കുള്ളതെല്ലാം ഞാൻ ദാനം ചെയ്താലും എന്റെ ശരീരം തന്നെ ഞാൻ അഗ്നിയിൽ ദഹിപ്പിച്ചാലും സ്നേഹമില്ലെങ്കിൽ എനിക്കു പ്രയോജനമൊന്നുമില്ല.

സ്നേഹത്തിനു ക്ഷമയും കരുണയുമുണ്ട്. സ്നേഹത്തിൽ അസൂയയുമില്ല, അഹങ്കാരവുമില്ല. അത് ഉദ്ധതയുമല്ല, പരുഷവുമല്ല. അതിന്റെ ഇഷ്ടം നടക്കണമെന്ന് അതിന് ശാഠ്യമില്ല. അതിനു വിരോധവുമില്ല, കാലുഷ്യവുമില്ല. സ്നേഹം സർവ്വവും സഹിക്കും: സർവ്വവും വിശ്വസിക്കും: സർവ്വവും പ്രത്യാശിക്കും: സർവ്വവും സക്ഷമം അനുഭവിക്കും.

സ്നേഹത്തിന് അന്ത്യമില്ല, പ്രവചനം നീങ്ങിപ്പോകും. മറുഭാഷകളും മാറിപ്പോകും. ജ്ഞാനംതന്നെയും മാഞ്ഞുപോകും. കാരണം, നമ്മുടെ ജ്ഞാനം അപൂർണ്ണമാണല്ലോ. പ്രവചനവും അപൂർണ്ണം തന്നെ. പൂർണ്ണമായത് വരുമ്പോൾ അപൂർണ്ണമായത് അഴിഞ്ഞുപോകും..... വിശ്വാസം, പ്രത്യാശ, സ്നേഹം ഇവ മൂന്നാണ് നിലനില്ക്കുന്നത്. എന്നാൽ സ്നേഹമാണ് ഇവയിൽ ഏറ്റവും ശ്രേഷ്ഠം. സ്നേഹം നിങ്ങളുടെ ജീവിതലക്ഷ്യമാക്കൂ” (1 കൊരി. 13:1–14:1).

## സ്നേഹം പാശ്ചാത്യക്രൈസ്തവ ചിന്തയിൽ

സ്നേഹത്തിന്റെ ദാർശനികനായിരുന്നു ആഗസ്തീനോസ്. “നമുക്ക് ഈശ്വരനെ സ്നേഹിക്കാം” ഇതായിരുന്നു അദ്ദേഹത്തിന്റെ മുദ്രാവാക്യം. “സ്നേഹിക്കൂ – എന്നിട്ടെന്തു വേണമെങ്കിലും ചെയ്തുകൊള്ളൂ.” സ്നേഹം എല്ലാറ്റിലും ഉപരി ഈശ്വരനോടായിരിക്കണം. സ്നേഹമെന്നു പറഞ്ഞാൽ നന്മയിലേക്കുള്ള ഒരു ആകർഷണമാണ്, സാധാരണഗതിയിൽ. നന്മകളുടെ നന്മയാണല്ലോ ഈശ്വരൻ. അതുകൊണ്ട് ഈശ്വരനിലേക്കു നാം ആകൃഷ്ടരാകുന്നതാണ് ഏറ്റവും വലിയ സ്നേഹം. ഈശ്വരനെ നാം സ്നേഹിക്കുന്നത് ഈശ്വരൻ സ്നേഹം തന്നെ ആയതുകൊണ്ടാണ്. amor amoris - സ്നേഹത്തോടുള്ള സ്നേഹമാണ് ക്രിസ്തീയ വിശ്വാസത്തിന്റെ അന്തഃസത്തയെന്ന് ആഗസ്തീനോസ് വാദിക്കുന്നു. “സ്നേഹിക്കപ്പെടേണ്ടതിന്റെ സ്നേഹത്തെയാണു നാം സ്നേഹിക്കേണ്ടത്.” നാം ഏറ്റവും സ്നേഹിക്കുന്ന മനുഷ്യരിലുള്ള ഏറ്റവും വലിയ നന്മ അവരുടെ സ്നേഹം തന്നെയല്ലോ. ക്രിസ്തുവിലും നാം സ്നേഹിക്കുന്നതു ക്രിസ്തുവിന്റെ സ്നേഹത്തെയാണ്. ഈശ്വരൻ തന്നെ സ്നേഹമാണെങ്കിൽ ഈശ്വരനോ

ടുള്ള സ്നേഹം സ്നേഹത്തോടുള്ള സ്നേഹമാണല്ലോ. അതുകൊണ്ട് എന്തിനെയാണു ഞാൻ സ്നേഹിക്കേണ്ടത് എന്നു ചിന്തിച്ചു വ്യാകുലപ്പെടേണ്ട ആവശ്യം എനിക്കില്ല. സഹോദരനെ നാം സ്നേഹിക്കുമ്പോൾ സ്നേഹത്തെയാണ് ഞാൻ സ്നേഹിക്കുന്നത്. അതുതന്നെയാണു ഈശ്വരസ്നേഹവും. സ്നേഹത്തെ ഞാൻ ആശ്ലേഷിക്കുമ്പോൾ ഈശ്വരനെതന്നെയാണ് ഞാൻ ആശ്ലേഷിക്കുന്നത്" (De Trinitate, VIII, 10 ff.).

ആഗസ്തീനോസിന്റെ ചിന്തയിൽ പ്ലേറ്റോനിസത്തിനുള്ള സ്വാധീനമാണിവിടെ കാണുന്നതെന്ന് അക്വീനാസ് ചൂണ്ടിക്കാട്ടുന്നു (S. T. II-IIae, q. 23, art. 2). അതായത് എല്ലാ സ്നേഹവും ദിവ്യസ്നേഹത്തിലുള്ള നമ്മുടെ പങ്കാളിത്തത്തെ കുറിക്കുന്നു എന്നുള്ള ചിന്ത തന്നെ.

സ്നേഹത്തോടുള്ള സ്നേഹമാണ് യഥാർത്ഥ സ്നേഹമെങ്കിൽ, ഈശ്വരന്റെ സ്നേഹമോ? ഈശ്വരൻ നമ്മെ സ്നേഹിക്കുന്നതെന്തിന്? നാം സ്നേഹമായതുകൊണ്ടോ, നന്മയായതുകൊണ്ടോ ആണോ? അല്ല. ഈശ്വരന്റെ സ്നേഹവും സ്നേഹത്തോടുള്ള സ്നേഹമാണ്. പക്ഷേ സ്നേഹം ദൈവമാണെങ്കിൽ സ്നേഹത്തോടുള്ള സ്നേഹം തന്നെത്തന്നെയുള്ള സ്നേഹമാവില്ലേ? ഒരുവിധത്തിൽ അതെ. ഈശ്വരസ്നേഹത്തിന്റെയും ഈശ്വരേച്ഛയുടേയും ഈശ്വരജ്ഞാനത്തിന്റേയും ഒക്കെ വിഷയം (object) ഈശ്വരൻ തന്നെയല്ലെങ്കിൽ, ഈശ്വരന് ഏതാണ്ട് പോരായ്മയുണ്ടായിട്ട് ഈശ്വരനല്ലാത്ത മറ്റൊന്നിനെ സ്നേഹിക്കുക എന്നോ? അത് തീർച്ചയായും സാദ്ധ്യമല്ല.

പക്ഷേ, സൃഷ്ടി ഈശ്വരനാണോ? പിന്നെയെങ്ങിനെയാണ് ഈശ്വരൻ സൃഷ്ടിയെ സ്നേഹിക്കുക? തീർച്ചയായും നാം ഈശ്വരനെ സ്നേഹിക്കുന്നതിനേക്കാൾ കൂടുതലായി ഈശ്വരൻ നമ്മെ സ്നേഹിക്കുന്നുണ്ട്. നാം ഈശ്വരനല്ലെങ്കിൽ അതെങ്ങിനെ സാധിക്കും? ആ ചോദ്യത്തിനുമുണ്ട് സമാധാനം, ആഗസ്തീനോസിന്റെ കൈയിൽ.

സൃഷ്ടിയുടെ തന്നെ തത്വമെന്താണ്? സ്നേഹം. സൃഷ്ടിയുടെ സോപാനത്തിൽ ഓരോ പടിയിലുമുള്ള സൃഷ്ടിക്ക് അതിനുമുകളിൽ ഉള്ളതിനോട് ആകർഷണമുണ്ട്. ഉപരിയായുള്ളതിനെക്കുറിച്ചു വിഭാവനം ചെയ്ത് അതിന്റെ മുദ്ര താഴെയുള്ളതിൽ പതിയുമ്പോഴാണ് രണ്ടാമത്തേതിനു രൂപഭേദമുണ്ടാകുന്നത്. അങ്ങിനെ സൃഷ്ടിയിൽത്തന്നെ കാണപ്പെടുന്നത് ഈശ്വരന്റെ സ്നേഹസ്വരൂപമാണ്. ഈശ്വരൻ സൃഷ്ടിയെ നോക്കിയിട്ട് കണ്ടതെന്താണ്? അതു നല്ലതാണെന്നല്ലേ? അതുകൊണ്ടു സൃഷ്ടി ഈശ്വരന്റെ നന്മയുടെ പ്രതിഫലനമാണ്. അങ്ങിനെയെങ്കിൽ സൃഷ്ടിയെ സ്നേഹിക്കുന്നതിൽ ഈശ്വരൻ സ്വയം സ്നേഹിക്കയാണെന്നു പറയുന്നതിൽ വലിയ തെറ്റില്ല.

പക്ഷേ, ഈശ്വരന്റെ സ്നേഹമെന്നു പറയുന്നത് സൃഷ്ടിയുടെ കാര്യ

ത്തിലെന്നതുപോലെ അപൂർണ്ണത പൂർണ്ണതയെ തേടുന്നതല്ല. പൂർണ്ണത യുടെ കവിഞ്ഞൊഴുകലാണ് ഈശ്വരനു സൃഷ്ടിയോടുള്ള സ്നേഹം. സൃഷ്ടിയുടെ ഉത്ഭവം തന്നെ ആ കവിഞ്ഞൊഴുക്കിലാണ്. അല്ലാതെ ഈശ്വ രന്റെ ആഗ്രഹത്തിലൊന്നുമല്ല. അപൂർണ്ണതയ്ക്കു പൂർണ്ണതയോടുള്ള സ്നേഹത്തിൽ സ്നേഹിക്കുന്നവൻ സ്നേഹവിഷയത്തിനു (object of love) സ്വയം കീഴ്പ്പെടുത്തിക്കൊടുക്കേണ്ടിവരുന്നു. സൃഷ്ടിയിലാവട്ടെ ഈശ്വ രസ്നേഹമാകുന്ന അരൂപി ജലത്തിന്റെ മീതെ പറന്നുനടക്കുന്നതേയുള്ളു. അതിനു വെള്ളത്തെക്കൊണ്ട് ആവശ്യമൊന്നുമില്ല. ദൈവസ്നേഹത്തി ലാണ് സൃഷ്ടിയുടെ ഉത്ഭവം. ദൈവസ്നേഹത്തിലാണതിന്റെ നിലനിൽപ്. പക്ഷേ ദൈവം തന്റെ സൃഷ്ടിയുടെ അടിമയല്ല.

ആഗസ്തീനോസിന്റെ ഈ ചിന്താഗതിയുടെ ഒരു വിമർശനത്തിന് ഇവിടെ ഒരുങ്ങുന്നില്ല. രണ്ടു മൂന്നു ബലഹീനതകൾ ചൂണ്ടിക്കാണിക്കാതെ നിവൃത്തിയുമില്ല. ഒന്നാമതായി നിയോപ്ലേറ്റോണിസത്തിലുള്ള സ്നേഹ ത്തിന്റെ നിർവ്വചനം വലിയ വ്യത്യാസങ്ങളൊന്നും കൂടാതെ അദ്ദേഹം എടു ത്തുപയോഗിക്കുന്നു എന്നുള്ളത്. സ്നേഹം വെറും ഒരു ആകർഷണശക്തി മാത്രമാണോ? അതിൽ വികാരവും ഇച്ഛയും മനസ്സും ഒരുപോലെ പ്രവർ ത്തിക്കേണ്ടതല്ലേ? സ്നേഹം ആകർഷണം മാത്രമല്ല, യോഗമാണ്, സംയോ ജനമാണ്. അതുപോലെ തന്നെ, സ്നേഹം ആത്മസമർപ്പണവുമാണ്. സേവ നമാണ്; ആത്മത്യാഗമാണ്; മറ്റു പലതുമാണ്. വളരെ പരിമിതമായ ഒരു സ്നേഹനിർവ്വചനമാണ് ആഗസ്തീനോസിന്റെ ചിന്തയിലുള്ളത്. രണ്ടാ മത്തെ ബലഹീനത സ്നേഹം പരമന്മ (Summum bonum) യെ തേടിയുള്ള ഗതിയാണെന്നുള്ള വിഭാവനത്തിലാണ് കാണപ്പെടുന്നത്. തേടുന്നതെ ന്തിന്? സ്വായത്തമാക്കുന്നതിനോ ആസ്വദിക്കുന്നതിനോ അതോ, പരമ നന്മയ്ക്ക് നമ്മെത്തന്നെ നൽകി നിർവൃതി നേടുന്നതിനോ? ആഗസ്തീ നോസിന്റെ ചിന്തയിൽ ഈ വ്യത്യാസം അത്ര വ്യക്തമല്ല.

പരമനന്മയെ തേടുന്നതിനുള്ള ഒരു പ്രവണത നമ്മിൽത്തന്നെ ഉണ്ടെന്നു പറഞ്ഞാൽ നമ്മിൽ നന്മയൊന്നുമില്ല, നാം പൂർണ്ണമായും പാപികളാണ്, തിന്മയ്ക്കുള്ള വ്യഗ്രതയാണ് മനുഷ്യൻ എന്നുള്ള ആഗസ്തീനോസിന്റെ സിദ്ധാന്തവുമായി അത് എത്രമാത്രം യോജിക്കുമെന്നുള്ളതാണ് അദ്ദേഹ ത്തിന്റെ ചിന്താസൗധത്തിന്റെ മറ്റൊരു ബലഹീനത.

ഇതൊക്കെയാണെങ്കിലും, സ്നേഹമാണീശ്വരൻ, ഈശ്വരസംയോഗം സാധിക്കുന്നതുവരെ മനുഷ്യഹൃദയം ചഞ്ചലമാണ്, ശാന്തതയില്ലാത്ത താണ് എന്നുള്ള അദ്ദേഹത്തിന്റെ ചിന്ത ക്രിസ്തീയവിശ്വാസത്തിന്റെ മാത്ര മല്ല, ഉൽകൃഷ്ടമതങ്ങളുടെ ഒക്കെയും അന്തഃസത്തയിൽ കാണപ്പെടുന്നു ണ്ടെന്നതിനു സംശയമില്ല.

## സ്നേഹം – ഒരു പൗരസ്ത്യ ചിന്തകനിൽ

സ്നേഹത്തെപ്പറ്റി അധികം ചിന്തിച്ചിട്ടുള്ള പൗരസ്ത്യക്രിസ്തീയപിതാക്കന്മാരിൽ അഗ്രഗണ്യനാണ് മാക്സിമോസ്. അദ്ദേഹത്തിന്റെ ചിന്താസൗധത്തിന്റെ അടിസ്ഥാനം നിഷ്കാമത (detachment) എന്നുള്ളതാണ്. സദ്ഗുണം (virtue) ദുർഗുണം (vice) എന്നിവയാണു മനുഷ്യന്റെ രണ്ടു സാദ്ധ്യതകൾ. ഇവയിൽ മനുഷ്യനു 'സ്വാഭാവിക'മായിട്ടുള്ളത് സദ്ഗുണമാണ്.

സദ്ഗുണസോപാനത്തിന്റെ ഉച്ചകോടിയാണു സ്നേഹം. ദുർഗുണങ്ങൾ പലതാണ്. ദുർഗുണങ്ങൾ ശരീരത്തിന്റെയോ, ആത്മാവിന്റെയോ, മനസ്സിന്റെയോ ആകാം. അവയുടെ എല്ലാം ഉത്ഭവം ശരീരത്തിനു പഞ്ചേന്ദ്രിയങ്ങൾവഴി, ലോകവുമായുള്ള ബന്ധത്തിൽനിന്നാണെന്നു മാക്സിമസ് പറയുന്നു. ആത്മാവിന്റെ ശക്തികളുടെ ദുരുപയോഗമാണ് ഇന്ദ്രിയങ്ങൾ തെറ്റായ വഴിയിൽ പോകുന്നതിനു കാരണം. എന്നാൽ ആത്മാവിന്റെ ശക്തി തന്നെ രണ്ടുവിധത്തിലുള്ളതാണ് – ക്രോധാധിഷ്ഠിതം (irascible) അല്ലെങ്കിൽ മാനസികം (concupiscible); കാമാധിഷ്ഠിതം അഥവാ വൈകാരികം ആത്മനിയന്ത്രണവും യഥാർത്ഥ സ്നേഹവുമാണ് ഇവയുടെ പ്രതിവിധികൾ. എന്നാൽ ദുർഗുണങ്ങളുടെയെല്ലാം അടിസ്ഥാനം കാമാധിഷ്ഠിതമായ, വൈകാരികമായ ആത്മസ്നേഹമാണ്. അതിൽനിന്ന് ഉൽഭൂതമാകുന്ന മറ്റു ദുർഗുണങ്ങളിൽ പ്രധാനമായുള്ളത് ഉദരമോഹം (gluttony). അടുത്തത് ലൈംഗികമോഹം. ഉദരമോഹത്തിന്റെ പിരിയാത്ത കൂട്ടുകാരനാണ് ഇത്. മൂന്നാംസ്ഥാനത്ത് ദ്രവ്യമോഹം നിൽക്കുന്നു. ഈ ആർജ്ജനാസക്തിയും വൈകാരികം അഥവാ, കാമാധിഷ്ഠിതം തന്നെ. കാമാധിഷ്ഠിത ദുർഗുണങ്ങളെ അനുഗമിക്കുന്ന ക്രോധാധിഷ്ഠിതദുർഗുണങ്ങളിൽ കോപ ദുഃഖങ്ങളാണ് ഒന്നാംസ്ഥാനത്ത്. പരസ്പരബന്ധിതങ്ങളാണു കോപവും ദുഃഖവും. ആനന്ദത്തിന്റെ അഭാവത്തിൽനിന്നാണു രണ്ടിന്റേയും ഉത്ഭവം. അശ്രദ്ധയാണ് അടുത്ത ദുർഗുണം. മനസ്സിനെ നിയന്ത്രിക്കുവാനുള്ള ഈ കഴിവില്ലായ്മ ക്രോധാധിഷ്ഠിതമാണ്. കാരണം ക്രോധം എന്നു പറയുന്നത് മാനസികമായ ആത്മനിയന്ത്രണത്തിന്റെ അഭാവംതന്നെയാണല്ലോ. പക്ഷേ, കാമാധിഷ്ഠിത ദുർഗുണങ്ങളിലേയ്ക്കുള്ള ആസക്തിയാണു ശ്രദ്ധയെ നിയന്ത്രണമില്ലാതാക്കിത്തീർക്കുന്നത്. പ്രശംസാമോഹം (vain glory) അഹങ്കാരബന്ധിയായ മാനസികപാപങ്ങളിൽ പ്രധാനമായിട്ടുള്ളതാണ്. ഔദ്ധത്യമാണ് (pride) ദുർഗുണങ്ങളിലഗ്രഗണ്യൻ. അവസാനം മാത്രമേ അവൻ കീഴടങ്ങുകയുള്ളു. സത്യത്തിന്റെ നിഷേധമായ ഈ ദുർഗുണം അടിസ്ഥാനത്തിൽ മാനസികമാണ്. ഈശ്വരൻ സർവ്വോപരി നന്മയാണ്. സകല നന്മയുടേയും ഉണ്മയുടേയും ഉറവാണ് എന്ന സത്യം മറന്നിട്ട്, ഞാൻ തന്നെയാണു നന്മയുടേയും ഉണ്മയുടേയും ഉത്ഭവകേന്ദ്രം എന്ന മിഥ്യാബോധമാണു ഔദ്ധത്യത്തിന്റെ അടിസ്ഥാനം.

മനുഷ്യനെ ദ്രവിപ്പിക്കുന്നവയാണീ ദുർഗുണങ്ങൾ. മനുഷ്യൻ മരണോന്മുഖനായി ജീവിക്കുന്നതിന്റെ കാരണവും ഈ വിവിധ ദുർഗുണങ്ങൾ തന്നെ. മാനസികവും വൈകാരികവുമായി മനുഷ്യാത്മാവിനുള്ള ശക്തികളുടെ ദുർവിനിയോഗമാണ് മനുഷ്യനെ മരണത്തിലേക്കു നടത്തുന്നത്.

ബഹുരൂപമായ ഈ ദുർഗുണസമുച്ചയം മനുഷ്യാത്മാവിന്റെ ഐക്യത്തെ ശിഥിലീകരിച്ചു സാഫല്യം നൽകാൻ സാധിക്കാത്ത മോഹങ്ങളുടെ വൈവിദ്ധ്യത്തിലേയ്ക്കു മനുഷ്യനെ വലിച്ചിഴയ്ക്കുന്നു. ഈശ്വരബന്ധത്തെ ഖണ്ഡിച്ച്, നന്മയുടേയും, ഉണ്മയുടേയും ഉറവയുമായുള്ള ബന്ധത്തിൽ നിന്നു മനുഷ്യനെ ഛേദിച്ചുകളയുന്നു. ഈശ്വരനേയും സഹോദരനേയും സ്നേഹിച്ചു ജീവിക്കുവാൻ നിയുക്തനായ മനുഷ്യൻ, ഈ ദ്വിബന്ധങ്ങളുടെ നിഷേധംമൂലം മനുഷ്യനല്ലാതായിത്തീരുന്നു. സ്നേഹം വീണ്ടും സാദ്ധ്യമായിത്തീരുമ്പോഴേ അവനു വീണ്ടും മനുഷ്യനായിത്തീരുവാൻ കഴിയുകയുള്ളു. ഏകോന്മുഖമായ സ്നേഹം മൂലം ആനന്ദനിർവൃതി അടയേണ്ട മനുഷ്യൻ ബഹുമുഖമായ ദുർഗുണങ്ങളെത്തേടി കാമപൂരണം പ്രാപിക്കുവാൻ ശ്രമിക്കുന്നതോടെ അവൻ മനുഷ്യനല്ലാതായിത്തീരുന്നു. ഈ ദുർഗുണങ്ങളോടും ഐന്ദ്രികാനുഭൂതിയോടുമുള്ള ഒരു ആസക്തി അവനിൽ ഉൽഭൂതമായി, ഒന്നായിരിക്കേണ്ട മനുഷ്യൻ പലതായിത്തീരുന്നു. പല ഇന്ദ്രിയങ്ങളിൽക്കൂടി പല അനുഭവങ്ങളെ തേടുന്നു. ഒന്നും നിർവൃതി നൽകുന്നില്ലാതാനും. മനുഷ്യവ്യക്തിയിലുണ്ടാകുന്ന ഈ തകർച്ച മനുഷ്യവർഗ്ഗത്തെത്തന്നെയും ബാധിച്ചിട്ടുണ്ട്. മനുഷ്യവർഗ്ഗം തന്നെ സ്നേഹത്തിന്റെ അഭാവം മൂലം ഛിന്നഭിന്നമായിപ്പോകുന്നു. മനുഷ്യസ്നേഹത്തിനു പകരം സ്വാർത്ഥസ്നേഹം മനുഷ്യരെ ഭരിക്കുന്നതോടുകൂടെ അവന്റെ സാർവ്വലൗകികവും വ്യക്തിപരവുമായ ഐക്യം നശിക്കുന്നു.

സ്നേഹത്തിൽ അധിഷ്ഠിതമായ സദ്ഗുണസമുച്ചയം “വിശ്വാസം, ഈശ്വരാരാധന, ആത്മനിയന്ത്രണം, ക്ഷമിപ്പാനും സഹിപ്പാനുമുള്ള ശക്തി, ഈശ്വരനിലുള്ള പ്രത്യാശ, നിഷ്കാമത, സ്നേഹം” എന്നിവയാണ്. സ്നേഹമാണിവയുടെയെല്ലാം കേന്ദ്രവും ഉച്ചകോടിയും. സ്നേഹത്തിൽ സകല സദ്ഗുണങ്ങളും അടങ്ങിയിരിക്കുന്നു. സ്നേഹം ഛിന്നഭിന്നമായതിനെ വീണ്ടും ഒരുമിപ്പിക്കുന്നു.

സ്നേഹം നമ്മെ ദൈവാരൂപികളാക്കുന്നു. സ്നേഹംമൂലം നാം ദൈവികീകൃതരാകുന്നു. സ്നേഹം അന്ത്യവിശ്രമത്തിലേക്ക് അനന്തശാന്തിയിലേക്ക്, പരമാനന്ദത്തിലേക്ക് നമ്മെ വഴി നടത്തുന്നു. സ്നേഹത്തിന്റെ പാരമ്യമാണ് ഈശ്വരനുമായുള്ള പൂർണ്ണമായ സംയോജനം. അതാണു സായൂജ്യം. അവിടെ സ്നേഹം പൂർണ്ണതയിലെത്തുമ്പോൾ മനുഷ്യൻ ഈശ്വരരൂപിയായിത്തീരുന്നു. അതിൽ കവിഞ്ഞൊന്നുമില്ലല്ലോ.

മാക്സിമസ്സിന്റെ ഈ പൗരസ്ത്യചിന്താഗതിയിലും ചില മൗലികബല

ഹീനതകൾ ഇല്ലാതില്ല. ഒന്നാമത് ഈ സ്നേഹ നിർവ്വചനത്തിൽ ക്രൈസ്ത വമായി എന്താണുള്ളതെന്ന് ആധുനിക ക്രൈസ്തവർ ചോദിക്കും. ഏതു മതത്തിലും അംഗീകാര്യങ്ങളായ തത്വങ്ങളാണല്ലോ ഇവ. ക്രിസ്തു ഇങ്ങ നെയൊന്നുമല്ലല്ലോ പഠിപ്പിച്ചത്. ഇതാണോ ക്രിസ്തുമതം? ഇത് അരിസ്റ്റോ ട്ടിലും പ്ലോറ്റൈനസും, സ്റ്റോയിക്കുകളും പഠിപ്പിച്ച ചിന്തയല്ലേ?

## സ്നേഹം ഒരാധുനിക ചിന്തകനിൽ

സ്നേഹത്തെപ്പറ്റി എഴുതിയിട്ടുള്ള ആധുനിക പാശ്ചാത്യക്രൈസ്തവ രുടെ പട്ടിക സുദീർഘമാണ്. സി. എസ്. വില്യംസ്, സി. എസ്. ലൂവീസ്, ആൻഡേഴ്സ് നീഗ്രൻ, എം. സി. ഡാഴ്സി തുടങ്ങിയവർ അതിൽ ഉൾപ്പെ ടുന്നു. നീഗ്രനും ഡാഴ്സിയും വായിച്ചാലേ ഈ “സ്നേഹവിവാദ”ത്തിന്റെ കഥ മുഴുവനും മനസ്സിലാകയുള്ളു. നീഗ്രന്റെ “അഗാപ്പെയും ഈറോസും” എന്ന ഗ്രന്ഥം സ്നേഹനിർവ്വചനത്തിന്റെ ക്രൈസ്തവചരിത്രത്തെ സമ ഗ്രമായി വിശദമാക്കാൻ ശ്രമിക്കുന്നുണ്ട്. എങ്കിലും അദ്ദേഹത്തിന്റെ സ്വന്ത മായ ചില പദ്ധതികൾക്കുള്ളിൽ സ്നേഹത്തെ നിർത്തുവാൻ വേണ്ടി ഈ ചരിത്രത്തെ പലപ്പോഴും അദ്ദേഹം തെറ്റിദ്ധരിക്കുന്നില്ലേ എന്ന് സംശയി ക്കേണ്ടിയിരിക്കുന്നു.

സ്നേഹത്തെ അദ്ദേഹം മൂന്നായി തരംതിരിച്ചിരിക്കുന്നു. അഗാപ്പെ (agape) യാണു പുതിയനിയമത്തിലെ ക്രൈസ്തവസ്നേഹം. ഈറോസ് (eros) ഗ്രീക്ക് പാരമ്പര്യത്തിലെ സ്നേഹവിഭാവനമാണ്. ഇവ രണ്ടിനേയും കൂട്ടിച്ചേർത്തു മധ്യശതകങ്ങളിൽ കത്തോലിക്കാസഭ ഉളവാക്കിയ ഒരാശ യസങ്കേതമാണ് കാരിത്താസ് (caritas - ഇംഗ്ലീഷിൽ charity).

ഈറോസ് – മനുഷ്യന് ഈശ്വരനോടുള്ള സ്നേഹമാണ്. പൂർണ്ണത യോടുള്ള ഒരാസക്തിയാണിത്. ഈശ്വരനെത്തേടി കണ്ടുപിടിച്ചു നിർവൃതി അടയുന്നതുവരെ ആളിക്കത്തിയോ വഴിതെറ്റിയോ മങ്ങിമയങ്ങിയോ കിട ക്കുന്ന ഒരു മൗലിക ബുഭുക്ഷയാണ് ഈറോസ്. “നിന്നിൽ വിശ്രാന്തിയട യുന്നതുവരെ അക്ഷമമാണെന്റെ ഹൃദയം” എന്ന് ആഗസ്തീനോസു പറ ഞ്ഞതു മനുഷ്യഹൃദയത്തിന്റെ ഈ പ്രാഥമിക വാഞ്ഛയെക്കുറിച്ചാണ്. ഒട്ടിയ വയറു നിറക്കാൻ വിശപ്പു വാഞ്ഛിക്കുന്നതുപോലെ ശൂന്യമായ മനുഷ്യഹൃദയം ഈശ്വരനെക്കൊണ്ടു നിറയാനാഗ്രഹിക്കുന്നു. അതാണു ഈറോസ്. പോരായ്മയെ തീർക്കാനുള്ള ഒരു വ്യഗ്രത. മൂല്യങ്ങളെ സ്വായ ത്തമാക്കുവാനുള്ള ആഗ്രഹം.

അഗാപ്പെയാകട്ടെ പൂർണ്ണതയുടെ ഒരു കവിഞ്ഞൊഴുക്കാണ്. മൂല്യത്തെ യല്ല അതു തേടുന്നത്. അതിനു പോരായ്മയൊന്നുമില്ല. നിറവിൽ നിന്നാണ് അഗാപ്പെയുടെ ഉത്ഭവം. കുറവിൽ നിന്നാണ് ഈറോസ് ഉടലെടുക്കുന്നത്. ഈറോസിനു കുറവുതീർക്കാൻ മൂല്യത്തെ സ്വായത്തമാക്കണം. അഗാ പ്പെയാകട്ടെ വിലയില്ലാത്തതിനു വിലയുണ്ടാക്കിക്കൊടുക്കുന്നു. ആർജ്ജ

നാസക്തിയൊന്നുമതിനില്ല. അഗാപ്പെ ഈശ്വരനു മാത്രമേ സാധിക്കൂ. കാരണം നിറവ് അവിടെ മാത്രമേയുള്ളു. നമുക്ക് ഈശ്വരനോടുള്ള സ്നേഹം നിറവിൽ നിന്നുള്ളതല്ല, പ്രത്യുത കുറവിൽനിന്നാണ്. പാപികളായ നാം പൂർണ്ണതയെ സ്നേഹിക്കുന്നത് ഈറോസ്. പൂർണ്ണതയുള്ള ഈശ്വരൻ പാപികളെ സ്നേഹിച്ച് അവർക്കു വിലയുണ്ടാക്കിക്കൊടുക്കുന്നത് അഗാപ്പെ. അഗാപ്പെ നിഷ്കാമമാണ്. നമ്മുടെ സ്നേഹം ആർജ്ജനാസക്തിയുള്ളതാണ്. നാം ലഭിക്കുവാൻ വേണ്ടി സ്നേഹിക്കുന്നു. അത് ഈറോസ്. ഈശ്വരൻ നൽകുവാൻ വേണ്ടി സ്നേഹിക്കുന്നു. അത് അഗാപ്പെ. അഗാപ്പെ നിസ്വാർത്ഥമായ ഈശ്വരദാനമാണ്. ഈറോസ് സ്വാർത്ഥമോഹമുള്ള ആർജ്ജനാസക്തിയാണ്. രണ്ടും പൂർണ്ണമായും പരസ്പരവിരുദ്ധമാണ്. ഇതാണ് നീഗ്രന്റെ പ്രശസ്തമായ നിർവ്വചനം.

എന്നാൽ, ഇവയുടെ സ്വാഭാവികമായ പരസ്പരവൈരുദ്ധ്യം മനസ്സിലാക്കാതെ രണ്ടിനെയും പരസ്പരം അനുരഞ്ജിപ്പിച്ച് ഒരു സങ്കലിത ആശയം ഉണ്ടാക്കിയതാണ് മാദ്ധ്യമികകാലങ്ങളിലെ പാശ്ചാത്യസഭയുടെ സൃഷ്ടിയായ കാരിത്താസ്. ഈ സങ്കലനംമൂലം ക്രിസ്തീയ വിശ്വാസത്തിന്റെ ജീവനാഡിയായ അഗാപ്പെയ്ക്കു ബലക്ഷയമുണ്ടാകയാണു ചെയ്തതെന്നാണു നീഗ്രന്റെ വാദം. ശത്രുവായ ഈറോസ് അഗാപ്പെയെ കീഴ്പ്പെടുത്തിയില്ല. ഇടയ്ക്കിടയ്ക്ക് അഗാപ്പെ വീണ്ടും പൊന്തിവരും. അപ്പോഴാണത്രേ ക്രൈസ്തവസഭയ്ക്കു നവോത്ഥാനമുണ്ടാകുന്നത്.

ലൂഥറൻ പാരമ്പര്യത്തിലാണു സ്വീഡൻകാരനായ ബിഷപ്പ് നീഗ്രന്റെ ചിന്തയുടെ ഉത്ഭവം. ക്രൈസ്തവവിശ്വാസത്തെയും ഗ്രീക്കു പാരമ്പര്യത്തെയും പരസ്പര വിരോധികളായി കാണുകയെന്നുള്ളതു നവീകരണ സഭകളിൽ സാധാരണ കാണുന്ന ഒരു പ്രവണതയാണ്. യോഗാത്മകത (mysticism) യോടുള്ള വൈരുദ്ധ്യവും ഈ ജർമ്മൻ പാരമ്പര്യത്തിൽ രൂഢമൂലമാണ്. ഈശ്വരനും മനുഷ്യനും പരിപൂർണ്ണമായും പരസ്പര വൈരുദ്ധ്യമുള്ളവരായിക്കാണുവാൻ സാധിക്കുന്ന ഒരു പ്രത്യേക പാരമ്പര്യമാണു കാൽവിനിസത്തിലും ലൂഥറനിസത്തിലും കാണുന്നത്. അത് മനസ്സിലാക്കിയെങ്കിലേ അഗാപ്പെയും ഈറോസും തമ്മിൽ പരിപൂർണ്ണവൈരുദ്ധ്യം കൽപ്പിക്കുന്ന നീഗ്രന്റെ ചിന്തയും മനസ്സിലാക്കാൻ കഴിയൂ. ഈ വൈരുദ്ധ്യത്തിന്റെ പ്രമുഖവശങ്ങൾ അദ്ദേഹം തന്നെ നൽകുന്നത് ഇവിടെ കുറിച്ചുകൊള്ളട്ടെ: (ഇ: ഈറോസ്; അ: അഗാപ്പെ)

1. ഇ: ആർജ്ജനാസക്തിയും വാഞ്ഛയുമാണ്.

അ. ത്യാഗാത്മകമായ ആത്മദാനമാണ്.

2. ഇ. മുകളിലോട്ടുള്ള നീക്കമാണ്.

അ. താഴോട്ടു നീങ്ങുന്നു.

3. ഇ. മനുഷ്യരിൽ നിന്ന് ഈശ്വരനിലേക്കു പ്രയാണം ചെയ്യുന്നു.

അ. ഈശ്വരനിൽ നിന്നു മനുഷ്യരിലേക്ക്.

4. ഇ. മനുഷ്യന്റെ പ്രവൃത്തിയാണ്. മനുഷ്യന്റെ മുക്തി അവനവന്റെ പ്രയത്നത്തിന്റെ ഫലമായി അതു കാണുന്നു.

അ. ഈശ്വരന്റെ കൃപയാണ്. ഈശ്വരസ്നേഹത്തിന്റെ ഫലമാണു രക്ഷ.

5. ഇ. അഹംകേന്ദ്രമായ (egocentric) സ്നേഹമാണ്. അതിശ്രേഷ്ഠവും ഉദാത്തവും ഉൽകൃഷ്ടവുമായ ഒരു സ്വോപോദ്വലനമാണ് (Self assertion). എന്നാൽ

അ. നിസ്വാർത്ഥ സ്നേഹമാണ്. സ്വാർത്ഥത്തെ കാംക്ഷിക്കുന്നില്ല.

അ. ആത്മസമർപ്പണം ചെയ്യുന്നു.

6. ഇ. ഇതിന്റെ ജീവനെ നേടുവാൻ വെമ്പൽകൊള്ളുന്നു: ദൈവികമായ, നിദാന്തമായ ജീവനെത്തന്നെ.

എന്നാൽ

അ. ഈശ്വരന്റെ ജീവിതം ജീവിക്കുന്നു. അതുകൊണ്ടു ജീവനെ നഷ്ടപ്പെടുത്തുവാൻ അതിനു സങ്കോചമില്ല.

7. ഇ. സ്നേഹവിഷയത്തെ നേടുവാനും സ്വന്തമാക്കുവാനും ശ്രമിക്കുന്നു; അഗ്രഹവും ആവശ്യവുമാണ് അതിന്റെ അടിസ്ഥാനം.

അ. നല്കുവാനുള്ള സ്വാതന്ത്ര്യമാണ്; സമ്പദ്സമൃദ്ധിയിൽ നിന്നേ അ. ഉദിക്കുകയുള്ളു.

8. ഇ. യിൽ മനുഷ്യൻ സ്നേഹിക്കുന്നു. ദൈവം സ്നേഹിക്കപ്പെടുന്നു.

അ. ഈശ്വരനു മനുഷ്യനോടുള്ള സ്നേഹമാണ്. മനുഷ്യൻ ദൈവത്തെ സ്നേഹിക്കുന്ന രൂപത്തിൽ മനുഷ്യനോടുള്ള സ്നേഹത്തെ വിഭാവനം ചെയ്താൽ അത് ഇ. ആണ്. ദൈവം മനുഷ്യനെ സ്നേഹിക്കുന്ന രൂപത്തിലുള്ള സ്നേഹം മനുഷ്യനിൽ കണ്ടാൽ അത് അ. ആണ്.

9. ഇ. യ്ക്ക് സ്നേഹിക്കപ്പെടുന്നതിന്റെ ഗുണം, സൗന്ദര്യം, മൂല്യം ഇവയാണ് പ്രധാനം. അതു സ്വതസ്ഫൂർത്ത (spontaneous) മല്ല: ആകൃഷ്ടമാണ്; പ്രേരിതമാണ്.

അ. സ്നേഹിക്കപ്പെടുന്നതിനാൽ ഭരിക്കപ്പെടുന്നില്ല. നന്മയേയും തിന്മയേയും ഇഷ്ടംപോലെ സ്നേഹിപ്പാൻ അതിനു കഴിയുന്നു. അതു സ്വതസ്ഫൂർത്തമാണ്; കവിഞ്ഞൊഴുകുന്നതാണ്; അനാകൃഷ്ടമാണ്.

10. ഇ. സ്നേഹിതമായതിൽ വിലകണ്ടിട്ട് ആ വിലയേയാണ് സ്നേഹിക്കുന്നത്.

അ. സ്നേഹിക്കുന്നതു മൂലം വിലയില്ലാത്തതിൽ വില സൃഷ്ടിക്കുന്നു.

നീഗ്രന്റെ ഈ വാദത്തിന് ദീർഘമായി മറുപടി പറയുവാൻ ഇവിടെ സ്ഥലമില്ല. എം. സി. ഡാഴ്സിയുടെ “സ്നേഹത്തിന്റെ മനസ്സും ഹൃദയവും”

എന്ന പുസ്തകത്തിൽ പറഞ്ഞിരിക്കുന്ന മറുപടി, നീഗ്രന്റെ ചിന്താഗതിയിൽ യാതൊരു വ്യത്യാസവും വരുത്തിയിട്ടില്ലെന്നാണ് അദ്ദേഹം തന്റെ ഗ്രന്ഥത്തിന്റെ 1953-ലെ രണ്ടാം പതിപ്പിന്റെ മുഖവുരയിൽ പറഞ്ഞിരിക്കുന്നത്.

ഈ ലേഖകന് ഒരു ചോദ്യമേയുള്ളു. അഗാപ്പെ ഈശ്വരനു മാത്രമേ സാദ്ധ്യമാകയുള്ളുവോ? അതോ മനുഷ്യനും അതു സാദ്ധ്യമാണോ? ഈശ്വരൻ സാദ്ധ്യമാക്കിയെങ്കിലേ അതു സാദ്ധ്യമാകൂ എന്നു പറഞ്ഞാൽ, ഈശ്വരൻ സാദ്ധ്യമാക്കിയില്ലെങ്കിൽ മനുഷ്യന് അസ്തിത്വം പോലും ഉണ്ടാകയില്ലായിരുന്നു എന്നു പറയേണ്ടിവരും. സ്നേഹം ആത്മസമർപ്പണവും കവിഞ്ഞൊഴുക്കുമാണെങ്കിൽ ആദം മുതലേ ഇതുപോലെയുള്ള സ്നേഹം പലയിടത്തും കാണപ്പെട്ടിട്ടുണ്ട്; ക്രിസ്തു വന്നതിനുമുൻപും അതിനുശേഷവും, ക്രൈസ്തവരിലും അക്രൈസ്തവരിലും. അതുകൊണ്ട് ഈശ്വരന്റെ സ്നേഹവും മനുഷ്യന്റെ സ്നേഹവും പരസ്പരവിരുദ്ധമാണെന്നു പറയുന്നതിൽ വലിയ അർത്ഥമുണ്ടെന്നു തോന്നുന്നില്ല.

“ഈശ്വരനെ സമസ്തഹൃദയത്തോടും കൂടെ സ്നേഹിക്കുക. സഹോദരനേയും നിന്നെപ്പോലെതന്നെ സ്നേഹിക്കുക” എന്ന ഈശ്വരശാസനത്തിലടങ്ങിയിരിക്കുന്നത് ദാനസ്നേഹമാണോ, ഇച്ഛാസ്നേഹമാണോ, അഗാപ്പെയാണോ, ഈറോസാണോ? എന്നൊക്കെ ചോദിക്കുന്നതിൽ വലിയ അർത്ഥമൊന്നുമില്ല.

**ഉപസംഹാരം**

സ്നേഹത്തിനു രണ്ടു വശങ്ങളുണ്ടെന്നതാണു പരമാർത്ഥം. ഐക്യത്തിൽ നിന്നകന്നുപോയിരിക്കുന്ന മനുഷ്യന് ഈശ്വരനുമായും സഹോദരനുമായും പുനരൈക്യം പ്രാപിക്കുവാനുള്ള ഒരു വ്യഗ്രതയുണ്ട്. ഇതു ന്യായമായിട്ടുള്ളതാണ്, ദൈവദത്തമായിട്ടുള്ളതാണ്. ഇതിനെ ഈറോസ് എന്നോ ഇച്ഛാസ്നേഹമെന്നോ എന്തുവേണമെങ്കിലും വിളിച്ചുകൊള്ളു. പക്ഷേ അതു തിന്മയാണെന്നു പറയാതിരുന്നാൽ മതി. അവിടെയാണു നീഗ്രന് വലിയ തെറ്റുപറ്റിയിരിക്കുന്നത്. അഗാപ്പെ എന്നു പറയുന്ന ദാനസ്നേഹം മാത്രമേ ദൈവദത്തമായിട്ടുള്ളു, മറ്റതു മാനുഷികമാണ്, മനുഷ്യനിർമ്മിതമാണ്, അതുകൊണ്ടു ദൈവവിരുദ്ധമാണ് എന്നൊക്ക വാദിക്കുന്നത്, മനുഷ്യൻ ഈശ്വരസൃഷ്ടിയല്ലാതെ മറ്റെങ്ങോനിന്നു വന്ന ഒരു ദൈവശത്രുവാണെന്ന തെറ്റിദ്ധാരണയിലാണ് അധിഷ്ഠിതമായിരിക്കുന്നത്. ഈശ്വരനിൽനിന്നും ഐതര്യം (alienation) സംഭവിച്ചവനായ മനുഷ്യൻ തന്റെ സഹോദരനിൽനിന്നു മാത്രമല്ല, വസ്തുപ്രപഞ്ചത്തിൽ നിന്നും തന്റെ സ്വന്തം അസ്തിത്വത്തിൽ നിന്നു പോലും ഇതരനായിത്തീർന്നിരിക്കുന്നു. ഈശ്വരനുമായും സഹോദരനുമായും വസ്തുപ്രപഞ്ചവുമായും സ്വന്തം അസ്തിത്വവുമായും താദാത്മ്യം പ്രാപിക്കുന്നതിനുള്ള ഒരു വ്യഗ്രത മനു

ഷ്യനിലുണ്ട്. പോരായ്മയിലാണതിന്റെ ഉത്ഭവം. ഇല്ലായ്മയിൽ നിന്നാണത് ഉണ്മയെ ആരായുന്നത്. പക്ഷേ അതുകൊണ്ട് അതു തെറ്റാണെന്ന് വാദിച്ചു കൂടാ.

എന്നാൽ നിറവിൽനിന്നു കവിഞ്ഞൊഴുകുന്ന സ്നേഹം (അഗാപ്പെ) കുറവിൽ നിന്ന് ഉത്ഭവിക്കുന്ന സ്നേഹ (ഈറോസ്) ത്തിന്റെ പൂർത്തീക രമാണെന്നുള്ളതാണ് പരമാർത്ഥം. ഇങ്ങനെയുള്ള സ്നേഹം ക്രിസ്തു വന്നതിനുശേഷമേ ഉണ്ടായുള്ളു എന്നോ ക്രിസ്തുവിലൂടെ മാത്രമേ സാദ്ധ്യ മാകയുള്ളു എന്നോ ഒക്കെയുള്ള വാദം ഒരുതരം അഹംകേന്ദ്രമായ, പരി മിതമായ ക്രൈസ്തവദർശനത്തിൽ നിന്നാണുദിക്കുന്നതെന്നു തോന്നുന്നു. പഴയനിയമത്തിലെ രൂത്തിനു നവോമിയോടുള്ള സ്നേഹം അഗാപ്പെ യാണോ ഈറോസാണോ? – “നീ പോകുന്നിടത്തു ഞാനും പോകും, നീ പാർക്കുന്നിടത്തു ഞാനും പാർക്കും, നിന്റെ ജനം എന്റെ ജനം, നിന്റെ ദൈവം എന്റെ ദൈവം.” വിദേശിയായ ഒരു മരുമകൾ അമ്മാവിയമ്മയോടു പറഞ്ഞ ഈ വാക്കുകൾ അഗാപ്പെയുടെതന്നെ പ്രകടനമാണ്. അവൾ ക്കൊന്നും കിട്ടാൻവേണ്ടിയല്ല, അവളിതു പറഞ്ഞത്. കഷ്ടപ്പെട്ടു ദാരിദ്ര്യ ത്തിൽ കഴിയുന്ന പരദേശിക്ക് ഒരു കോപ്പ വെള്ളമോ കൊയ്ത്തുകഴിഞ്ഞ് രണ്ടു കതിരോ കൊടുക്കുന്നത് ഒന്നും കിട്ടാൻവേണ്ടിയല്ല. കുമാരനാശാന്റെ കരുണയും ബുദ്ധനു ചിറകൊടിഞ്ഞ മാടപ്രാവിനോടുള്ള സ്നേഹവു മൊക്കെ വെറും മാനുഷികമെന്നോ ഇച്ഛാസ്നേഹമെന്നോ ഒക്കെ വിശേ ഷിപ്പിച്ചാൽ അത് എത്രമാത്രം വിശ്വാസ്യമായിരിക്കും?

ഈശ്വരനു നമ്മോടുള്ള സ്നേഹമാണ് സ്നേഹത്തിന്റെ ഉന്നതരൂപ മെന്നു പറഞ്ഞാൽ അതിൽ ന്യായമുണ്ട്. മനുഷ്യന് ഈശ്വരനോടുള്ള സ്നേഹം ഈശ്വരനു മനുഷ്യനോടുള്ള സ്നേഹത്തിന്റെ പ്രതികരണമാ ണെന്നു പറഞ്ഞാലും ന്യായമുണ്ട് (പൂർണ്ണമായും ന്യായമല്ലെങ്കിലും). പക്ഷേ, രണ്ടും പരസ്പര വിരുദ്ധമാണെന്നു പറയുന്ന ദ്വിത്വവാദം ക്രിസ് തീയ വിശ്വാസത്തിനു പുറമേനിന്നു കടന്നുകൂടിയ ഒരു ഭയങ്കര വേദവിപ രീതമാണ്. അത് വേദഗ്രന്ഥത്തിൽ കാണുകയില്ല; പിന്നീടുള്ള ക്രിസ്തീയ പാരമ്പര്യത്തിലുമില്ല. അഗസ്തീനോസ് കൊടുത്ത അടിസ്ഥാനത്തിന്മേൽ കാൽവിൻ കെട്ടിപ്പടുത്ത ഈ അബദ്ധചിന്തയുടെ വികസിത രൂപമാണു നീഗ്രന്റെ ചിന്ത.

ഈശ്വരൻ സ്നേഹമാണ്. അവിടുത്തെ നിറവിൽനിന്നാണു സ്നേഹം ഉദിക്കുന്നത്. ആ സ്നേഹത്തിൽനിന്നു തന്നെയാണു പ്രപഞ്ചസൃഷ്ടിയുടെ ഉല്പത്തിയും. അതുകൊണ്ടാണു സ്നേഹത്തിന്റെ സഹചാരിയായ സ്വാതന്ത്ര്യം ഉപയോഗിച്ചു മനുഷ്യൻ തന്നെത്തന്നെ ഈശ്വരനിൽ നിന്നു വേർപെടുത്തിയപ്പോൾ അവന് എല്ലാവശത്തും ഐതര്യം ഭവിച്ച് അവൻ വിവശനായിത്തീർന്നത്. ഈ വൈവശ്യത്തിൽ അവൻ ഈശ്വരനിലേക്ക്

ഇച്ഛയുടെ കണ്ണുയർത്തുകയും കരൾ ചലിപ്പിക്കുകയും ചെയ്യുന്നത് സ്വാഭാവികമാണ്. അതിൽ തെറ്റൊന്നുമില്ല. ഈശ്വരവിരോധവുമില്ല. പക്ഷേ, അതുകൊണ്ടുമാത്രം അവന്റെ വൈവശ്യം പരിഹരിക്കപ്പെടുകയില്ല.

അവന്റെ ബലഹീനതയിലും വൈവശ്യത്തിലും സ്നേഹസ്വരൂപിയായ ഈശ്വരൻ മനുഷ്യനായിത്തീർന്നു പങ്കുവഹിച്ചു, മരിച്ചു, ഉയിർത്തെഴുന്നേറ്റു. ആ ക്രിസ്തു മൂലം ഈശ്വരനുമായി വീണ്ടും ബന്ധമുണ്ടാകുന്നതിന്റെ ഫലമായി വീണ്ടും ഈശ്വനിൽനിന്നെന്നപോലെ നിറവിൽ നിന്നുള്ള കവിഞ്ഞൊഴുക്കിന്റെ സ്നേഹം മനുഷ്യനും സാദ്ധ്യമായിത്തീരുന്നു. എന്നാൽ ആ ബന്ധത്തെ ഉറപ്പിക്കുന്നതിനു കുറവിൽ നിന്നുത്ഭവിക്കുന്ന സ്നേഹത്തിനു നിറവിന്റെ സ്നേഹത്തിൽനിന്നു ലഭിക്കുന്ന കഴിവിന്റെ പ്രകടനമാണു ക്രിസ്തീയ യോഗാത്മകത. അതിന്റെ ഉച്ചകോടിയിലുള്ള പ്രകടനം, കാലത്തിലുള്ളത്, ദിവ്യബലിയാണ്. അതാണു സ്നേഹത്തിന്റെ പരമപ്രകടനം. അതിലാണു ക്രിസ്തുമതത്തിന്റെ അന്തഃസത്തയും.

(*മതവും ചിന്തയും*, ജനുവരി, 1972)

# 10

# ദൈവപുത്രന്റെ മർത്ത്യീകരണം അതിന്റെ മൗലികോദ്ദേശ്യമെന്ത് ?

മർത്ത്യീകരണം എന്ന പ്രയോഗം ഒരുപക്ഷേ പുത്തരിയായിരിക്കും. പക്ഷേ പ്രചാരത്തിലുള്ള മനുഷ്യാവതാരം എന്ന പദത്തേക്കാൾ ദൈവ പുത്രൻ മനുഷ്യനായിത്തീർന്നു എന്ന സംഭവത്തെ അറിയിക്കുവാൻ മർത്ത്യീ കരണം എന്ന പ്രയോഗമാണ് കുറെക്കൂടെ അർത്ഥപുഷ്ടമെന്നു തോന്നു ന്നു. മാനവീകരണം എന്നു പറഞ്ഞാൽ humanization എന്നതിന്റെ പരിഭാ ഷയാണ്. എന്നാൽ ഗ്രീക്കിലുള്ള enanthropesis എന്ന പ്രയോഗത്തിന്റെ ഇംഗ്ലീഷ് പരിഭാഷയായ incarnation എന്ന പദത്തെ മലയാളത്തിൽ മനു ഷ്യാവതാരം എന്നു പരിഭാഷപ്പെടുത്തുന്നത് ചിന്താക്കുഴപ്പമുളവാക്കും. കാരണം അവതാരം എന്ന ആശയത്തിൽ 'ആയിത്തീരൽ' (becoming) എന്ന അർത്ഥമില്ല. ഹൈന്ദവ ദർശനത്തിൽ പരിണാമാതീതനായ പരമാത്മാവിന്ന് "ആയിത്തീരു"വാൻ സാദ്ധ്യവുമല്ല. മനുഷ്യനായി കാണപ്പെട്ടു എന്നല്ലാതെ മനുഷ്യനായിത്തീർന്നു എന്ന അർത്ഥം ലഭിക്കണമെങ്കിൽ മർത്ത്യീകരണ മാണ് കുറേക്കൂടി ചേർച്ചയുള്ള പദം.

വചനം ജഡം ധരിച്ചു എന്നല്ല ക്രൈസ്തവവേദം പഠിപ്പിക്കുന്നത്. വി. യോഹന്നാന്റെ സുവിശേഷം 1:14 ൽ പറയുന്നത് "വചനം ജഡം *ആയി ത്തീർന്നു"* എന്നു തന്നെയാണ്. പരിണാമമില്ലാത്ത ദൈവം എങ്ങിനെ മനു ഷ്യനായിത്തീർന്നു എന്നു പണ്ഡിതന്മാർ പണ്ടേ അമ്പരന്നിട്ടുള്ളതാണ്. പല ദാർശനികാദ്ധ്യായങ്ങളുംകൊണ്ട് ഈ അത്ഭുതത്തെ ഗ്രഹിക്കുവാൻ പലരും ശ്രമിച്ചിട്ടുണ്ട്. ഒരു ആളത്വത്തിൽ രണ്ടു പ്രകൃതികളടങ്ങിയിരിക്കു ന്നുവെന്ന് കൽകിദോൻ സുന്നഹദോസും, അതല്ല ഒരാൾക്ക് ഒരു പ്രകൃ തിയെ ഉണ്ടാകുവാൻ സാധിക്കയുള്ളു എന്നതുകൊണ്ട് ദൈവ - മനുഷ്യ പ്രകൃതികൾ ഏകമായിത്തീർന്ന് ഒരാളിൽ സംയുക്തമായിരിക്കുന്നു എന്ന് കൽകിദോൻ വിരുദ്ധരും വാദിക്കുന്നു.

ജഡം ധരിച്ച ദൈവവചനത്തിന്റെ ഏക സ്വഭാവം എന്നു അലക്സ ന്ത്ര്യയിലെ കൂറിലോസും, വചനം പരിവർത്തനം കൂടാതെ വചനമായി രുന്നുകൊണ്ടുതന്നെ മനുഷ്യനായിത്തീർന്നുവെന്ന് മാബൂഗിലെ ഫീലക്സി നോസും ഈ മഹാരഹസ്യത്തെ വ്യാഖ്യാനിക്കുവാൻ തുനിയുന്നു.

എന്നാൽ ഇങ്ങനെ നമ്മുടെ സ്ഥലകാല ജ്ഞാനത്തിന്റെ വഴികാട്ടിക ളായ പദപ്രയോഗങ്ങളിൽ ഒതുക്കിനിർത്താവുന്നതല്ല ദൈവപുത്രന്റെ മർത്ത്യീകരണത്തിന്റെ മഹാമർമ്മം.

ദാർശനികമായി ഈ വിഷയത്തെക്കുറിച്ച് ആദ്യം അപഗ്രഥിക്കുവാനാരംഭിച്ചത് നാലാം ശതാബ്ദത്തിൽ അലക്സന്ത്ര്യായിലെ മാർ അത്താനാസ്യോസായിരുന്നു. കൂർമ്മബുദ്ധിയായ ഈ ഇരുപത്തൊന്നുവയസ്സുകാരൻ ക്രിസ്താബ്ദം 318-ാമാണ്ടിൽ രചിച്ച "വചനത്തിന്റെ മർത്യീകരണത്തെപ്പറ്റി" (peri enanthropeseos tou logou) എന്ന കൃതിയെ പലരും തെറ്റിദ്ധരിച്ചിട്ടുണ്ടെന്നു തോന്നുന്നു. അജ്ഞാതനായ ദൈവത്തെ ജ്ഞാതനാക്കുവാൻ വേണ്ടിയാണ് ലോഗോസ് ജഡം ധരിച്ചതെന്നുള്ളതല്ല ഈ കൃതിയുടെ മൗലികാശയം.

Revelation എന്ന ഇംഗ്ലീഷ് പദം a pokalypsis എന്ന ഗ്രീക്ക് പദത്തിന്റെ തൽസമമാണ്. മലയാളത്തിൽ 'അനാവരണം' എന്നാണ് അനുപദ പരിഭാഷ. മൂടുപടം മാറ്റുക, അനാച്ഛാദനം ചെയ്യുക, തിരശ്ശീല നീക്കുക എന്നൊക്കെയാണ് ധാത്വർത്ഥം. ഗുപ്തനായ ഈശ്വരനെ വിദിതനാക്കുവാൻ വേണ്ടിയാണ് പുത്രനാംദൈവം ജഡം ധരിച്ചതെന്ന് ഒരു തെറ്റിദ്ധാരണയുളവാക്കാൻ മാർ അത്താനാസ്യോസിന്റെ ഈ പ്രഗത്ഭമായ ഹ്രസ്വകൃതിയിലെ ചില ഭാഗങ്ങൾ ഉപയുക്തങ്ങളായിട്ടുണ്ട്. ഇങ്ങനെയൊരു വാദത്തിന് പിറകിൽ കിടക്കുന്നത് മനുഷ്യന്റെ മൗലിക പ്രശ്നം ജ്ഞാനത്തിന്റെ (അതേ, ദൈവജ്ഞാനത്തിന്റെ തന്നെ) അഭാവമാണെന്നുള്ള തെറ്റിദ്ധാരണയാണ്.

സാധാരണ മതഗുരുക്കന്മാർക്കും ദർശനാദ്ധ്യാപകർക്കും പറ്റുന്ന ഒരമളിയാണ് അജ്ഞാനത്തെ മനുഷ്യന്റെ മൗലിക പ്രശ്നമായി ഗണിയ്ക്കുകയെന്നത്. അജ്ഞാനമാണ് പ്രശ്നമെങ്കിൽ അതിനുള്ള പ്രതിവിധി തീർച്ചയായും ജ്ഞാനം അഥവാ വെളിപ്പാട് (ജ്ഞാനപ്രകാശനം, Revelation) തന്നെയാണല്ലോ.

എന്നാൽ അത്താനാസ്യോസിന്റെ ചിന്തയിൽ മനുഷ്യന്റെ ആത്യന്തിക പ്രശ്നം അജ്ഞാനമല്ല ഐതര്യമാണ്. ഐതര്യ (alienation) ത്തിൽ നിന്നാണ് അജ്ഞാനത്തിന്റെ ഉത്ഭവം. സ്വന്തം തെറ്റു മൂലം ദൈവത്തിൽ നിന്ന് വേർപ്പെട്ട മനുഷ്യൻ, ദൈവത്തെ ഭയന്നിട്ടോ, ശങ്കിച്ചിട്ടോ എന്തോ, സ്വന്ത ഇഷ്ടപ്രകാരമുള്ള പുതിയ ദേവന്മാരെ സൃഷ്ടിച്ച്, അങ്ങിനെ കൂടുതൽ കൂടുതൽ ദൈവത്തിൽനിന്നകന്നു പോയതോടെയാണ് അജ്ഞതയും വർദ്ധിച്ചത്. ദൈവത്തിൽനിന്നു മനുഷ്യൻ ഇതരനായിത്തീർന്നിരിക്കുന്നുവെന്നതാണ് മനുഷ്യന്റെ മഹാപ്രശ്നം.

മൗലികപ്രശ്നം അജ്ഞാനമല്ല. അന്യത്വം അഥവാ ഐതര്യമാണെങ്കിൽ, ജ്ഞാനം അഥവാ വെളിപ്പാട് മാത്രം മതിയായ പ്രതിവിധിയാവുകയില്ല. ഐതര്യം പരിഹരിക്കുവാൻ യോഗത്തിനു മാത്രമേ സാധിക്കൂ. വിട്ടുപോയതു വീണ്ടും കൂടിച്ചേരണം. ശത്രുതയുള്ളതു രമ്യപ്പെടണം. ദൈവവും മനുഷ്യനും തമ്മിൽ ഐക്യം (union) തന്നെയുണ്ടായെങ്കിലേ

പ്രശ്നം പരിഹരിക്കപ്പെടൂ. അല്ലാതെ ദൈവത്തെ അറിഞ്ഞതുകൊണ്ടു മാത്രമായില്ല. യഥാർത്ഥത്തിൽ മനുഷ്യൻ ദൈവത്തെ അറിഞ്ഞു ജീവിക്കണമെങ്കിൽ ദൈവവും മനുഷ്യനും തമ്മിൽ നാഥനും ദാസനും എന്ന ബന്ധമോ അറിയപ്പെടുന്നവനും അറിയുന്നവനും തമ്മിലുള്ള ബന്ധമോ ഉണ്ടായാൽ പോരാ. പ്രത്യുത ശരീരവും അതിലെ അംഗങ്ങളും തമ്മിലുള്ളതുപോലെയുള്ള ഒരു യഥാർത്ഥ സംയോഗം തന്നെയുണ്ടാകണം.

അതുകൊണ്ടാണ് ലോഗോസിന്റെ മർത്യീകരണത്തെ വെളിപ്പാടായി മാത്രം കണ്ടാൽ പോരാ എന്നു വാദിക്കുന്നത്. മനുഷ്യന്നു ദൈവത്തെ വെളിപ്പെടുത്തിക്കൊടുക്കുകയെന്നതല്ല മർത്യീകരണത്തിന്റെ മൗലികോദ്ദേശ്യം. പ്രത്യുത വചനം മർത്യനായിത്തീർന്നിട്ട്, ആ മർത്യീകൃത ദൈവ ശരീരത്തിൽ നാമും അംഗങ്ങളായിത്തീർന്ന് ആ ശരീരത്തിന്റെ ആത്മാവായ പരിശുദ്ധാരൂപിയിൽ നാമും പങ്കാളികളാവുകയെന്നതാണ് മർത്യീകരണത്തിന്റെ യഥാർത്ഥ ലക്ഷ്യം.

എന്നാൽ അങ്ങനെയുള്ള ശാരീരിക യോഗബന്ധത്തിൽ നാം നിൽക്കുമ്പോൾ നമുക്കുണ്ടാവുന്ന ഒരനുഭവമാണ് വെളിപ്പാട് അഥവാ ഈശ്വരനെ യഥാർത്ഥമായി അറിയുവാൻ കഴിയുകയെന്നത്. അതായതു രക്ഷയുണ്ടാകുന്നതു വെളിപ്പാടു മൂലമല്ല. പ്രത്യുത വെളിപ്പാടുണ്ടാകുന്നതു രക്ഷ മൂലമാണെന്നു ചുരുക്കം.

വേദഗ്രന്ഥത്തിൽ കൂടെ ഈശ്വരജ്ഞാനമുളവായി നാം രക്ഷിതരാകുന്നുവെന്ന് ചില ക്രൈസ്തവ വിഭാഗങ്ങൾ പഠിപ്പിക്കാറുണ്ട്. പക്ഷേ അത് ക്രൈസ്തവ പാരമ്പര്യത്തിൽ വേണ്ടത്ര അവഗാഹം നേടാത്തതുകൊണ്ടുണ്ടാകുന്ന ഒരു തെറ്റിദ്ധാരണയാണ്. ചരിത്രത്തിൽ ഉണ്ടായതായ വെളിപ്പാട് വേദപുസ്തകത്തിൽ കുറിച്ചുവെച്ചിരിക്കുന്നുവെന്നല്ല ക്രൈസ്തവ പാരമ്പര്യം പഠിപ്പിക്കുന്നത്. വേദപുസ്തകം വായിച്ചതുകൊണ്ടുമാത്രം ഏതൊരുവനും ദൈവജ്ഞാനമുളവായിക്കൊള്ളണമെന്നില്ല.

എന്നാൽ പൗലോസ് ശ്ലീഹാ പ്രശ്നത്തെക്കുറിച്ചുള്ള അത്ഭുതാവഹമായ അന്തർദർശനത്തോടെ പറയുന്നതെന്താണ്?

“ഈശ്വരങ്കലേയ്ക്കു തിരിയുമ്പോൾ മൂടുപടം നീങ്ങിപ്പോകുന്നു. ഈശ്വരൻ അരൂപി തന്നെ. ഈശ്വരാരൂപിയുള്ളിടത്ത് സ്വാതന്ത്ര്യവുമുണ്ട്. എന്നാൽ മൂടുപടം നീങ്ങിയ മുഖത്തു ഈശ്വരതേജസ്സിനെ മുകുരസമാനം പ്രതിബിംബിക്കുന്നവരായി നാം ഏവരും, അരൂപിയായ ഈശ്വരന്റെ ദാനമായിത്തന്നെ തേജസ്സിന്മേൽ തേജസ്സു പ്രാപിച്ച് ആ അരൂപിയുടെ രൂപമായി പരിവർത്തനം ചെയ്യപ്പെടുന്നു” (കോരിന്ത്യർക്കെഴുതിയ രണ്ടാം ലേഖനം 3:16–18).

അതിഗഹനമായ ഒരാശയമാണ് ഇവിടെ പ്രകടിപ്പിക്കപ്പെട്ടിരിക്കുന്നത്. ഇതിന്റെ പിറകിൽ കിടക്കുന്ന ചിത്രോജ്ജ്വലമായ ഭാവരൂപം പഴയനിയമ

ത്തിൽ മോശയ്ക്കുണ്ടായ ഒരനുഭവത്തിൽ നിന്നുമാണ് പൗലോസപ്പോസ്തലൻ കരുപ്പിടിപ്പിക്കുന്നത്. പുറപ്പാടു പുസ്തകത്തിന്റെ 33-ാം അദ്ധ്യായത്തിൽ കഥയാരംഭിക്കുന്നു. ഒരു മനുഷ്യൻ തന്റെ സ്നേഹിതനോടു സംസാരിക്കുന്നതുപോലെ മുഖാമുഖമായി, ദൈവം മോശയുമായി സംഭാഷണത്തിലേർപ്പെട്ടു എന്നാണ് വിവക്ഷ (33:11). പക്ഷേ സംസാരിച്ചതേയുള്ളു; ദൈവത്തെ കണ്ടില്ല. മോശ കാണണമെന്നാഗ്രഹമുള്ളതുകൊണ്ട് അനുവാദം ചോദിച്ചു (33:18). 'നിന്റെ തേജസ്സ് (glory) എന്നെ കാണിക്കണമേ' എന്നാണപേക്ഷ. അതിനു മറുപടി "എന്റെ സർവ്വ നന്മയും നിന്റെ മുഖത്തിനു മുമ്പാകെ ഞാൻ കടത്തിക്കൊണ്ടുപോകും; യഹ്വെ എന്ന എന്റെ നാമം ഞാൻ നിന്റെ മുമ്പാകെ പ്രഖ്യാപിക്കും. .......... പക്ഷേ എന്റെ മുഖം കാണുന്നതിനു നിനക്കു സാദ്ധ്യമല്ല; കാരണം ആദാമ്യർക്കു എന്റെ മുഖം കണ്ടാൽ പിന്നെ ജീവിപ്പാൻ സാദ്ധ്യമല്ല തന്നെ."

അതുകൊണ്ട് മോശയെ ഒരു പാറക്കെട്ടിന്റെ വിടവിനകത്തു നിർത്തിയിട്ട്, ദൈവം തന്റെ കൈകൊണ്ട് മോശയെ ആച്ഛാദനം ചെയ്യുന്നു. എന്നിട്ട് ആ പാറക്കെട്ടിനു മുകളിൽ കൂടെ ദൈവതേജസ്സ് കടന്നുപോകയാണു ചെയ്തത്. കടന്നുപോയിക്കഴിഞ്ഞപ്പോൾ ദൈവം കൈ എടുത്തു. അപ്പോൾ ദൈവമഹത്വത്തിന്റെ പിറകുവശം മോശയ്ക്കു കാണാൻ സാധിച്ചു (33:21–23).

ഇതാണ് സീനായ് മലമുകളിൽ സംഭവിച്ചത്. അവിടെ വെച്ചാണ് ന്യായപ്രമാണ കല്പലകകളും ലഭിക്കുന്നത്. ഈ കല്പലകകളും കൊണ്ടു താഴെ വരുമ്പോൾ മോശയുടെ മുഖം പ്രഭാപ്രസരം കൊണ്ടു തിളങ്ങുകയാണ്. (34:29). കാണുന്നവർക്ക്, അഹറോനു പോലും, മോശയുടെ അടുത്ത് വരുവാൻ പേടി തോന്നുന്നത്ര തേജസ്സാണ് മോശയുടെ മുഖത്ത്.

കല്പനകളെല്ലാം ജനങ്ങൾക്കു കൊടുത്തുകഴിഞ്ഞപ്പോൾ മോശ മുഖത്ത് ഒരു മുഖാവരണമണിഞ്ഞു. ആ മൂടുപടം നീക്കുന്നത് യഹോവയോടു സംസാരിക്കുവാൻവേണ്ടി അങ്ങോട്ടു തിരിയുമ്പോൾ മാത്രം. ജനങ്ങളുടെ നേരെ തിരിയുമ്പോൾ മൂടുപടം മുഖത്തു വീണ്ടും ഇടും (34:33–35).

ഇക്കഥയിൽ മോശ മൂടുപടമിട്ടത് എന്തിനാണെന്ന് പഴയനിയമം പറയുന്നില്ല. സാധാരണരീതിയിൽ അനുമാനിക്കാവുന്നത് ഈ മുഖപ്രകാശം കാണുമ്പോൾ ജനങ്ങൾക്കു ഭയം തോന്നിയതുകൊണ്ട് അവരുടെ സൗകര്യത്തിനു വേണ്ടിയെന്നോ, അല്ലെങ്കിൽ പാപികളായ മനുഷ്യർ യഹോവയുടെ തേജസ്സ് ദർശിച്ച് അവർക്ക് വല്ല കുഴപ്പവുമുണ്ടാക്കേണ്ട എന്നു വിചാരിച്ചോ ആയിരിക്കാമെന്നാണ്.

പക്ഷേ പൗലോസ് ശ്ലീഹാ ഒരു പുതിയ അർത്ഥമാണ് ഈ സംഭവത്തിനു കൊടുക്കുന്നത്. പഴയനിയമത്തിൽ ലഭിക്കുന്ന ദൈവജ്ഞാനം മൂടുപടത്തിൽ കൂടെയുള്ള ഒരു ദർശനം മാത്രമേ ആകയുള്ളു എന്നും ക്രിസ്തു

വിൽ മൂടുപടമില്ലാതെ മുഖാമുഖമായുള്ള ഈശ്വരസമീപനത്തിന് നമുക്ക് അവസരം ലഭിക്കുമെന്നുമാണ് ശ്ലീഹാ വാദിക്കുന്നത്.

പക്ഷേ ആ ദർശനം നമുക്കുണ്ടാവുന്നത് ക്രിസ്തുവുമായി നാം സംയോജിതരാകുമ്പോൾ മാത്രമാണ്. അതായത് ക്രിസ്തുശരീരത്തിലെ അംഗങ്ങളായി നാം തീരുമ്പോൾ, ക്രിസ്തുവിന്റെ അരൂപിയായ പരിശുദ്ധാത്മാവ് നമുക്ക് മൂടുപടം മാറ്റിത്തരുന്നു. അങ്ങനെ പിതാവായ സർവ്വേശ്വരനുമായി മുഖാമുഖം സമ്പർക്കം നമുക്കു സാദ്ധ്യമാകുന്നതുമൂലം നമ്മുടെ മുഖവും പ്രഭ പൂണ്ടു തെളിയുന്നു. ക്രമേണ ഈശ്വരപ്രഭയുടെ രൂപത്തിങ്കലേയ്ക്കു നാം പരിവർത്തിതരാകുന്നു.

താബോർ മലയിൽവച്ച് ദൈവപ്രഭ പ്രസരിച്ചുകൊണ്ട് തന്റെ നിദ്രാധീനരായ ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ട ആ മാനവരൂപമാണ് ക്രിസ്തുവിൽ ദൈവം നമുക്കും നൽകിയിട്ടുള്ളത്. ആ രൂപത്തിലേയ്ക്കു നാം ആന്തരീക പരിണാമം മൂലം പരിവർത്തിതരാകുന്നത് ക്രിസ്തുശരീരത്തിൽ വസിച്ചു ക്രിസ്തുവിൽകൂടെ പരിശുദ്ധാരൂപി മൂലം പിതാവാം ദൈവത്തെ ആരാധിക്കുകയും ക്രിസ്തു നമ്മിൽ വസിച്ച് പിതാവിന്റെ സ്നേഹ പ്രവർത്തനങ്ങൾ നമ്മിൽകൂടെ പ്രവർത്തിക്കുകയും ചെയ്യുമ്പോഴാണ്.

അതായത് രക്ഷയുടെ അടിസ്ഥാനം പ്രസ്തുത ശരീരത്തിലുള്ള നമ്മുടെ നിലപാടാണ്. ആ നിലപാടുകൊണ്ടു മൂന്നു കാര്യങ്ങൾ ഒരുമിച്ചു നടക്കണം. മൂന്നും പരിശുദ്ധാരൂപിയുടെ പ്രവർത്തനങ്ങളാണ്. ക്രിസ്തുവിൽകൂടെയുള്ള പിതാവാം ദൈവത്തിന്റെ പ്രവർത്തനങ്ങളുമാണ്.

എന്താണീ മൂന്നു കാര്യങ്ങൾ? ഒന്നാമത് ക്രിസ്തുവുമായും ക്രിസ്തുശരീരത്തിലെ അംഗങ്ങളായ ഇതര ക്രൈസ്തവരുമായും നമുക്കുള്ള അഭേദ്യബന്ധം. ഈ ബന്ധത്തിന്റെ ആന്തരികരൂപം വിശ്വാസം, പ്രത്യാശ, സ്നേഹം എന്നിവയാണ്. അതിന്റെ കൗദാശികരൂപം ജ്ഞാനസ്നാനവും തിരുബലിയിലുള്ള നമ്മുടെ സംബന്ധവും തന്നെ. ജ്ഞാനസ്നാപനത്തിലും തിരുബലിയിലും കൂടെയും വിശ്വാസം, പ്രത്യാശ, സ്നേഹം എന്നിവയുടെ പ്രകടനത്തിൽ കൂടെയും നാം തിരുശരീരത്തിലെ അംഗങ്ങളായിത്തീരുകയെന്നത് അതിൽത്തന്നെ പൂർണ്ണമായ ഒരു കാര്യമല്ല.

ക്രിസ്തുശരീരത്തിലുള്ള നമ്മുടെ ജീവിതത്തിന് രണ്ടു ധ്രുവങ്ങളുണ്ട്. ഈ ധ്രുവങ്ങൾ തമ്മിൽ പ്രസരിക്കുന്ന പരിശുദ്ധാത്മ ശക്തിയാകുന്ന ആയസ്താന്തിക വിദ്യുത്ശക്തി നമ്മിൽ പ്രവർത്തിക്കുമ്പോൾ മാത്രമേ തേജസ്ക്കരണം പൂർത്തിയാകുകയുള്ളു. ഈ ദ്വിധ്രുവങ്ങളെ ഈശ്വരാരാധനയെന്നും സൃഷ്ടിയിലുള്ള നമ്മുടെ നന്മപ്രവർത്തികളെന്നും വിഭാവനം ചെയ്യാം. ആരാധനയും സേവനവും പരസ്പരം വേർതിരിക്കാൻ സാദ്ധ്യമല്ല. രണ്ടുമുണ്ടായെങ്കിലേ ശക്തിപ്രസരവും തേജസ്ക്കരണവും ശരിയായി പ്രവർത്തിക്കയുള്ളൂ. സേവനതല്പരതയിൽ നിന്നു മാത്രമേ സൃഷ്ടി മുഴു

വനും വേണ്ടി ഈശ്വരസന്നിധാനത്തിൽ ദിവ്യപൂജയർപ്പിപ്പാനാവശ്യമുള്ള ജ്ഞാനവും കഴിവും ലഭിക്കയുള്ളൂ. സേവനത്തിന്നായും, സേവനം മൂലവും മനുഷ്യവർഗ്ഗത്തിന്റെ പ്രയാസങ്ങളേയും പ്രശ്നങ്ങളേയും അറിഞ്ഞിട്ട് മനുഷ്യവർഗ്ഗത്തിന് മുഴുവനും വേണ്ടിയാണ് ത്രിത്വസവിധത്തിൽ സഭ ബലിയർപ്പിക്കുന്നത്. സൃഷ്ടിയിലുള്ള നമ്മുടെ പ്രവർത്തനം കൊണ്ടു മാത്രമേ ബലിയർപ്പണത്തിനുള്ള അപ്പവും വീഞ്ഞും അതുപോലുള്ള മറ്റു സാമഗ്രികളുമുണ്ടാവുകയുള്ളൂ. സേവനം, കൃഷി, വ്യവസായം, കല, സാഹിത്യം എന്നിവയിൽ നിന്നെല്ലാം ഉടലെടുക്കുന്ന സകല നന്മയേയും നാം ഈശ്വരന് കാഴ്ചവെയ്ക്കുകയും വേണം.

എന്നാൽ ആരാധനയിൽനിന്നു മാത്രമേ സൃഷ്ടിയെ യഥാർത്ഥത്തിൽ വളർത്തിക്കൊണ്ടുവരുവാനും മനുഷ്യവർഗ്ഗത്തെ സേവിപ്പാനും, ആവശ്യമായ കഴിവും കൃപയും ലഭിക്കുകയുള്ളൂ. നമ്മുടെ സ്വാർത്ഥ ലാഭമോഹങ്ങളുടെ ബാന്ധവത്തിൽ നിന്ന് വിമുക്തരാകുന്നതും സത്യാരാധനകൊണ്ടു തന്നെ. മനുഷ്യൻ സൃഷ്ടിതനായിട്ടുള്ളത് ഈശ്വരസമ്പർക്കത്തിലും ഈശ്വരാഭിമുഖത്തിലും ജീവിക്കുവാൻ വേണ്ടിയാണ്. ഈ സംസർഗ്ഗവും ആഭിമുഖ്യവുമാണ് ആരാധനയിൽ സബോത്കരിക്കപ്പെടുന്നത്. ആരാധനയിൽ സമസ്ത സൃഷ്ടിയുടെയും പുരോഹിതനായി ക്രിസ്തുസഭ നിലകൊള്ളുന്നതുകൊണ്ടാണ് സൃഷ്ടിയെ യഥാവിധി കൈകകാര്യം ചെയ്യുന്നതിനുള്ള സാദ്ധ്യത മനുഷ്യനുണ്ടാകുന്നതും. ആരാധനയില്ലായിരുന്നാൽ സ്വാർത്ഥത്തിലോ ഐഹികാർത്ഥങ്ങളിലോ കേന്ദ്രീകൃതനായി മനുഷ്യന്റെ പ്രകൃതിക്കു തന്നെ വൈകല്യം ഭവിച്ചുപോകും.

ഈ മൂന്നു കാര്യങ്ങളുമാണ് പരമപുരുഷനായ വചനത്തിന്റെ മർത്യീകരണംമൂലം സിദ്ധങ്ങളാകേണ്ടത്. അതായത് ഈശ്വരനുമായുള്ള സംയുക്തബന്ധത്തിൽ നിലകൊള്ളുവാനുള്ള ഒരു അനശ്വരശരീരം, ഈശ്വരനെ മുഖാമുഖമായി നേരിൽക്കണ്ടാരാധിക്കുന്നതിനുള്ള വേദി, മനുഷ്യസേവനത്തിനും സൃഷ്ടിയിൽ രചനാത്മകമായി പ്രവർത്തിച്ചു നന്മയുളവാക്കുന്നതിനുമുള്ള സാദ്ധ്യത. ഇവ മൂന്നുമാണ് ക്രിസ്തുവിന്റെ മർത്യീകരണം മൂലം സംസിദ്ധമാകുന്നതും. ഇവയെ കൂടാതെ മറ്റു പലതും ക്രിസ്തുവിലുള്ള ജീവിതം മൂലം മനുഷ്യന്നു സാധിക്കും. അതിലൊന്നാണ് ജ്ഞാനം. പക്ഷേ ആ ജ്ഞാനം തന്നെയും യഥാർത്ഥത്തിൽ സംസിദ്ധമാകുന്നത് ശരീരത്തിൽ നിലകൊണ്ട് ആരാധനയും രചനാത്മക സേവനവും വേണ്ടുംവിധം നിർവ്വഹിച്ച് തേജസ്ക്കരണം പ്രാപിക്കുന്ന പശ്ചാത്തലത്തിൽ മാത്രമാണ്.

ജ്ഞാനം അഥവാ അജ്ഞതയാകുന്ന ആവരണം നീങ്ങിപ്പോയി ആന്തരികമായി പ്രഭയുദിക്കുകയെന്നത് ബുദ്ധിപരമായ ഒരനുഭവം മാത്രമല്ല. പ്രത്യുത സ്നേഹപരവും ആരാധനാപരവും ധാർമ്മികവും കൂടിയായ ഒര

നുഭവമാകുന്നു. അതായത് ജ്ഞാതാവിലുള്ള പരിവർത്തനമാണ് അവനെ ജ്ഞാനിയാക്കേണ്ടുന്നത്. പാപം അഥവാ തിന്മ നമ്മിലുള്ള മൂടുപടമാണ്, ആവരണമാണ്, അന്ധകാര മറയാണ്. അത് കുറേശ്ശയായി നീങ്ങിപ്പോയിട്ടു നമ്മുക്കു ക്രിസ്തുവിൽ ദത്തമായിട്ടുള്ള തേജോരൂപം നാം സാക്ഷാൽക്കരിക്കണം. അങ്ങിനെ നാം തേജോരൂപിയായ സർവ്വേശ്വരന്റെ പുത്രീപുത്രന്മാരായിത്തീരണം. അതിനുവേണ്ടിയാണ് വചനം മർത്യനായിത്തീർന്നത്.

പരിശുദ്ധാരൂപിയുടെ പ്രധാന പ്രവർത്തനം, പരിശുദ്ധ സഭയിൽ കൂടെ ഇതു നമുക്കു സാദ്ധ്യമാക്കിത്തീർക്കുകയെന്നതാണ്. ആ പരിശുദ്ധാരൂപിയുടെ മനുഷ്യനിലേയ്ക്കുള്ള സ്ഥിരമായ പ്രവേശനമാണ് പെന്തിക്കോസ്തി പെരുനാളിൽ നാം ദർശിച്ചത്. ഈശ്വരന്റെ മർത്യീകരണത്തിന്റെ പ്രത്യക്ഷഫലം സഭയാണ്. ജ്ഞാനശേഖരമല്ല. ആ സഭയാണ് പുതിയ വ്യവസ്ഥിതിയിൽ പരിശുദ്ധാരൂപി ആദ്യമായി ഉല്പാദിപ്പിച്ചതും. ആ സഭയിൽക്കൂടെ നാമും മനുഷ്യനായിത്തീർന്ന ഈശ്വരനുമായി സംയോജിപ്പിക്കപ്പെട്ട് ഉണ്മയുടെ ആരാധനയിലേയ്ക്കും നന്മയുടെ സൃഷ്ടിയിലേക്കും ആനയിക്കപ്പെടുന്നു. അവിടെ ജ്ഞാനവുമുണ്ട്, സ്നേഹവുമുണ്ട്. എല്ലാറ്റിനുമുപരി അനന്തമായ ആനന്ദവും.

(*മതവും ചിന്തയും*, ഡിസംബർ, 1970)

# 11

# അഞ്ചാം തൂബ്ദേനിലെ പരിശുദ്ധ പിതാക്കന്മാർ

ശ്ലൈഹികവും ന്യൂനതയില്ലാത്തതുമായ സത്യേകവിശ്വാസത്തെ സംരക്ഷിച്ച് നമുക്കേല്പിച്ചു തന്നിട്ടുള്ള പിതാക്കന്മാരെയാണ് അഞ്ചാം തൂബ്ദേനിൽ നാം അനുസ്മരിക്കുന്നത്. ഇവരുടെ പേരുകൾ എല്ലാ കുർബാനയിലും നാം കേൾക്കാറുണ്ടെങ്കിലും അവരെക്കുറിച്ച് വ്യക്തിപരമായി നമ്മിൽ പലർക്കും വളരെയൊന്നും അറിവില്ല. അവരിൽ ചിലരെപ്പറ്റി ചുരുങ്ങിയ ഒരു വിവരണം താഴെ കൊടുക്കുന്നു:- നിഖ്യാ സുന്നഹദോസിലും (ക്രിസ്താബ്ദം 365-ാമാണ്ട്) എഫേസോസ് സുന്നഹദോസിലും (381) കുസ്തന്തീനോപോലീസ് സുന്നഹദോസിലും (431) വച്ചാണ് ഇന്നു നാം ഏറ്റുപറയുന്ന വിശ്വാസപ്രമാണം രൂപംകൊണ്ടത്. നിഖ്യാ വിശ്വാസപ്രമാണമെന്നു പറയുന്നുണ്ടെങ്കിലും അതിന്റെ ചില ഭാഗങ്ങൾ (പ്രത്യേകിച്ചും പരിശുദ്ധറൂഹായേയും മാമോദീസായേയും മറ്റും കുറിച്ചുള്ള ഭാഗങ്ങൾ) രൂപംകൊണ്ടത് നിഖ്യാ സുന്നഹദോസിനു 96 വർഷങ്ങൾക്കു ശേഷമുണ്ടായ കുസ്തന്തീനോപോലീസ് സുന്നഹദോസിൽ വച്ചായിരുന്നു. ഈ മൂന്നു സുന്നഹദോസുകളിലേയും പിതാക്കന്മാരെ പൊതുവായി ഏറ്റുപറഞ്ഞതിനുശേഷം ആദ്യകാലം മുതൽ ഏഴാം ശതാബ്ദം വരെയുണ്ടായിട്ടുള്ള ചില പ്രധാന മല്പാന്മാരെ പ്രത്യേകമായി ഓർക്കുകയാണ് നാം ചെയ്യുന്നത്.

**1. വി. യാക്കോബ്** (64-ൽ അന്തരിച്ചു)

നമ്മുടെ കർത്താവിന്റെ കാലശേഷം ഊർശ്ലേം മെത്രാപ്പോലീത്തായായിരുന്ന വി. യാക്കോബിനെക്കുറിച്ചു നാം അപ്പൊസ്തോല പ്രവൃത്തികളിൽ വായിക്കുന്നു. ഇദ്ദേഹം പന്തിരുവരിൽ ഒരാളായിരുന്നില്ലെങ്കിലും ശ്ലീഹാ എന്ന് തന്നെ സംബോധനം ചെയ്യുന്നു. നമ്മുടെ കർത്താവിന്റെ "സഹോദരൻ" എന്നു വിളിക്കപ്പെടുന്ന ഈ ആദ്യ മെത്രാപ്പോലീത്താ, സഭയുടെ ആദ്യത്തെ രക്തസാക്ഷികളിലൊരാളായിരുന്നു. 62-ാമാണ്ടിൽ സന്നിദ്രിംസംഘത്തിന്റെ തീരുമാനപ്രകാരം അദ്ദേഹം വധിയ്ക്കപ്പെട്ടു. ഭക്തനും സന്യാസിയും പണ്ഡിതനുമായ അദ്ദേഹത്തിന്റെ കാൽമുട്ടുകൾ ഒട്ടകത്തിന്റേതുപോലെ ഉറച്ചതായിരുന്നുവെന്ന് ഹെഗസിപ്പസ് പറയുന്നു (അപ്പൊസ്തലപ്രവൃത്തികൾ 12:17; 15:13; ഗലാത്യലേഖനം 1:19; 2:12 മുതലായവ നോക്കുക).

ശ്ലീഹന്മാരെ പൊതുവേയും പത്രോസിനേയും പൗലോസിനേയും പ്രത്യേകമായും നാലാം തൂബ്ദേനിൽ ഓർത്തുകഴിഞ്ഞു. അഞ്ചാം തൂബ്ദേനിൽ ഇദ്ദേഹത്തിന്റെ കാര്യം പ്രത്യേകം എടുത്തുപറയുന്നതിനുള്ള

കാരണം, സുറിയാനി സഭയുടെ പാരമ്പര്യം പ്രത്യേകമായും യെറുശലേമിലെ സഭയുടെ പാരമ്പര്യത്തിന്റെ തുടർച്ചയായതുകൊണ്ടായിരിക്കണം. നാം ഉപയോഗിക്കുന്ന യാക്കോബിന്റെ ക്രമത്തിന്റെയും ജനയിതാവ് ഈ പിതാവാണല്ലോ.

**2. മാർ ഇഗ്നാത്യോസ് നൂറോനോ** (ക്രിസ്താബ്ദം 35–107)

അന്ത്യോഖ്യയിലെ രണ്ടാമത്തെയോ മൂന്നാമത്തെയോ മെത്രാപ്പോലീത്തായായ മാർ ഇഗ്നാത്യോസ് അപ്പൊസ്തലന്മാരുടെ ശിഷ്യരിൽ ഒരുവനായിരുന്നു. സുറിയാനിസഭയുടെ പാരമ്പര്യം ഊർശ്ലേമിൽ നിന്നും ആരംഭിച്ച് അന്ത്യോഖ്യായിലേക്കു മാറിയത് ഏതാണ്ട് 45–ാം വർഷത്തിനു ശേഷമാണ്. അന്ത്യോഖ്യായിൽ ആ പാരമ്പര്യത്തിന്റെ ജനയിതാക്കൾ അപ്പൊസ്തലന്മാരായ പത്രോസും പൗലോസും യൂഹാനോനും അവരുടെ ശിഷ്യരായ ബർന്നബാസും ശിമയോനും മറ്റുമായിരുന്നു (അ. പ്ര. 13:1). അന്ത്യോഖ്യായിൽ നിന്നുമാണ് സുവിശേഷ പ്രഖ്യാപനത്തിനായി വി. പൗലോസും മറ്റു ശ്ലീഹന്മാരും ലോകത്തിന്റെ നാനാഭാഗങ്ങളിലേക്കു യാത്ര പുറപ്പെട്ടത്.

അങ്ങനെ അപ്പൊസ്തോലിക കേന്ദ്രമായിരുന്ന അന്ത്യോഖ്യായിൽ ശ്ലീഹന്മാരോടൊരുമിച്ചു വളർന്നുവന്ന ഒരു ബാലനായിരുന്നു അഗ്നിമയനായ മാർ ഇഗ്നാത്യോസ്. ക്രിസ്താബ്ദം 45–ാമാണ്ടിലാണ് സഭയുടെ കേന്ദ്രം അന്ത്യോഖ്യായിലേക്കു മാറ്റിയതെങ്കിൽ അന്നദ്ദേഹം പത്തു വയസ്സുള്ള ഒരു ബാലനായിരുന്നു. ശ്ലീഹന്മാർ പലസ്തീൻകാരായ യഹൂദന്മാരായിരുന്നു. മാർ ഇഗ്നാത്തിയോസ് സുറിയാനിക്കാരനായിരുന്നു. അദ്ദേഹത്തിന്റെ മാതൃഭാഷ സുറിയാനിയായിരുന്നു. ഏതാണ്ട് 69–ാമാണ്ടിലാണ് അദ്ദേഹം അന്ത്യോഖ്യായിലെ മെത്രാനാകുന്നത്. ഏതാണ്ട് 106–ാമാണ്ടിൽ അദ്ദേഹത്തെ അറസ്റ്റു ചെയ്ത് റോമിൽ കൊണ്ടുപോയി അവിടെയുള്ള കൊലോസ്യത്തിൽ വച്ച് വന്യമൃഗങ്ങൾക്ക് എറിഞ്ഞു കൊടുക്കപ്പെട്ട് രക്തസാക്ഷിമരണം പ്രാപിച്ചു.

സഭയിൽ മെത്രാപ്പോലീത്തായ്ക്കുള്ള സ്ഥാനം, പരിശുദ്ധ കുർബ്ബാനയുടെ ഔന്നത്യം എന്നീ രണ്ടു കാര്യങ്ങൾ അദ്ദേഹത്തിന്റെ ലേഖനങ്ങളിൽ നിന്നു നമുക്കു പ്രത്യേകം പഠിക്കുവാൻ സാധിക്കുന്നുണ്ട്.

**3. മാർ ക്ലീമീസ്** (ഒന്നാം ശതാബ്ദം)

ഇംഗ്ലീഷിൽ ക്ലെമന്റ് എന്ന പേരിലറിയപ്പെടുന്ന ഈ പിതാവ് ആദിമ ശതാബ്ദത്തിന്റെ അവസാനത്തിൽ റോമിലെ മെത്രാപ്പോലീത്തായായിരുന്നു (ക്രിസ്താബ്ദം 96). മാർ ഇഗ്നാത്യോസിനെപ്പോലെ അദ്ദേഹവും വി. പത്രോസിന്റെ രണ്ടാം പിൻഗാമിയായിരുന്നു. ആദിമസഭയിൽ ആചാര്യത്വത്തേയും കൂദാശകളേയും പറ്റി അപ്പൊസ്തലന്മാർ പഠിപ്പിച്ചിട്ടുള്ളത് മാർ ഇഗ്നാത്യോസിന്റെയും മാർ ക്ലീമിസിന്റെയും ലേഖനങ്ങളിൽ നിന്നാണ് നാം മനസ്സിലാക്കുന്നത്.

### 4. അലക്സന്ത്ര്യായിലെ മാർ ദീവന്നാസ്യോസ്

(264-ൽ അന്തരിച്ചു)

ഊർശ്ലേം, അന്ത്യോഖ്യാ, റോം, അലക്സന്ത്ര്യാ - ഇവ നാലുമായിരുന്നു ആദിമസഭയിലെ പ്രധാന കേന്ദ്രങ്ങൾ. നാലു സഭയിലേയും പാരമ്പര്യം ആദിയിൽ ഒന്നായിരുന്നു. ആ പാരമ്പര്യമാണ് ഇന്നും സത്യവിശ്വാസത്തിന്റെ അടിസ്ഥാനം.

അലക്സന്ത്ര്യായിലെ സുപ്രസിദ്ധമായ ക്രിസ്തീയ വിദ്യാലയത്തിന്റെ തലവനും പിന്നീടു മെത്രാപ്പോലീത്തായുമായിത്തീർന്ന ഈ പരിശുദ്ധ പണ്ഡിതനിൽ നിന്നു പലതും നമുക്ക് പഠിക്കുവാനുണ്ട്. പാപത്തിൽ വീണുമുടക്കപ്പെട്ട ക്രിസ്ത്യാനികൾക്കു പശ്ചാത്താപമുണ്ടെങ്കിൽ അവർക്കു മോചനം കൊടുത്തു അവരെ തിരികെയെടുക്കുന്ന കാര്യവും, വേദവിപരീതികൾ മാമോദീസാ മുക്കിയവരെ സത്യസഭയിലേക്കു വരുമ്പോൾ വീണ്ടും മാമ്മോദീസാ മുക്കേണ്ടുന്നയാവശ്യമില്ല എന്നതും ഇദ്ദേഹമാണ് സ്ഥാപിച്ചത്. അന്നു റോമ്മായിലെ മെത്രാപ്പോലീത്തായായിരുന്ന മറ്റേ ദീവന്നാസ്യോസ് വിശ്വാസകാര്യങ്ങളിൽ തനിക്കു പരമാധികാരമുണ്ടെന്ന് അവകാശപ്പെടാൻ തുടങ്ങിയപ്പോൾ അതിനെ ചോദ്യം ചെയ്തതും ഇദ്ദേഹമാണ്.

### 5. അലക്സന്ത്ര്യായിലെ വലിയ മാർ അത്താനാസ്യോസ്

(296-373)

നിഖ്യാ സുന്നഹദോസിൽ അലക്സന്ത്ര്യാ പാത്രിയർക്കീസിന്റെ സെക്രട്ടറിയായി സംബന്ധിച്ച അത്താനാസ്യോസ് ശെമ്മാശ്ശൻ മൂന്നു വർഷങ്ങളൾക്കുശേഷം മെത്രാപ്പോലീത്തായായി ഉയർത്തപ്പെട്ടു. അറിയൂസിന്റെ വേദവിപരീതത്തിന്നെതിരായുള്ള സമരത്തിന്റെ നേതാവായിരുന്നു ഇദ്ദേഹം. ചക്രവർത്തിമാരേയും അനേകം വേദവിപരീതികളായ മെത്രാന്മാരേയും ഭയപ്പെടാതെ സുധീരമായ ഒരു സമരം മൂലം ക്രിസ്തുവിന്റെ ദൈവത്വത്തിലുള്ള സത്യവിശ്വാസത്തെ സംരക്ഷിച്ച ഈ പിതാവ് സഭയുടെ ഒരു നടുത്തൂണാണ്.

### 6. റോമിലെ മാർ യൂലിയോസ് (352-ൽ അന്തരിച്ചു).

മാർ അത്താനാസ്യോസിന്റെ സ്നേഹിതനായിരുന്ന ഈ പുണ്യവാൻ അറിയൂസിന്റെ വേദവിപരീതക്കാർ മാർ അത്താനാസ്യോസിനെ പീഡിപ്പിച്ചയവസരത്തിൽ അദ്ദേഹത്തിനു താങ്ങും തണലുമായി നിന്നു. അക്കാലത്തു റോമ്മാസഭയും മറ്റു സഭകളെല്ലാം ഒന്നായിരുന്നു. അദ്ദേഹത്തിന്റെ വകയായ ഒരു കുർബ്ബാനക്രമം നമ്മുടെ തക്സായിലുണ്ട്.

### 7. കൈസറിയായിലെ വലിയ മാർ ബാസേലിയോസ് (330-379)

പണ്ഡിതാഗ്രേസരനും താപസവര്യനുമായ ഈ മഹാപിതാവ് സഭയുടെ അഭിമാനസ്തംഭം തന്നെയാണ്. തന്റെ  സമകാലീനരിൽ വച്ച് ഏറ്റവും

അഭ്യസ്തവിദ്യനായിരുന്നു അദ്ദേഹം. സഭയിൽ സന്യാസമഠങ്ങൾക്ക് മാതൃകയായ ആദ്യത്തെ ദയറാ സ്ഥാപിച്ചത് അദ്ദേഹമായിരുന്നു. ത്രിത്വവിശ്വാസത്തെ പണ്ഡിതോചിതമായ രീതിയിൽ അടിയുറപ്പിച്ചതും അദ്ദേഹം തന്നെ. ചക്രവർത്തിമാരോടു പോലും നേരിട്ടെതിർത്തു നിന്ന് അറിയൂസിന്റെ വേദവിപരീതത്തിൽ നിന്നു സഭയെ രക്ഷിച്ചതദ്ദേഹമായിരുന്നു.

**8. മാർ ഗ്രീഗോറിയോസ്**

സമകാലീനന്മാരും വിസ്വാസ സംരക്ഷണത്തിൽ പ്രധാനപങ്കു വഹിച്ചിട്ടുള്ളവരുമായ മാർ ഗ്രീഗോറിയോസുമാർ രണ്ടു പേരുണ്ട്. തൂബ്ദേനിൽ ഒരു കാലത്ത് “മാർ ബാസേലിയോസും മാർ ഗ്രീഗോറിയോസും മാർ ഗ്രീഗോറിയോസും” എന്നുണ്ടായിരുന്നില്ലേയെന്നു ഞാൻ സംശയിക്കുന്നു. മാർ ബാസേലിയോസിന്റെ സഹപാഠിയും സ്നേഹിതനുമായിരുന്ന നാസിയാൻസിലെ മാർ ഗ്രീഗോറിയോസിനേയും (329–389), മാർ ബാസേലിയോസിന്റെ ഇളയ സഹോദരനായിരുന്ന നിസ്സായിലെ മാർ ഗ്രീഗോറിയോസിനേയും (330–395) ഒരുപോലെ സഭ ഓർക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നുണ്ട്. പണ്ഡിതാഗ്രേസരരായ മൂന്നു കപ്പദോക്യൻ പിതാക്കന്മാരേയും (ബാസേലിയോസ്, ഗ്രീഗോറിയോസ്, ഗ്രീഗോറിയോസ്) വിശ്വാസസംരക്ഷകന്മാരായി നാം ഓർക്കണം.

**9. ദീയസ്ക്കോറോസ്** (454-ൽ അന്തരിച്ചു)

അലക്സന്ത്ര്യാ പാത്രിയർക്കീസായി സുപ്രസിദ്ധനായ മാർ കൂറിലോസിന്റെ അനന്തിരവനും പിൻഗാമിയുമായ ഇദ്ദേഹം ഇരുസ്വഭാവവിശ്വാസിയായ റോമ്മാ പാപ്പാ ലേയോനുമായി സത്യവിശ്വാസത്തിനു വേണ്ടി സമരം ചെയ്തു. പാശ്ചാത്യസഭക്കാരും ഗ്രീക്കുകാരും ഇദ്ദേഹത്തെ മുടക്കപ്പെട്ടവനായി കരുതുന്നു. 449-ലെ എഫേസൂസ് സമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ചു.

**10. അലക്സന്ത്ര്യായിലെ മാർ തീമോത്തിയോസ്**

(477-ൽ അന്തരിച്ചു)

ഇരുസ്വഭാവവിശ്വാസത്തിനെതിരായി സമരം ചെയ്ത ഈ പിതാവ് ചക്രവർത്തിയുടെ വിശ്വാസം (ഇരുസ്വഭാവവിശ്വാസം) സ്വീകരിക്കായ്കയാൽ നാടുകടത്തപ്പെട്ടു. എവുത്തിക്കോസിന്റെയും ലെയോന്റെയും വേദവിപരീതങ്ങൾക്കെതിരായി പല പുസ്തകങ്ങളുമെഴുതി.

**11. മാബ്ബൂഗിലെ മാർ ഫീലക്സിനോസ്** (440–523)

പണ്ഡിതനായ ഈ സുറിയാനി പിതാവ് ദൈവം എങ്ങനെ മനുഷ്യനായിത്തീർന്നു എന്ന വിഷയത്തെക്കുറിച്ചും തന്റെ ദൈവത്വവും മനുഷ്യത്വവും പൂർണ്ണമായിട്ടുള്ള ഏക സ്വഭാവത്തെക്കുറിച്ചും പ്രഗത്ഭങ്ങളായ ഗ്രന്ഥങ്ങൾ രചിച്ചു.

### 12. അന്തിമോസ്

457-ാമാണ്ടിനോടടുത്തു ജീവിച്ചിരുന്ന ഈ സന്യാസി പിതാവ് സുപ്രസിദ്ധ ഗായകനായ ഔക്സന്തിയോസിന്റെ ശിഷ്യനും നമ്മുടെ സഭയിലെ ആരാധനകളിലെ എക്ബാകൾ പലതും എഴുതിയ ആളുമായിരുന്നു. അദ്ദേഹം സന്യാസിയാകുന്നതിനു മുമ്പ് രാജകൊട്ടാരത്തിലെ ഒരുദ്യോഗസ്ഥനായിരുന്നു.

### 13. സ്വർണ്ണനാവുകാരൻ മാർ ഈയോവാനീസ് (347-407)

സുപ്രസിദ്ധ വാഗ്മിയും കപ്പദോക്യൻ പിതാക്കന്മാരുടെ സ്നേഹിതനുമായിരുന്ന ഈ പിതാവ് മാർ ബാസേലിയോസിന്റെയും മാർ ഗ്രീഗോറിയോസിന്റെയും ഗുരുവായ ലീബാനിയോസ് എന്ന അക്രൈസ്തവനിൽ നിന്നാണ് തന്റെ വാഗ്മിത്വം (rhetoric) അഭ്യസിച്ചത്. 386-ൽ കശ്ശീശാസ്ഥാനം പ്രാപിക്കുകയും നാമമാത്ര ക്രിസ്തീയ നഗരമായിരുന്ന അന്ത്യോഖ്യായിലെ അവിശ്വാസത്തിനും ദുർമ്മാർഗ്ഗങ്ങൾക്കുമെതിരായി വിപുലവും സുദീർഘവുമായ ഒരു വാക്സമരം പന്ത്രണ്ടു വർഷക്കാലത്തോളം നടത്തുകയും ചെയ്തു. ഇക്കാലത്താണ് സ്വർണ്ണനാവുകാരൻ എന്ന പേരു കിട്ടിയത്. വേദപുസ്തക പണ്ഡിതനായ അദ്ദേഹം വേദവ്യാഖ്യാനപരമായ പ്രസംഗങ്ങളാണ് അധികവും ചെയ്തിട്ടുള്ളത്. ഉല്പത്തിപുസ്തകം, മത്തായിയുടേയും യോഹന്നാന്റേയും സുവിശേഷങ്ങൾ, റോമാ, ഗലാത്യ, കോരിന്ത്യ, എഫെസ്യ ലേഖനങ്ങൾ, തീമോത്തിയോസിനും തീത്തോസിനും എഴുതിയ ലേഖനങ്ങൾ ഇവയെ ക്രമാനുഗതമായി പഠിപ്പിച്ചു.

അതുപോലെ ദുർമ്മാർഗ്ഗം നിറഞ്ഞ നഗരമായ കുസ്തന്തീനോപോലീസിനേയും സന്മാർഗ്ഗത്തിലേക്കു കൊണ്ടുവരുവാനെന്നവണ്ണം 398-ാമാണ്ടിൽ കുസ്തന്തീനിയാ പാത്രിയർക്കീസായി അവരോധിക്കപ്പെട്ടു. ദുർമ്മാർഗ്ഗത്തിനെതിരായ പ്രസംഗങ്ങളിൽ ചിലത് ചക്രവർത്തിനിയെ കോപിപ്പിച്ചു. 403-ാമാണ്ടിൽ ആ സ്ത്രീയുടെ ഉത്സാഹഫലമായി വ്യാജാരോപണങ്ങളിന്മേൽ മാർ ഈവാനിയോസിനെ സ്ഥാനഭ്രംശം ചെയ്തു. ആരോഗ്യമില്ലാതിരുന്ന അദ്ദേഹത്തെ ഹേമിച്ചു കൊന്നു.

### 14. അലക്സന്ത്രിയായിലെ മാർ കൂറിലോസ്

(444-ൽ അന്തരിച്ചു)

സുപ്രസിദ്ധ വേദശാസ്ത്രപണ്ഡിതനും ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെക്കുറിച്ചുള്ള സഭാവിശ്വാസം ശരിയായി പഠിപ്പിച്ചവനുമായ ഈ പിതാവ് 412 ൽ അലക്സന്ത്രിയാ പാത്രിയർക്കീസായി അവരോധിക്കപ്പെട്ടു. അവിശ്വാസികളും വേദവിപരീതികളുമായ എല്ലാവരുമായി സമരം ചെയ്തു. ഈജിപ്തിലെ റോമൻ വൈസ്റോയിയായ ഒറസ്റ്റസിനേയും കുസ്തന്തിനിയാ പാത്രിയർക്കീസ് നേസ്റ്റോറിയസിനേയും ഒരുപോലെ എതിരിട്ടു തോല്പിച്ചു. ഏകസ്വഭാവവിശ്വാസികളായ നമ്മുടെ പ്രധാന പിതാവായ ഇദ്ദേഹത്തിന്റെ വിശ്വാസമാണ് ഇരുസ്വഭാവവിശ്വാസികളെന്നു വിളിക്കപ്പെ

ടുന്നവരായ ഗ്രീക്കുകാരും അടിസ്ഥാനമായി സ്വീകരിക്കുന്നത്. അലക്സന്ത്രിയാ വിഹായസ്സിലെ രണ്ടുജ്ജ്വല നക്ഷത്രങ്ങളാണ് മാർ അത്തോനാസ്യോസും മാർ കൂറിലോസും.

### 15. അന്ത്യോഖ്യായിലെ മാർ സേവേറിയോസ് (465–538)

488–ൽ ഇദ്ദേഹം ക്രിസ്ത്യാനിയായി. ഉടനെതന്നെ സന്യാസജീവിതം സ്വീകരിച്ചു. 508 ൽ കുസ്തന്തീനിയായിൽ പോയി ഇരുസ്വഭാവവിശ്വാസികളായ ഗ്രീക്കുകാർ ഏകസ്വഭാവവിശ്വാസികളായവരെ പീഡിപ്പിക്കുന്ന കാര്യത്തിൽ ചക്രവർത്തിയോടു പരാതിപ്പെട്ടു. ചക്രവർത്തിയുടെ സഹായത്തോടെ 512–ൽ അന്ത്യോഖ്യാ പാത്രിയർക്കീസായി അവരോധിക്കപ്പെട്ടു. 518 –ൽ ചക്രവർത്തി മരിച്ചു. പുതിയ ചക്രവർത്തി അദ്ദേഹത്തിനെതിരായിരുന്നതുകൊണ്ട് സ്ഥാനഭ്രഷ്ടനാക്കി. ഈജിപ്തിൽ പോയി മാർ തീമോത്തിയോസിന്റെയടുക്കൽ അഭയം പ്രാപിച്ചു. കുസ്തന്തീനോപോലീസിൽ വച്ച് 536 ൽ കൂടിയ ഗ്രീക്ക് സുന്നഹദോസിൽ അദ്ദേഹത്തെ മുടക്കി. 538–ൽ അന്തരിച്ചു.

ഏകസ്വഭാവ വിശ്വാസത്തെ മാർ കൂറിലോസിന്റെ പഠനത്തെയാസ്പദമാക്കി ശരിയായി നിർവചിച്ചതു പണ്ഡിതനായ ഈ പിതാവായിരുന്നു. ഇദ്ദേഹത്തെ ഗ്രീക്കുകാരും കത്തോലിക്കരും വേദവിപരീതിയായി കരുതുന്നു. പണ്ഡിതാഗ്രേസരനായിരുന്ന അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളാണ് ക്രിസ്തുവിനെക്കുറിച്ച് ഇന്നു നമുക്കുള്ള വിശ്വാസത്തിനടിസ്ഥാനം. അവയിൽ യാതൊരു വേദവിപരീതവും കണ്ടുപിടിപ്പാൻ ഇരുസ്വഭാവവിശ്വാസികൾക്കു കഴിഞ്ഞിട്ടുമില്ല.

### 16. മാർ യാക്കോബ് ബൂർദ്ദോനോ (500–578)

"യാക്കോബായക്കാർ" എന്ന പേർ നമുക്ക് ഗ്രീക്കുകാരും കത്തോലിക്കരും കൂടി ഇട്ടത്, നാം ഇദ്ദേഹത്തിന്റെ അനുഗാമികളാണെന്നുള്ള നിലയിലാണ്. യഥാർത്ഥത്തിൽ സുറിയായിലെ പുരാതനസഭയെ ഗ്രീക്കു ഗവൺമെന്റും ഗ്രീക്കുസഭയും മർദ്ദിച്ചു നശിപ്പിക്കാൻ ശ്രമിച്ചിട്ട്, അങ്ങനെ പൂർണ്ണമായും സാധിക്കാതെ പോയത് മാർ യാക്കോബ് ബൂർദ്ദോനോയുടെ തീവ്രപരിശ്രമങ്ങളുടെ ഫലമായിരുന്നു. 528–ൽ ചക്രവർത്തിനിയോടു സുറിയാനിക്കാരെ ഉപദ്രവിക്കരുതെന്നഭ്യർത്ഥിക്കുവാൻ വേണ്ടി കുസ്തന്തീനോപോലീസിൽ പോയി. പതിനഞ്ചു വർഷം അവിടെ താമസിച്ചു. 542–ൽ ഉറഹായിലെ (എഡേസ്സായിലെ) മെത്രാപ്പോലീത്തായായി അഭിഷിക്തനായി. അവിടെ നിന്നും ഈജിപ്തിലും സിറിയായിലും ബാബിലോന്യൻ പ്രദേശങ്ങളിലും ഒളിവിൽ സഞ്ചരിച്ച് ഏകസ്വഭാവവിശ്വാസമുള്ള സഭകൾക്കു പുരോഹിതന്മാരെ നിയമിച്ചുകൊടുത്തു. വേഷപ്രച്ഛന്നനായി കീറത്തുണിയുടുത്താണ് സഞ്ചരിച്ചിരുന്നത്. ബൂർദ്ദോനോ എന്നാൽ "കീറത്തുണിയുടുത്തവൻ" എന്നാണർത്ഥം. നമ്മുടെ സഭയുടെ പുനരുദ്ധാരകനാണിദ്ദേഹം. സ്ഥാപകനല്ല. അതുകൊണ്ടു "യാക്കോബായക്കാർ" എന്നു ഗ്രീക്കുകാരും

കത്തോലിക്കരും കൂടി നമ്മെ പുതിയ സഭക്കാരെന്ന നിലയിൽ ആക്ഷേപിച്ചിട്ട ഈ പേര് നമുക്കു സ്വീകാര്യവുമല്ല.

**17. പരിശുദ്ധനായ മാർ അപ്രേം** (306–373)

വളരെയധികം വേദവ്യാഖ്യാനങ്ങൾ എഴുതുകയും ഗാനങ്ങൾ (മെമ്രാകൾ) രചിക്കുകയും ചെയ്ത പരിശുദ്ധനായ മഹാകവി. നിസിബിസിലെ മെത്രാപ്പോലീത്തായായ മാർ യാക്കോബുമൊന്നിച്ച് ഒരു ചെറുപ്പക്കാരനായ സന്യാസിയായി ഇദ്ദേഹം നിഖ്യാ സുന്നഹദോസിൽ സംബന്ധിച്ചെന്നു തോന്നുന്നു. 338-ൽ ഇദ്ദേഹത്തിന്റെ പ്രാർത്ഥനയാണ് പേർഷ്യൻ സേനയിൽ നിന്നും തന്റെ സന്യാസാശ്രമാസ്ഥാനമായ നിസിബിസ് നഗരത്തെ രക്ഷിച്ചത്. 363-നു ശേഷം നിസിബിസ് പേർഷ്യാക്കാർ കീഴടക്കിയപ്പോൾ അദ്ദേഹം ഉറഹായിൽ (എഡേസ്സായിൽ) താമസമുറപ്പിച്ചു. ഈജിപ്തിൽ പോയി മാർ അത്താനാസ്യോസിനേയും കപ്പദോക്യായിൽ പോയി മാർ ബാസേലിയോസിനെയും സന്ദർശിച്ചു.

നമ്മുടെ ഇന്നത്തെ സഭയിലെ യാമപ്രാർത്ഥനകളുടെ ഒരു വലിയ ഭാഗം ഈ മഹർഷിയാൽ രചിക്കപ്പെട്ടിട്ടുള്ളവയാണ്. പരിശുദ്ധ കന്യകമറിയാമിനോടുള്ള ഭക്തിയും ആരാധനയിൽ അവളെ ബഹുമാനിക്കുന്നതിന്റെ ആവശ്യകതയും ഇദ്ദേഹം പഠിപ്പിച്ചു. കന്യകമറിയാം പാപരഹിതയായിരുന്നുവെന്നു തീർത്തു പറയുന്നുണ്ട്. എന്നാൽ അമലോത്ഭവം പഠിപ്പിക്കുന്നുമില്ല.

ആകമാനസഭയുടെ പുണ്യവാനായ ഇദ്ദേഹത്തെ എല്ലാ സഭകളും ബഹുമാനിക്കുന്നു. അദ്ദേഹത്തിന്റെ സുറിയാനി കൃതികൾ ഗ്രീക്കിലും ലത്തീനിലും അർമ്മേനിയൻ ഭാഷയിലും ആദ്യകാലത്തു തന്നെ പരിഭാഷ ചെയ്യപ്പെട്ടു. 1920-ാമാണ്ടിൽ റോമാ മാർപ്പാപ്പാ ഇദ്ദേഹത്തെ "സഭാഗുരു" (Doctor of the Church) ആയി പ്രഖ്യാപിച്ചു. ഉല്പത്തിപുസ്തകം മുതൽ വെളിപാടു വരെയുള്ള സകല വേദഗ്രന്ഥങ്ങളുടെയും വ്യാഖ്യാനമെഴുതി.

**18. നിസിബിസിലെ മാർ യാക്കോബ്**

(നാലാം ശതാബ്ദത്തിന്റെ ആദ്യഭാഗം)

"മെസോപ്പൊട്ടേമ്യയിലെ മോശ" എന്ന് മറുപേർ വിളിക്കപ്പെട്ട ഈ പരിശുദ്ധൻ പാണ്ഡിത്യത്തിലും വിശുദ്ധിയിലും ഒരുപോലെ വിഖ്യാതനായിരുന്നു. നിഖ്യാസുന്നഹദോസിലെ വാദപ്രതിവാദങ്ങളിൽ അദ്ദേഹം സത്യവിശ്വാസത്തിന് നേതൃത്വം നല്കി. അറിയൂസിന്റെ വേദവിപരീതം എല്ലാവരും സ്വീകരിക്കണമെന്ന് ചക്രവർത്തി ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം എല്ലാവരും ഏഴു ദിവസത്തേക്കു ഉപവാസത്തിലും പ്രാർത്ഥനയിലുമിരിക്കണമെന്നാവശ്യപ്പെടുകയും സഭയുടെ പ്രാർത്ഥനാഫലമായി അറിയൂസ് പെട്ടെന്നു മരണം പ്രാപിക്കുകയും ചെയ്തു.

ഈ പേരിൽ മറ്റു പിതാക്കന്മാരും സുറിയാനി സഭയ്ക്കുണ്ട്. സറുഗീലെ മാർ യാക്കോബ് (451–521) രചിച്ചിട്ടുള്ള അനേകം ഗാനങ്ങൾ (ബോവൂ

സോകൾ) നാം ഇന്ന് ആരാധനയിലുപയോഗിക്കുന്നു. "പരിശുദ്ധാത്മാവിന്റെ മുരളി" എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപേർ.

കൂടാതെ ഉറഹായിലെ മാർ യാക്കോബ് (649-708) പ്രശസ്ത പണ്ഡിതനും സമഗ്രമായ വേദഭാഷാജ്ഞാനമുള്ളവനുമായിരുന്നു. 692-ാമാണ്ട് വരെയുള്ള സഭാചരിത്രവും വ്യാകരണഗ്രന്ഥങ്ങളും വേദവ്യാഖ്യാനങ്ങളും എഴുതിയതിനു പുറമെ സുറിയാനിവേദപുസ്തക വിവർത്തനത്തെ എബ്രായഭാഷയിലുള്ള വേദപുസ്തകവുമായി താരതമ്യം ചെയ്ത് തെറ്റു തിരുത്തി.

ഇതിൽ ഏത് മാർ യാക്കോബിനെയാണിവിടെ അനുസ്മരിക്കുന്നത് എന്ന് തീർത്തു പറയുവാൻ പ്രയാസമാണ്.

### 19. നിനവയിലെ മാർ ഇസ്ഹാക്ക്

(ക്രിസ്താബ്ദം 700-ൽ അന്തരിച്ചു)

കുർദ്ദിസ്താനിൽ മെത്രാനായിരുന്ന ശേഷം സ്ഥാനമൊഴിഞ്ഞ് വീണ്ടും സന്യാസിയായിത്തീർന്ന ഈ പിതാവ് സന്യാസാശ്രമജീവിതത്തെക്കുറിച്ച് അനേകം ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ളതു ഗ്രീക്കിലും അറബിയിലും എത്യോപ്യൻ ഭാഷയിലും വിവർത്തനം ചെയ്ത് എല്ലാ പൗരസ്ത്യാശ്രമങ്ങളും ഉപയോഗിച്ചു വന്നു.

### 20. സഭാഗായകനായ മാർ ബാലായി

(450 -നോടടുത്ത് അന്തരിച്ചു)

നമ്മുടെ പ്രാർത്ഥനാഗ്രന്ഥങ്ങളിലെ ബോവൂസാകളിൽ പലതും ഈ പിതാവാണെഴുതിയിട്ടുള്ളത്. പഞ്ചാക്ഷരിമാത്രയിലാണെഴുതിയതിലധികവും. വളരെ ഭക്ത്യുദ്ദീപകങ്ങളും സത്യവിശ്വാസത്തിന്നടിസ്ഥാനവുമാണീ പിതാവിന്റെ പദ്യകൃതികൾ.

### 21. ആബീലന്മാരുടെ തലവനായ മോർ ബർസൌമ്മാ

(458-ൽ അന്തരിച്ചു)

ഒരു സന്യാസമഠത്തിന്റെ അധിപനായിരുന്ന ഈ താപസവര്യൻ 449-ൽ എഫേസൂസിൽ വെച്ചു നടന്ന സുന്നഹദോസിലും 451-ലെ കല്ക്കിദൂൻ സുന്നഹദോസിലും സന്യാസാശ്രമങ്ങളുടെ പ്രതിനിധിയായി പങ്കെടുത്തു. തേവോദോസ്യോസ് ചക്രവർത്തിയുടെ പ്രത്യേക ക്ഷണപ്രകാരം എഫേസൂസിൽ സന്നിഹിതനായിരുന്ന ഇദ്ദേഹവും കൂടെയുണ്ടായിരുന്ന സന്യാസിമാരുമാണ് ലിയോയുടെ വേദവിപരീതത്തിന്നെതിരായി ദീയസ്കോറോസിനോടൊരുമിച്ചു സമരം ചെയ്തത്. കൽക്കിദൂൻ സുന്നഹദോസിനു ശേഷം നാടുകടത്തപ്പെട്ടു.

### 22. ശെമ്വൂൻ ദെസ്തുനേ (390-459)

ഇംഗ്ലീഷിൽ □□□□□□ □□□□□□□ എന്ന് വിളിക്കപ്പെടുന്ന ഈ പിതാവ് തൂണിന്മേൽ തപസ്സു ചെയ്യുന്ന സന്യാസിമാരിൽ ആദ്യത്തെയാളായിരുന്നു. 16 വയസ്സിൽ ഏകാന്തവാസം ആരംഭിച്ച ഈ താപസവര്യൻ ഭാരതത്തിലെ

പുരാതനകാലത്തെ മഹർഷിമാരോടു തുല്യനായിരുന്നു. തന്നെ ആളുകൾ ബുദ്ധിമുട്ടിക്കുന്നതുകൊണ്ട് അവരിൽ നിന്നു രക്ഷപെടുവാൻ വേണ്ടി തുണുകെട്ടി അതിന്മേൽ ഇരുന്ന് പ്രാർത്ഥന തുടങ്ങി. ആളുകൾ താഴെ കൂട്ടംകൂടിയുപദ്രവിച്ചതുകൊണ്ടു തൂണിന്റെ ഉയരം 60 അടിയായി. കൂട്ടി. എന്നാൽ തൂണിന്റെ മുകളിൽ ഇരുന്നുകൊണ്ട് അനേകരെ സത്യവിശ്വാസത്തിലേക്കു വഴി നയിക്കുകയും തേവോദോസ്യോസ് ചക്രവർത്തിക്കു പോലും ഉപദേശം നല്കുകയും ചെയ്തു.

## 23. തെരഞ്ഞെടുക്കപ്പെട്ടവനായ മാർ അബ്ഹായി

(അഞ്ചാം ശതാബ്ദത്തിന്റെ ആദ്യഭാഗം)

401 മുതൽ 450 വരെ രാജ്യം ഭരിച്ചിരുന്ന തെവോദോസ്യോസ് ചക്രവർത്തിയുടെ കാലത്ത് നിഖ്യായിലെ മെത്രാപ്പോലീത്തായായി ചക്രവർത്തിയാൽ നിയമിക്കപ്പെട്ടത് നിഖ്യാ വിശ്വാസസംരക്ഷണത്തിനു വേണ്ടിയായിരുന്നു. മാർ കുറിയാക്കോസിനോടും മാതാവായ മർത്ത യൂലിത്തിയോടും ഒരുമിച്ച് ജൂലൈ 15-നു ഓർമ്മ കൊണ്ടാടുന്നു. എന്നാൽ ഒക്ടോബർ 1-നും മാർ അബ്ഹായി സഹദായുടെ ഓർമ്മ കൊണ്ടാടുന്നുണ്ട്. രണ്ടും രണ്ടു പേരാണെന്ന് തോന്നുന്നു.

* * * * * * * *

ഈ ലിസ്റ്റിൽ കാണുന്ന പിതാക്കന്മാർ ക്രിസ്താബ്ദം 8-ാം നൂറ്റാണ്ടു വരെ ജീവിച്ചിരുന്നവരാണ്. അതിനുശേഷമുള്ള പേരുകളൊന്നും കാണുന്നില്ല. എട്ടാം നൂറ്റാണ്ടിലോ അതിനുശേഷമോ ആണ് ഈ പ്രാർത്ഥന വിരചിതമായതെന്ന് ചിന്തിക്കാം. ആ കാലത്തിനു ശേഷമുള്ള പിതാക്കന്മാരാണ് മോശേ ബർകീപ്പാ, ദീവന്നാസ്യോസ് ബർസ്ളിബി, ഗ്രീഗോറിയോസ് ബാർ എബ്രായ മുതലായവർ. "സത്യവിശ്വാസത്തെ പാലിച്ച് നമുക്ക് എല്പിച്ചു തന്നവരായി" സുറിയായിലും ഇവിടെയുമുള്ള മറ്റു പിതാക്കന്മാരേയും നാം ഓർക്കുന്നുണ്ട്. അവരുടെ പേര് പറയുന്നില്ലെന്നു മാത്രം.

ആരാധനയിൽ ആദിമകാലം മുതലുള്ള സഭ മുഴുവൻ സംബന്ധിക്കുന്നുവെന്നുള്ളതും, ഇന്ന് നമുക്ക് സത്യവിശ്വാസികളായിരിക്കുവാൻ സാധിക്കുന്നത് ഈ പിതാക്കന്മാരുടെ ത്യാഗബുദ്ധിയും ജീവിതശുദ്ധിയും സത്യസന്ധതയും കൊണ്ടാണെന്നുള്ളതും നമുക്കു മറക്കുവാൻ അനുവാദമില്ല.

*(ഓർത്തഡോക്സ് സെമിനാരി വാർഷിക റിപ്പോർട്ട്, 1968)*

# 12

# പരസത്തവാദവും സഹസത്തവാദവും

## (Transubstantiation and Consubstantiation in the Sacraments)

പരിശുദ്ധ കുർബാനയിലുണ്ടാകുന്ന അനുഭവത്തെപ്പറ്റിയുള്ള വിവാദങ്ങൾ കൊണ്ടുപിടിച്ചു നടക്കുകയാണല്ലോ. സഭയ്ക്കുള്ള മുറിവുകളെ ചീഞ്ഞഴിഞ്ഞ വ്രണങ്ങളാക്കുന്നതിനാണ് ഈ വിവാദങ്ങൾ പലപ്പോഴും സഹായിക്കുന്നതെന്നു തോന്നിപ്പോകും. അതുകൊണ്ട് ഇവയുടെ പശ്ചാത്തലത്തെപ്പറ്റി അറിയുന്നത് ഏതഭിപ്രായഗതിക്കാർക്കും സഹായകമായിരിക്കുമല്ലോ.

### വസ്തുഭേദം അഥവാ പരസത്തവാദം

ഈ വാദത്തിന്റെ ചരിത്രം എന്താണ്?

മദ്ധ്യകാലങ്ങൾക്കു മുൻപ് യൂറോപ്പ് സാംസ്കാരികമായും ആദ്ധ്യാത്മികമായും അന്ധകാരാവൃതമായി കിടന്ന കാലത്തെ ചില തെറ്റിദ്ധാരണകൾക്കെതിരായിട്ടാണീ വാദഗതിയുടെ ഉത്ഭവം.

അപ്പവും വീഞ്ഞും കർത്താവേശുമിശിഹായുടെ ശരീരരക്തങ്ങളായിത്തീരുന്നുവെന്നതിനെ താത്വികചിന്തയ്ക്കു സ്വാഭാവിക വാസനയില്ലാത്ത ലത്തീൻ ക്രിസ്ത്യാനികൾ ആക്ഷരികമായി വ്യാഖ്യാനിക്കാൻ തുടങ്ങി. യഥാർത്ഥത്തിൽ മാംസം തിന്നുകയും ചോര കുടിക്കുകയും ആണ് നാം ചെയ്യുന്നതെന്നും അതിൽ അറപ്പുണ്ടാകാതിരിക്കാൻ വേണ്ടി അവ അപ്പവീഞ്ഞുകളായി നമുക്കു തോന്നിക്കുകയാണ് ദൈവം ചെയ്യുന്നതെന്നുമായിരുന്നു ഒരു വാദഗതി. ഈ ചിന്തയ്ക്ക് കഫാർനയിസം (capharnaism) എന്നു പേർ പറയുന്നു (കഫർന്നഹൂമിലെ യഹൂദന്മാരാണല്ലോ യേശുവിനോടു ചോദിച്ചത് 'ഈ മനുഷ്യൻ എങ്ങിനെ തന്റെ മാംസം ഞങ്ങൾക്കു ഭക്ഷിപ്പാൻ തരും?' എന്ന്)

ഇങ്ങനെ മാംസം തീറ്റിയാണിതെന്നുള്ള വസ്തുപരമായ (material) ചിന്താഗതിയിൽ നിന്നും വിശ്വാസികളെ രക്ഷിക്കുന്നതിനാണീ വസ്തുഭേദവാദമുളവാക്കിയത്. അരിസ്റ്റോട്ടിലിന്റെ ചിന്താഗതി അറബികളിൽകൂടി യൂറോപ്പിലേക്കും വീണ്ടും പ്രവേശിച്ചിരുന്ന കാലമായിരുന്നു അത്. തോമസ് അക്വിനാസും മറ്റും പരിപൂർണ്ണമായി ഈ തത്വ ചിന്തയെ ഉപയോഗിച്ചിരുന്നവരായിരുന്നല്ലോ.

അരിസ്റ്റോട്ടിലിന്റെ ചിന്താഗതിയിൽ എല്ലാ വസ്തുക്കൾക്കും രണ്ടു വിഭാഗമുണ്ട്. ഒന്നു സത്ത (Substance) മറ്റേതു ഗുണങ്ങൾ (Accidents). വീഞ്ഞിനെപ്പറ്റി പറയുകയാണെങ്കിൽ അതിന് മണമുണ്ട്, രുചിയുണ്ട്, നിറമുണ്ട്, ഘനമുണ്ട്, മറ്റു പല ഗുണങ്ങളുമുണ്ട്. എന്നാൽ res or Substance എന്നു പറയുന്നത് ഈ ഗുണങ്ങളെ മാറ്റിയാൽ അവശേഷിക്കുന്ന ആ യാഥാർത്ഥ്യമാണെന്നു പറഞ്ഞാൽ അത് അത്രതന്നെ ശരിയായിരിക്കയില്ല. സത്ത എന്നാൽ വീഞ്ഞിനെ വീഞ്ഞാക്കിക്കാണിക്കുന്ന ആ സംഗതിയാണെന്ന് വേണമെങ്കിൽ പറയാം. ഇതാർക്കും തൊടുവാനോ, കാണുവാനോ, സാദ്ധ്യമല്ല. കാരണം സ്പർശ്യതയും ദൃശ്യതയും ഗുണങ്ങളാണല്ലോ. സത്തയ്ക്കു ഗുണങ്ങളൊന്നുമില്ല താനും.

ഈ പുതിയ വാദഗതിയനുസരിച്ച് അപ്പത്തിന്റെയും വീഞ്ഞിന്റെയും ഗുണങ്ങളൊന്നും മാറുന്നില്ല. അതായത് സ്വാദ്, മണം, നിറം, ഘനം മുതലായതു വ്യത്യാസപ്പെടുന്നില്ല; പക്ഷേ ഈ സത്ത മാത്രം അപ്പത്തിന്റെയും വീഞ്ഞിന്റെയും സത്തയല്ല, പ്രത്യുത കർത്താവായ യേശുവിന്റെ ശരീരരക്തങ്ങളുടെ സത്തയായിട്ടാണ് അനുഭവപ്പെടുന്നത്. അതുകൊണ്ട് ഈ വാദഗതിയ്ക്ക് വസ്തുഭേദമെന്ന് പേർ പറയുന്നത് പലരേയും വഴിതെറ്റിക്കുന്ന ഒരു ചിന്താഗതിയാണെന്നു നിസ്സംശയമത്രേ. “സത്തഭേദം” എന്നോ ‘പരസത്തവാദം’ എന്നോ വേണമെങ്കിൽ പറയാം.

1215 -ാമാണ്ടിലെ നാലാം ലാറ്ററൻ കൗൺസിലിൽ ഇന്നസന്റ് മൂന്നാമൻ മാർപ്പാപ്പാ ഇത് സമർപ്പിക്കുകയും അധികം ചർച്ചയൊന്നും കൂടാതെ അംഗീകരിക്കപ്പെടുകയുമാണുണ്ടായത്. “ക്രിസ്തേശുവിന്റെ ശരീരരക്തങ്ങൾ, അപ്പത്തിന്റെയും വീഞ്ഞിന്റെയും രൂപത്തിൽ (under the appearances of) മദ്ബഹായിലെ കൂദാശയിൽ സത്യമായി സ്ഥിതിചെയ്യുന്നു. അപ്പം അവന്റെ ശരീരമായും, വീഞ്ഞ് അവന്റെ രക്തമായും പരസത്തീകൃതമായിക്കൊണ്ട്. ഇതായിരുന്നു യഥാർത്ഥ വാചകം. ട്രെന്റ് കൗൺസിൽ ഇതിനെ സ്ഥിരീകരിക്കുകയും നാലാം പീയൂസ് മാർപ്പാപ്പായുടെ വിശ്വാസപ്രമാണത്തിൽ ഇതു കുറേക്കൂടെ വിശദമായി എഴുതിച്ചേർക്കുകയും ചെയ്തു: “The body and blood, together with the soul and the divinity of our Lord Jesus Christ are truly, really and substantially in the most holy sacrament of the Eucharist, and the conversion of the whole substance of bread into the body and of the whole substance of wine into the blood takes place which conversion the Catholic Church calls Transubstantiation.”

“1672-ലെ ബേത്ത്ലഹേം സുന്നഹദോസിൽ വച്ചു ഗ്രീക്ക് ഓർത്തഡോക്സ് സഭയും ഈ വാദത്തെ ഭാഗികമായിട്ടെങ്കിലും സ്വീകരിച്ചു. ഗ്രീക്കിലുപയോഗിക്കുന്ന വാക്ക് Metousiosis, സത്തഭേദംതന്നെയാണ്. പക്ഷേ, അതിന്റെ പശ്ചാത്തലം അരിസ്റ്റോട്ടിലിന്റെ തത്വശാസ്ത്രമാണോയെന്നു

സംശയമാണ്. ഇതു ഗ്രീക്ക് സഭയിൽപ്പോലും വിശ്വസിക്കുവാൻ ബാദ്ധ്യതയുള്ള ഒരു സംഗതിയല്ല. ഗ്രീക്കുസഭയുടെ ഒരു വിഭാഗമായ റഷ്യൻ സഭപോലും ഇതിനെ അംഗീകരിച്ചിട്ടില്ല. നാലാം ശതകത്തിലെ വിശ്വാസാചാരങ്ങളെ വ്യത്യാസപ്പെടുത്തുന്നതിൽ സദാ വിമുഖരായ കിഴക്കൻസഭകളും (അന്ത്യോക്യ, മലങ്കര, എത്തിയോപ്യൻ, ഈജിപ്ഷ്യൻ, അർമ്മീനിയൻ സഭകൾ) ഈ വാദത്തെ അംഗീകരിച്ചിട്ടില്ല. ആംഗ്ലിക്കൻ സഭയും ഇതിനെ സ്വീകരിച്ചിട്ടില്ല.

എവുത്തിക്കോസിന്റെ വേദവിപരീതത്തോട് ഈ വാദഗതിക്കു വളരെ അടുത്ത ബന്ധം ഉണ്ടെന്നു ക്രൈസ്തവ തത്വങ്ങൾ ഗ്രഹിച്ചവർക്കറിയാം. അപ്പവും വീഞ്ഞും സത്ത മാറിയെന്നു പറയുന്നതു മനുഷ്യാവതാരത്തിങ്കൽ ദൈവം മനുഷ്യനായോ, മനുഷ്യൻ ദൈവമായോ സത്ത വ്യത്യാസപ്പെട്ടുവെന്നു പറയുന്നതിനു തുല്യമാണ്.

### സഹസത്തവാദം: അഥവാ Con - Substantiation

നവീകരണ പിതാവായ മാർട്ടിൻ ലൂതർ (1517) ഈ വാദഗതിയെ അല്പമൊന്നു വ്യത്യാസപ്പെടുത്തി. സത്തയിൽ വരുന്ന വ്യത്യാസം ഭാഗികമാണെന്നും അപ്പത്തിന്റെയും വീഞ്ഞിന്റെയും സത്തയോടൊപ്പം, അതിനുള്ളിൽ, അതിനടിയിൽ, ക്രിസ്തുവിന്റെ ശരീരരക്തങ്ങളുടെ സത്തയും സ്ഥിതിചെയ്യുന്നുവെന്നുമായിരുന്നു അദ്ദേഹത്തിന്റെ വാദം. എന്നാൽ ലൂതർ തന്നെ ഇതിത്രയും വ്യക്തമായി പഠിപ്പിച്ചോയെന്നു സംശയമാണ്. Consubstantiation അഥവാ സഹ സത്ത വാദം അദ്ദേഹത്തിന്റെ പദമല്ല. പ്രത്യുത കുറുബാനയിൽ യഥാർത്ഥത്തിലുള്ള ക്രിസ്തുവിന്റെ സാന്നിദ്ധ്യമില്ലെന്നു (Real Absence) പഠിപ്പിച്ച സ്വിംഗ്ലിയുടെ പിൻഗാമികളുണ്ടാക്കിയ വാക്കാണിത്. ലൂതറൻ ചിന്താഗതിയെ കുറിക്കുവാൻ ഈ വാക്കുപയോഗിക്കുന്നുവെന്നു മാത്രമേയുള്ളു. എന്നാൽ ഇന്നു ലൂതറിന്റെയോ സ്വിംഗ്ലിയുടെയോ കാൽവിന്റെയോ പിൻഗാമികളിലധികംപേരും യഥാർത്ഥ അസാന്നിദ്ധ്യ വാദത്തിൽ വിശ്വസിക്കാത്തവരാണ്. ക്രിസ്തുവിന്റെ സാന്നിദ്ധ്യം എല്ലായിടത്തുമുണ്ടെന്നു വളരെ ശക്തിയായി ഉൽഘോഷിച്ചയാളാണ് ലൂതർ. എന്നാൽ പ്രത്യേകമായ ഒരു സാന്നിദ്ധ്യം അപ്പത്തിലും വീഞ്ഞിലുമുണ്ടെന്നുള്ളതിനെ നിഷേധിച്ചിട്ടില്ല താനും.

ഒരു പ്രധാന ലൂതറൻ താത്വികനായ മാർട്ടിൻസൻ പറയുന്നു:– ക്രിസ്തു ദൈവത്തിന്റെ വലഭാഗത്താകുന്നു. പക്ഷേ, ദൈവത്തിന്റെ വലഭാഗം എല്ലായിടത്തുമാകുന്നു. അതുകൊണ്ടു താൻ തന്റെ തിരുവത്താഴത്തിൽ മുഴുവനായും പരിപൂർണ്ണമായും (Wholly and Entrirely) സന്നിഹിതനാണ്. അവിടെ താൻ ഒരു പ്രത്യേകവിധത്തിൽ സന്നിഹിതനാകുവാൻ സ്വയം നിർണ്ണയിക്കുന്നു... സ്വർഗ്ഗീയമായ സത്ത ഐഹികമായ സത്തകളുടെ

ഉള്ളിൽ അവയോടുകൂടെ, അവയ്ക്കടിയിൽ നൽകപ്പെടുന്നു (The heavenly substance is Communicated in, with, and under the earthly substance). നാമിവിടെ കാണുന്നത്, സ്ഥലപരമായ രീതിയിൽ ആക്ഷരികമായി നിർവചിക്കപ്പെടാവുന്ന ഒരു ക്രിസ്തുസാന്നിദ്ധ്യത്തേയല്ല, പ്രത്യുത ഉന്നത സ്വാർഗ്ഗിക മണ്ഡലം അധഃസ്ഥിതമായ ഐഹികത്തിൽ അദൃശ്യമായി പ്രവേശിക്കുന്നതായുള്ള ഒരു സാന്നിദ്ധ്യത്തെയാണ് – ശക്തിയിലും പ്രവർത്തനത്തിലും ദാനത്തിലുമുള്ള ഒരു സാന്നിദ്ധ്യത്തെ, തന്റെ ദാനങ്ങളിൽ താൻ തന്നെത്തന്നെ നൽകുന്നുവല്ലോ.... ഇത്രയും പറഞ്ഞതിൽ നിന്നു ക്രിസ്തു സന്നിഹിതനാകുന്നത് വിശ്വാസികൾക്കു മാത്രമാണെന്നുള്ള കാൽവിന്റെ സിദ്ധാന്തത്തെ നാം ത്യജിക്കണമെന്നു വ്യക്തമാണല്ലോ" (Martensan, *Christian Dogmatics*, pp. 436).

### ഓർത്തഡോക്സ് വിശ്വാസം

നിഖ്യാ വിശ്വാസപ്രമാണമാകട്ടെ, മറ്റു സഭാസുന്നഹദോസുകളാകട്ടെ, കൂദാശകളെപ്പറ്റിയുള്ള ഒരു വിശദമായ സിദ്ധാന്തം ഉന്നയിച്ചിട്ടില്ല. അതുകൊണ്ട് കിഴക്കൻസഭകൾക്ക് ഇതു സംബന്ധമായി ഓദ്യോഗികമായ യാതൊരു വാദഗതിയുമില്ല.

എന്നാൽ ചില മൗലിക കാര്യങ്ങളിൽ എല്ലാ ഓർത്തഡോക്സ് സഭകളും ഏകാഭിപ്രായക്കാരായി കാണപ്പെടുന്നു. ഈ അഭിപ്രായത്തിന്റെ അടിസ്ഥാനം വേദപുസ്തകത്തിലും ആരാധനാക്രമത്തിലും സുന്നഹദോസ് നിശ്ചയങ്ങളിലും പ്രതിഫലിക്കപ്പെട്ടു കാണുന്ന സഭയുടെ പാരമ്പര്യമത്രേ:

ഒന്നാമത് ആലോചിക്കുവാനുള്ള പരമാർത്ഥം കിഴക്കൻ സഭകൾ ഉപയോഗിക്കുന്ന പദം SACRAMENT അല്ല MYSTERY ആണ് എന്നതത്രേ. പരിശുദ്ധ കുർബാനയിൽ എന്താണുണ്ടാകുന്നത് എന്നുള്ളത് വിശ്വാസികൾക്കുമാത്രം അനുഭവമാകുന്ന ഒരു ഗഹന യാഥാർത്ഥ്യമാണ്. 'റോസോ' എന്ന സുറിയാനിയിലുള്ള പദം ശാസ്ത്രീയമായി നമുക്കു ഗ്രഹിക്കാവുന്ന സത്യങ്ങളെ ഉല്ലംഘിക്കുന്ന ഒരനുഭവത്തെയാണ് കുറിക്കുന്നത്:

"Between the outward signs or symbols, (either acts or words, differing in every mystery) and the grace given; between the physical and the visible part of the mystery and its invisible and spiritual part there is a relationship that eludes our speculations. It is well known, for instance, that the Orthodox generally disavow any attempt to explain the manner of the presence of Christ in the Lords supper. While the way whereby grace is conveyed in the Sacraments has been for centuries and remains, a subject of theological discussion in the West, such questions.... are without importance for the Orthodox faith"

എന്നാണ് ഇംഗ്ലണ്ടിലെ ഓർത്തഡോക്സ് സഭയുടെ ഒരു പ്രമുഖ വക്താവായ ആർക്കിമാൻഡ്റൈറ്റ് ലേവ് ഗില്ലെ പറഞ്ഞിരിക്കുന്നത്. അതായത് കുർബാനയിലെ ക്രിസ്തുവിന്റെ സാന്നിദ്ധ്യം ഏതുവിധത്തിലാണെന്ന് വിശദീകരിക്കുവാനുള്ള പരിശ്രമങ്ങളെ ഓർത്തഡോക്സ് സഭകൾ പൊതുവെ നിരാകരിക്കുന്നുവെന്നും ഇവിധമായ പ്രശ്നങ്ങൾ പാശ്ചാത്യ സഭകളിൽ എല്ലായ്പ്പോഴും ഒരു വിവാദവിഷയമായിട്ടുണ്ടെങ്കിലും കിഴക്കൻ സഭകൾ അവയ്ക്കു പ്രധാന്യം നൽകുന്നില്ലെന്നുമാണ് അദ്ദേഹത്തിന്റെ അഭിപ്രായം. ഇതിൽ നിന്നും വ്യക്തമാകുന്നത് പരസത്തവാദമോ സഹസത്തവാദമോ ഇതിന്നിടയിലോ പുറത്തോ ഉള്ള മറ്റേതെങ്കിലും വാദങ്ങളോ ഓർത്തഡോക്സ് സഭകളുടെ ഔദ്യോഗികമോ സാമാന്യമോ ആയ വിശ്വാസമായി ആർക്കും ഉന്നയിക്കുവാൻ സാധിക്കുകയില്ലെന്നാണല്ലോ.

* * * *

എന്നാൽ നാലാം ശതാബ്ദത്തിനു മുമ്പുള്ള ചില പിതാക്കന്മാരുടെ അഭിപ്രായങ്ങൾ ചർച്ചയോ വിമർശനമോ കൂടാതെ പരിഭാഷപ്പെടുത്തി എഴുതുന്നത് കിഴക്കൻ സഭകളുടെ സാമാന്യ ചിന്താഗതിയെ സൂചിപ്പിക്കുന്നതിന് സഹായകമായിരിക്കും.

"ഒരപ്പം മുറിക്കുക, അതു അമർത്യതയുടെ ഔഷധമത്രേ. മരണത്തിൽ നിന്ന് തടുക്കുന്ന പ്രതിവിധിയും, തിന്മയെ പലായനം ചെയ്യിച്ചിട്ടു യേശുക്രിസ്തുവിൽ കൂടി നമുക്ക് ദൈവത്തിൽ ജീവിക്കുവാനുതകുന്ന ശുദ്ധീകരണ ഔഷധിയുമാകുന്നു."

– ഇഗ്നാത്യോസിന്റെ എഫേസ്യാലേഖനം (ഗ്രീക്ക്) 20-ാം അദ്ധ്യായം.

"ഞങ്ങൾ ഇതിനെ സാധാരണ അപ്പവും, സാധാരണ പാനീയവുമായിട്ടല്ല സ്വീകരിക്കുന്നത്. എന്നാൽ ദൈവവചനത്താൽ ജഡം ധരിച്ചപ്പോൾ നമ്മുടെ രക്ഷകനായ യേശുക്രിസ്തുവിന് നമ്മുടെ രക്ഷയ്ക്കുവേണ്ടിയുള്ള മാംസവും രക്തവും ഉണ്ടായിരുന്നതുപോലെ തന്നിൽനിന്നും പുറപ്പെടുന്ന വചനത്തിന്റെ പ്രാർത്ഥനയാൽ ഒരു യൂഖാറിസ്റ്റ് ആക്കപ്പെട്ടിട്ടുള്ള ഭക്ഷണം, ജഡധാരണം ചെയ്ത ആ യേശുവിന്റെ ശരീരരക്തങ്ങൾ തന്നെയാണെന്നാണ് ഞങ്ങളെ പഠിപ്പിച്ചിട്ടുള്ളത്."

– ജസ്റ്റിയൻ മാർടിയർ, അപ്പോലോഗിയാ 1:66.

"സൃഷ്ടിയുടെ ഒരു ഭാഗമായ ചഷകത്തെ (കാസായെ) അതിൽ നിന്നും നമ്മുടെ രക്തത്തെ പോഷിപ്പിക്കുന്നതിനുള്ള സ്വന്തരക്തമായും അപ്രകാരം തന്നെ സൃഷ്ടിയുടെ ഒരംശമായ അപ്പത്തെ നമ്മുടെ ശരീരങ്ങൾക്കു വർദ്ധനയുണ്ടാക്കുന്നതിനുള്ള സ്വന്ത ശരീരമായും താൻ സ്ഥിരപ്പെടുത്തിയിരിക്കുന്നു. തന്മൂലം കലർത്തിയ കാസായും ഉണ്ടാക്കിയ അപ്പവും ദൈവവ

ചനത്തെ സ്വീകരിക്കുമ്പോൾ അവ ക്രിസ്തുവിന്റെ ശരീരരക്തങ്ങളുടെ യൂഖാറിസ്റ്റായിത്തീർന്നിട്ടു അവയിൽനിന്നു നമ്മുടെ ജഡത്തിന്റെ സത്ത വർദ്ധനയും ശക്തിയും പ്രാപിക്കുന്ന അവസ്ഥയ്ക്ക് ആ ജഡത്തിന് അതായത്, കർത്താവിന്റെ ശരീരരക്തങ്ങളിൽ നിന്നും പുഷ്ടിപ്രാപിക്കുന്നതും തന്റെ ശരീരത്തിന്റെ ഒരവയവമായിട്ടുള്ളതുമായ മാനുഷിക ജഡത്തിന് ദൈവദാനമായ നിത്യജീവൻ പ്രാപിക്കുവാൻ സാദ്ധ്യമല്ലെന്ന് അവർക്ക് എങ്ങനെ പറയുവാൻ കഴിയും?

– ഐറീനിയസ്, ADV: HAER V 2:2, 3.

“ആത്മാവ് ദൈവത്താൽ നിറയുവാൻ വേണ്ടി ജഡം ക്രിസ്തുവിന്റെ ശരീരരക്തങ്ങളെ ഭക്ഷിക്കുന്നു.”

– തെർത്തുല്യൻ (de Res - Carn 8).

ഈ ആശയങ്ങൾക്കനുരൂപമാണ് ഓർത്തഡോക്സ് സഭയുടെ ചിന്താഗതി. ക്രിസ്തുവേശുവിന്റെ മനുഷ്യാവതാരത്തെ വിശ്വാസികൾക്കു മാത്രം തിരിച്ചറിയുവാൻ കഴിയുന്നതുപോലെ ഇതും വിശ്വാസത്തിൽകൂടെ മാത്രം ദൃശ്യമാകുന്ന ഒരു സത്യമാണ്. മറ്റു കൃപാവരങ്ങളെപ്പോലെ സഭയ്ക്കകത്തുള്ള ജീവിതംകൊണ്ടു മാത്രം അനുഭവവേദ്യമാകുന്ന ഈ ദിവ്യരഹസ്യം സഭേതരന്മാർക്ക് യുക്തിസിദ്ധമാകുവാൻ തക്കവണ്ണം വിശദീകരിക്കുവാൻ സാധിക്കുമോ എന്നു സംശയമാണ്.

*(ചർച്ച് വീക്ക്ലി, ഒക്ടോബർ 2, 1955)*

# 13

# ഓർത്തഡോക്സ് സഭകളിലെ പരിശുദ്ധന്മാരും പരുമല തിരുമേനിയും

**ഒ**രാളെ പരിശുദ്ധനായി കാനോനീകരിക്കുന്ന ഔപചാരികമായ നടപടിക്രമം ഓർത്തഡോക്സ് സഭകളിൽ ഇല്ല. റോമൻ കത്തോലിക്കാ സഭയിൽ ഒരാളെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതിന്, തികച്ചും അസ്വാഭാവികമോ വ്യാമിശ്രമോ ആയ ഒരു നടപടിക്രമം വളർത്തിയെടുത്തിട്ടുണ്ട്. പൗരസ്ത്യ സഭകളിൽ എനിക്ക് അറിയാവുന്നിടത്തോളം റഷ്യൻ ഓർത്തഡോക്സ് സഭയും ഇന്ത്യൻ ഓർത്തഡോക്സ് സഭയും മാത്രമേ ഒരാളെ പരിശുദ്ധനായി പ്രഖ്യാപിക്കുവാനുള്ള ഔപചാരിക നടപടിക്ക് ഒരുമ്പെട്ടിട്ടുള്ളൂ.

റഷ്യൻ ഓർത്തഡോക്സ് സഭ 10 -ാം ശതകത്തിലാണ് നിലവിൽ വന്നത്. ക്രി. വ. 1339 -ൽ തിയോഗ്നോസ്റ്റസ് (Theognostes) മെത്രാപ്പോലീത്താ (അന്ന് അവർക്ക് പാത്രിയർക്കീസ് ഇല്ലായിരുന്നു. കീവിലെ മെത്രാപ്പോലീത്തായായിരുന്നു റഷ്യൻ സഭയുടെ അപ്പോഴത്തെ തലവൻ) തന്റെ മുൻഗാമിയായിരുന്ന പീറ്റർ മെത്രാപ്പോലീത്തായെ പരിശുദ്ധനായി പ്രഖ്യാപിച്ചു. ഇത് പീറ്റർ മെത്രാപ്പോലീത്താ കാലം ചെയ്ത് 13 വർഷം കഴിഞ്ഞായിരുന്നു. ഈ പ്രഖ്യാപനം മിക്കവാറും റോമൻ സഭയുടെ സമ്പ്രദായത്തെ അനുകരിച്ചുമുള്ളതായിരുന്നു. പിന്നീട് ക്രി. വ. 1448 -ൽ ജോനാസ് മെത്രാപ്പോലീത്താ തന്റെ മുൻഗാമികളിൽ ഒരാളായിരുന്ന ആഗ്നീസിനെ അദ്ദേഹത്തിന്റെ മരണശേഷം 70 വർഷം കഴിഞ്ഞ് പരിശുദ്ധനായി പ്രഖ്യാപിച്ചു. അക്കാലത്താകട്ടെ, റാഡറേസിലെ പ. സേർജിയസും ബൈലോറസിയായിലെ പ. കൂറിലോസും ഔപചാരിക നടപടിക്രമങ്ങൾ ഒന്നും കൂടാതെ തന്നെ പരിശുദ്ധന്മാരായി റഷ്യയിൽ പൊതുവെ അംഗീകരിക്കപ്പെട്ടു കഴിഞ്ഞിരുന്നു. ഏതാണ്ട് 1547 -ാ മാണ്ട് ആയപ്പോഴേക്കും റഷ്യൻ സഭയിൽ പതിനഞ്ചോളം വിശുദ്ധന്മാരെ വണങ്ങുന്ന പ്രഖ്യാപനം നടപ്പിൽ വന്നിരുന്നതായി രേഖകളുണ്ട്.

1547 -ലും 1549 -ലും നടന്ന റഷ്യൻ സഭയുടെ രണ്ടു പ്രധാന സുന്നഹദോസുകളിൽ ഏതാണ്ട് മുപ്പതോളം പരിശുദ്ധന്മാരെ പുതുതായി കാനോനീകരിച്ചു (ഇവരിൽ 28 പേർ അതാതു പ്രദേശങ്ങളിൽ പരിശുദ്ധന്മാരായി നേരത്തെതന്നെ അംഗീകരിക്കപ്പെട്ടവരായിരുന്നു). ആ രണ്ടു സുന്നഹദോ

സുകളിൽതന്നെ വേറെ 9 പരിശുദ്ധന്മാരെ പ്രാദേശികമായും അംഗീകരിച്ചു. ഈ മൂന്നു കൊല്ലം കൊണ്ട് ഇത്രയധികംപേരെ പരിശുദ്ധന്മാരായി പ്രഖ്യാപിക്കാൻ ചില രാഷ്ട്രീയ കാരണങ്ങൾ ഉണ്ടായിരുന്നോ?

ഉണ്ട്. 1453 -ലെ കുസ്തന്തീനോപോലീസിന്റെ പതനത്തിന്റെ ശതാബ്ദി അടുത്തുവന്നിരുന്ന ആ കാലഘട്ടത്തിൽ റഷ്യൻസഭ പൗരസ്ത്യസഭയുടെ കേന്ദ്രമായി മൂന്നാമത്തെ റോമാ എന്ന പേരിൽ രൂപംകൊള്ളുകയായിരുന്നതിനാൽ മുപ്പതോ നാല്പതോ പുതിയ പരിശുദ്ധന്മാരെക്കൂടി നാമസഞ്ചികയിൽ ചേർക്കുന്നത് സഭയുടെ പദവി ഉയർത്തിക്കാട്ടുന്നതിനു സഹായിച്ചു.

എ. ഡി. 1547 – 1721 കാലഘട്ടത്തിൽ ഏതാണ്ട് 150 പരിശുദ്ധന്മാരെ കൂടി നാമകരണം ചെയ്തു. പക്ഷേ, അവരിൽ 15 പേരെ മാത്രമേ സഭ ഇന്നു സാർവത്രികമായി വണങ്ങുന്നുള്ളു. 1721 മുതൽ സഭയെ യഥാർത്ഥത്തിൽ ഭരിക്കുന്നത് സുന്നഹദോസാണ്. ഈ കാലയളവിൽ ആറു പരിശുദ്ധന്മാരെകൂടി മാത്രമേ പൊതുവണക്കത്തിനു നാമകരണം ചെയ്തിട്ടുള്ളു. അവരിൽ ഏറ്റവും പ്രധാനപ്പെട്ടത് കഴിഞ്ഞ ശതാബ്ദത്തിന്റെ അവസാനത്തിൽ നാമകരണം ചെയ്യപ്പെട്ട സാരോവിലെ പ. സെറാഫിം ആണ്. ആ നാമകരണ നടപടിക്രമങ്ങളുടെ സാമാന്യം ശരിയായ ഒരു വിവരണം നമുക്ക് ലഭ്യമായിട്ടുള്ളത് ഇങ്ങനെയാണ്.

കാലം ചെയ്ത ആർച്ചുബിഷപ്പ് സെറാഫിമിന്റെ കബർ സ്ഥിതിചെയ്യുന്ന ഭദ്രാസനത്തിലെ ആർച്ചുബിഷപ്പ് കബറിങ്കൽ നടക്കുന്ന അത്ഭുതങ്ങളെപ്പറ്റിയുള്ള ഒരു റിപ്പോർട്ട് പ. സുന്നഹദോസിന് അയച്ചു. പ. സുന്നഹദോസ് അതേപ്പറ്റി സമഗ്രമായ ഒരു അന്വേഷണത്തിനു കല്പന പുറപ്പെടുവിച്ചു. പ്രാഥമിക അന്വേണം ഒരു ബിഷപ്പ് 1892 – 1894 വരെ നടത്തി. കൂടുതൽ അന്വേഷണം നടത്തുന്നതിന് അവിടുത്തെ സന്യാസാശ്രമത്തിന്റെ ശ്രേഷ്ഠനെ ചുമതലപ്പെടുത്തുകയും ചെയ്തു. അദ്ദേഹം 1897-ൽ അതേപ്പറ്റി റിപ്പോർട്ട് സമർപ്പിച്ചു. അവസാനമായി 1902 ജൂലൈ 19 -ന് അന്വേഷണം പൂർത്തിയാക്കിയിരിക്കുന്നതായി സാർ ചക്രവർത്തി ഒരു പ്രഖ്യാപനം പുറപ്പെടുവിച്ചു. തെളിവുകൾ പരിശോധിക്കുവാൻ സുന്നഹദോസ് സുദീർഘമായ സമയം എടുത്തു. പിന്നെ പരിശുദ്ധന്റെ ഭൗതീകാവശിഷ്ടങ്ങൾ പരിശോധിക്കുവാൻ സഭയുടെ അദ്ധ്യക്ഷനും രണ്ടു ബിഷപ്പുമാരും ഒരു യുവരാജാവും മറ്റു ചിലരും അംഗങ്ങളായുള്ള ഒരു കമ്മീഷൻ നിയമിക്കപ്പെട്ടു. ഈ കമ്മീഷൻ അതിന്റെ റിപ്പോർട്ട് സുന്നഹദോസിന് സമർപ്പിച്ചു. സുന്നഹദോസ് ഇദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിക്കാനും പരിശുദ്ധന്റെ നാമത്തിൽ പെരുനാൾ ആഘോഷം ഉത്തരവിടുന്നതിനും ഗവണ്മെന്റിനോട് അപേക്ഷിച്ചു. 1903 ജനുവരി 26 -ന് സാർ ചക്രവർത്തി ഔദ്യോഗികമായി ഉത്തരവു പുറപ്പെടുവിച്ചു. അനന്തരം വിശു

ദ്ധന്റെ അസ്ഥികൾ പൊതുവണക്കത്തിനു വേണ്ടി പ്രത്യേകം നിർമ്മിക്കപ്പെട്ട ഒരു കല്ലറയിലേക്ക് മാറ്റി സ്ഥാപിച്ചു.

കാനോനീകരണ കാര്യത്തിൽ റോമാസഭയുടെ നടപടിക്രമങ്ങൾ കുറേക്കൂടി വിപുലമാണ്. അതു രണ്ട് ഘട്ടങ്ങളായിട്ടാണ്. ഒന്നു ശ്രേഷ്ഠീകരണം, മറ്റൊന്നു കാനോനീകരണം. വാങ്ങിപ്പോയ ഒരാളിനെ ശ്രേഷ്ഠൻ അഥവാ അനുഗൃഹീതൻ എന്ന പദവി നല്കുകയാണ് ആദ്യത്തെ പടി. അതുകഴിഞ്ഞ് വീണ്ടും പുതിയ പുതിയ അത്ഭുതങ്ങൾ അദ്ദേഹത്തിന്റെ കബറിങ്കൽ സംഭവിച്ചാൽ മാത്രമേ വിശുദ്ധൻ എന്ന പദവിയിലേക്ക് അദ്ദേഹം ഉയർത്തപ്പെടുന്നുള്ളു. അതിനുള്ള തെളിവന്വേഷണം സാധാരണ പല വർഷങ്ങളിലേക്കു നീണ്ടുപോകുന്നു. കൂടാതെ അദ്ദേഹം ഒരു വിശുദ്ധനല്ല എന്നു വാദിക്കുന്നതിന് സാത്താന്റെ അഭിഭാഷകൻ (Devil's Advocate) എന്നൊരു സാങ്കല്പികവ്യക്തിയെയും നിയമിക്കുന്നു. ഇങ്ങനെ പല സാക്ഷികളെയും തെളിവുകളെയും പരിശോധിച്ചശേഷം മാത്രമേ ഒരാൾ വിശുദ്ധനായി പ്രഖ്യാപിക്കപ്പെടുന്നുള്ളു.

നമ്മുടെ പരുമല പുണ്യവാളന്റെ വിശുദ്ധ നാമകരണത്തിൽ ഇങ്ങനെ വിപുലമായ നടപടിക്രമങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല. പരുമല തിരുമേനിയുടെ ശിഷ്യനും പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ കാതോലിക്കായുമായിരുന്ന പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് 1947 ധനു മൂന്നിന് പുറപ്പെടുവിച്ച ഒരു കല്പനയിലൂടെ പരുമല തിരുമേനി പരിശുദ്ധനായി പ്രഖ്യാപിക്കപ്പെട്ടു (1947 തുലാം 16 ന് പരുമല സെമിനാരിയിൽ ചേർന്ന എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയമനുസരിച്ചാണ് പ. കാതോലിക്കാബാവാ ഈ കല്പന പുറപ്പെടുവിച്ചത്).

പരുമലത്തിരുമേനി 1848 ജൂൺ 15-ന് ജനിച്ചു. ക്രിസ്തുവർഷം 1988 അദ്ദേഹത്തിന്റെ 140-ാം ജന്മവാർഷികമാണ്. 54-ാം വയസിൽ 1902 നവംബർ 2-ന് അദ്ദേഹം കാലം ചെയ്തു. 45 വർഷങ്ങൾക്കുശേഷം അദ്ദേഹത്തെ വിശുദ്ധനായി പ്രഖ്യാപിച്ചു. ഇങ്ങനെതന്നെയാണ് റഷ്യൻ സഭയിലും വ്യവസ്ഥാപിതമായ സുന്നഹദോസ് കാലം തുടങ്ങുംമുമ്പു ചെയ്തുകൊണ്ടിരുന്നത്. സഭാധിപനായ മെത്രാപ്പോലീത്താ തന്റെ മുൻഗാമിയെ പരിശുദ്ധനായി നാമദാനം ചെയ്തുകൊണ്ടിരുന്നു.

ആദിമസഭയിൽ ഇതിനുള്ള നടപടിക്രമം ഇല്ലായിരുന്നു. മാമോദീസാ ഏറ്റവരിൽ ഒരാളെ ശുദ്ധനായും മറ്റുള്ളവരെ അല്ലാതെയും കരുതപ്പെടുന്നതിനുള്ള ഒരു മാനദണ്ഡം യഥാർത്ഥത്തിൽ അക്കാലത്ത് സഭയിൽ ഉണ്ടായിരുന്നില്ല. സ്നാനം ഏറ്റ എല്ലാവരും വിശുദ്ധന്മാർ ആയിരുന്നു.

എന്നാൽ അക്കാലത്ത് സഭ പ. കന്യകമറിയാമിനെയും അപ്പോസ്ത

ലന്മാരെയും കൂടാതെ നാലു തരം പരിശുദ്ധന്മാരെക്കൂടി വണങ്ങിയിരുന്നു.

1. വിശ്വാസത്തിനുവേണ്ടി സഹദാ മരണം പ്രാപിച്ചവർ ( വി. സ്തെപ്പാനോസ്, ഇഗ്നാത്തിയോസ് തുടങ്ങിയവർ).

2. വിശ്വാസത്തിനുവേണ്ടി മരണം ഒഴികെയുള്ള പീഡ അനുഭവിച്ചവർ (മൗദ്യാനന്മാർ).

3. സത്യവിശ്വാസം പഠിപ്പിച്ച വിശ്വാസവീരന്മാർ (മാർ അത്താനാസിയോസ്, വി. കൂറിലോസ് തുടങ്ങിയവർ).

4. വിശുദ്ധജീവിതം നയിച്ച് സ്വാഭാവിക മരണം പ്രാപിച്ച ദയറാക്കാർ (വി. അന്തോനിയോസ്, പക്കോമിയോസ് തുടങ്ങിയവർ).

ചില പരിശുദ്ധന്മാർ ഇതിൽ ഒന്നിലധികം വിഭാഗത്തിൽപ്പെടുന്നവരുമുണ്ട്. ഉദാ. പരിശുദ്ധ ബസേലിയോസ്. അതുപോലെ നമ്മുടെ പരുമല പുണ്യവാളനും മേല്പറഞ്ഞ മൂന്നും നാലും വിഭാഗത്തിൽ ഉൾപ്പെടുന്നു. പാശ്ചാത്യ മിഷനറിമാരിൽ നിന്നും അവർ മൂലം നമ്മുടെ ആളുകളിൽ ചിലരിൽ നിന്നും ഉത്ഭവിച്ച പാശ്ചാത്യ യുക്തിവാദത്തിന്റെയും വിശ്വാസ വിപരീതത്തിന്റെയും കെടുതിയിൽപെടാതെ ഓർത്തഡോക്സ് (സത്യവിശ്വാസ) സഭയെ സംരക്ഷിച്ച വിശ്വാസ വീരനായിരുന്നു പരുമല തിരുമേനി. അദ്ദേഹത്തിന്റെ അനിതരസാധാരണമായ ജീവിതവിശുദ്ധിയും സത്യേക സഭാവിശ്വാസത്തെപ്പറ്റി അദ്ദേഹത്തിനുള്ള നിസ്തുല ദർശനവും സമഞ്ജസമായി സമ്മേളിച്ചില്ലായിരുന്നെങ്കിൽ നമ്മുടെ ആളുകളിൽ അധികപങ്കും പ്രോട്ടസ്റ്റന്റ് യുക്തിവാദത്തിന്റെ ഓളത്തിൽപ്പെട്ടു ഒഴുകിപ്പോകുമായിരുന്നു.

റോമാസഭയുടെ പാരമ്പര്യത്തിൽ ഒരു പരിശുദ്ധനായി പ്രഖ്യാപിക്കപ്പെടുന്ന ആളിന് ഏഴു പദവികൾ ഉണ്ട്:

1. കുർബാന തക്സാകളിൽ അദ്ദേഹത്തിന്റെ പേര് അനുസ്മരിക്കപ്പെടുന്നു.

2. സഭയുടെ പൊതു പ്രാർത്ഥനകളിൽ പരിശുദ്ധന്റെ മദ്ധ്യസ്ഥതയ്ക്ക് യാചിക്കുന്നു.

3. പള്ളികളും ത്രോണോസുകളും ആ നാമത്തിൽ പ്രതിഷ്ഠിക്കപ്പെടുന്നു.

4. ബലിപീഠത്തിനു മുകളിൽ അവരുടെ ചിത്രം വയ്ക്കുന്നു.

5. ഭൗതീകാവശേഷിപ്പുകൾ പ്രത്യേക പാത്രങ്ങളിൽ അടയ്ക്കപ്പെട്ടു പൊതുവണക്കത്തിനു വയ്ക്കുന്നു.

6. പള്ളികൾ അവരുടെ പെരുന്നാൾ ആഘോഷിക്കുന്നു.

7. അവരുടെ ബഹുമാനാർത്ഥം വി. കുർബാന അർപ്പിക്കപ്പെടുന്നു.

അടിസ്ഥാനപരമായി ഇവയെല്ലാം നമുക്കുണ്ട് . പ. ഗ്രീഗോറിയോസ് മാത്രമാണ് നമുക്കുള്ള ഏക ദേശീയ പരിശുദ്ധൻ. മാർത്തോമ്മാ ശ്ലീഹാ ഭാരതത്തിന് വെളിയിൽനിന്നു വന്ന്, ഇവിടെ സാക്ഷിയായി മരിച്ചു. അദ്ദേഹം നമ്മുടെ കാവൽപിതാവും സഭാസ്ഥാപകനും അപ്പസ്തോല മഹാചാര്യനും ആണ്. മലങ്കരയുള്ള അപ്പസ്തോലിക സിംഹാസനം അദ്ദേഹത്തിന്റെ നാമത്തിലാണ് അറിയപ്പെടുന്നത്.

ഭാഗ്യവതിയായ വി. മാതാവിനെയും വി. മത്ഥിയാസും പൗലൂസും ഉൾപ്പെടെയുള്ള 13 അപ്പോസ്തലന്മാരെയും കൂടാതെ മറ്റു പല വിശുദ്ധന്മാരെയും നാം ബഹുമാനിക്കുന്നു. ഇവരിൽ ചിലർ – ഏലിയാ, യോഹന്നാൻ മാബ്ദാനാ തുടങ്ങിയവർ – പഴയനിയമ പിതാക്കന്മാരും മറ്റു ചിലർ, ഈജിപ്തുകാരും ഗ്രീക്കുകാരും റോമാക്കാരും പാലസ്തീൻകാരും സിറിയായിലുള്ളവരും മറ്റുമാണ്. ഉദാഹരണമായി വി. സ്തേഫാനോസ് പലസ്തീൻകാരനും, അത്താനാസ്യോസും കൂറിലോസും ഈജിപ്തുകാരും ബസേലിയോസും ഗ്രിഗോറിയോസും റോമാക്കാരും ഇഗ്നാത്തിയോസും ഒസ്താത്തിയോസും അന്ത്യോക്യക്കാരും ആയിരുന്നു.

ഭാരതസഭയിലും പല വിശുദ്ധന്മാരും ഉണ്ടായിരുന്നിരിക്കാം. പക്ഷേ, ചരിത്രത്തിൽക്കൂടി അവരുടെ പേരുകളും ഓർമ്മകളും നമുക്ക് ലഭ്യമായില്ല എന്നു മാത്രം. എന്നാൽ ഇതാ പ്രതിഭാശാലിയായ ഒരു പരിശുദ്ധൻ – വാസ്തവമായും വിശുദ്ധിയണിഞ്ഞ ഒരു ദൈവമനുഷ്യൻ, ഒരു യഥാർത്ഥ ആത്മീയ വൈദ്യൻ. ഒരു പരിശുദ്ധനായി എന്നും ലോകമെങ്ങും വണങ്ങപ്പെടേണ്ട മഹാജ്ഞാനി – പരുമലതിരുമേനി.

ഈ വിശുദ്ധന്റെ പ്രത്യേകതകൾ മൂന്നാണ്. പ്രഥമവും പ്രധാനവുമായത് അദ്ദേഹം ഒരു പ്രാർത്ഥനാ മനുഷ്യനായിരുന്നു. പാതിരായ്ക്കും പ്രഭാതത്തിനു മുമ്പും എല്ലാ യാമവേളയിലും യാമമദ്ധ്യത്തിൽപോലും തന്റെ ഹൃദയം ദൈവത്തോടു ചേർന്നിരുന്നു. ഈ സുസ്ഥിരമായ ഭക്തിയാണ് അദ്ദേഹത്തിന്റെ മുഖത്ത് തിളങ്ങിക്കണ്ടതും അദ്ദേഹത്തെ ഒരു യഥാർത്ഥ വിശുദ്ധനായി തെളിയിച്ചതും.

രണ്ടാമതായി അദ്ദേഹം ഒരു മഹാ ഗുരുവായിരുന്നു. പ്രഗത്ഭരായ അദ്ദേഹത്തിന്റെ ശിഷ്യവൃന്ദം തന്നെ അദ്ദേഹത്തിന്റെ വീറിന്റെയും വചോശക്തിയുടെയും ഉത്തമസാക്ഷികളാണ്. മഹാനായ വട്ടശ്ശേരിൽ തിരുമേനി, പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ, കോനാട്ട് മാത്തൻ മല്പാൻ, മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാൻ

എന്നിവർ അദ്ദേഹത്തിന്റെ ശിഷ്യപ്രധാനന്മാരായിരുന്നു.

മൂന്നാമതായി അദ്ദേഹം ഒരു നല്ല അജപാലകനായിരുന്നു. ഇന്ന് തുമ്പമൺ, നിരണം, കൊല്ലം എന്നിങ്ങനെ മൂന്നായി അറിയപ്പെടുന്ന ഭദ്രാസനങ്ങളുടെ ഏകോപിച്ചുള്ള ഇടയനായി പ്രവർത്തിച്ച്, പള്ളികളും സ്കൂളുകളും കെട്ടിപ്പടുത്ത്, രോഗികളെയും അനാഥരെയും ശുശ്രൂഷിച്ച്, സുവിശേഷം പ്രസംഗിച്ചും അനേകരെ ആലയിലേക്ക് ആനയിച്ചും സഞ്ചരിച്ച്, പള്ളികലഹങ്ങൾ ശമിപ്പിച്ച്, പ്രാർത്ഥനയാൽ വസന്തകളെ ശാസിച്ച് അടക്കി, തുടർച്ചയായി തന്റെ ജീവരക്തം സ്വന്തം ആടുകൾക്കുവേണ്ടി ഒഴുക്കിതീർത്ത നല്ല ഇടയൻ.

ഭാരതം ഇന്നു കൃതകൃത്യയാണ് - ഇതുപോലെ സ്വജീവിതം മുഴുവൻ ദൈവത്തിന്റെ വിശുദ്ധിയും സ്നേഹവും സാക്ഷാത്ക്കരിക്കുവാൻ പിറന്ന കുറ്റമറ്റ ഒരു പൈതലിനെ പ്രസവിച്ച ഭാരതാംബ ഇന്ന് ധന്യയാണ്!

*(മംഗളം പരുമലപ്പെരുന്നാൾ സപ്ലിമെന്റ്, നവംബർ 2, 1994)*

# 14

# പരിശുദ്ധ റൂഹായും ലോകത്തിന്റെ രക്ഷയും

വി. റൂഹാ ദൈവം തന്നെ. താൻ ചെയ്യുന്നതെല്ലാം ത്രിത്വത്തിലെ മറ്റ് രണ്ട് ആളത്വങ്ങളോടും ഒരുമിച്ചല്ലാതെ ചെയ്യുന്നില്ല. എന്നാൽ പിതാവോ പുത്രനോ പരിശുദ്ധറൂഹായോ മുൻകൈ എടുക്കുന്ന ചില പ്രവർത്തനങ്ങളുണ്ട്. ഉദാഹരണം: മനുഷ്യാവതാരത്തിൽ പുത്രൻ മുൻകൈ എടുത്തു. എന്നാൽ താൻ സ്വർഗ്ഗം ചായിച്ച് ഭൂമിയിലേയ്ക്കിറങ്ങി മനുഷ്യനായിത്തീർന്നത് പിതാവിന്റേയും പരിശുദ്ധറൂഹായുടെയും പൂർണ്ണ സഹകരണത്തോടും തിരുവിഷ്ടത്തോടും കൂടെയായിരുന്നു എന്നുള്ളത് നാം മറക്കരുത്.

പരിശുദ്ധ റൂഹാ സൃഷ്ടിയിൽ പ്രവർത്തിക്കുവാൻ ആരംഭിച്ചത് പെന്തിക്കോസ്തി പെരുന്നാളോട് കൂടെയായിരുന്നു എന്ന് ചിലർ തെറ്റിദ്ധരിക്കുന്നു.

നമ്മുടെ കർത്താവായ യേശുമശിഹായുടെ മനുഷ്യാവതാരത്തിൽ പരിശുദ്ധാത്മാവിന്റെ പ്രവർത്തനം എത്രമാത്രമുണ്ടായിരുന്നു എന്ന് കൂടുതൽ വർണ്ണിക്കുന്നത് വിശുദ്ധ ലൂക്കോസിന്റെ സുവിശേഷത്തിലാണ്. യോഹന്നാൻ മാംദോനോയുടെ മാതൃഗർഭത്തിൽ വെച്ചു തന്നെ അവൻ പരിശുദ്ധാത്മാവ് നിറഞ്ഞവനാകുമെന്ന് മാലാഖാ സഖറിയാ പുരോഹിതനോട് പറഞ്ഞു (വി. ലൂക്കോസ് 1:15). പരിശുദ്ധ കന്യകമറിയം ഗർഭം ധരിക്കുന്നത് തന്നെ പരിശുദ്ധാത്മാവ് മൂലമായിരിക്കുമെന്ന് ഗബ്രിയേൽ മാലാഖ കന്യകയോടു പറഞ്ഞു (വി. ലൂക്കോ 1:35). മറിയാമിനെ കണ്ടപ്പോഴേ ഏലിശ്ബാ പരിശുദ്ധാത്മാവ് നിറഞ്ഞ് പ്രവചിച്ചു (1:41). കർത്താവിന്റെ മായൽത്താ സമയത്ത് സഖറിയാ പരിശുദ്ധാത്മാവ് നിറഞ്ഞ് കർത്താവിനെക്കുറിച്ച് പ്രവചിക്കുന്നതായി നാം കാണുന്നു (1:67). വൃദ്ധനായ ശെമവൂനിലും പരിശുദ്ധാത്മാവ് വസിക്കുന്നതായി നാം കാണുന്നു (2:25, 26, 27). പെന്തിക്കോസ്തിപ്പെരുന്നാളിന് വളരെ മുമ്പാണല്ലോ യോർദ്ദനാൻ നദിയിൽ കർത്താവ് സ്നാനമേറ്റത് (3:22). ആ സമയത്ത് പ്രാവുരൂപത്തിൽ പരിശുദ്ധാത്മാവ് ഇറങ്ങി കർത്താവിന്റെ മേൽ വസിക്കുന്നതായി നാം കാണുന്നു. കർത്താവിനെ പരീക്ഷിക്കുവാൻ വിജനപ്രദേശത്തേയ്ക്ക് കൊണ്ടുപോയതും പരിശുദ്ധാത്മാവു തന്നെ (4:1).

എന്നാൽ കർത്താവിന്റെ മനുഷ്യാവതാരത്തിന് വളരെ മുൻപു തന്നെ

പരിശുദ്ധാത്മ പ്രവർത്തനം ആരംഭിച്ചിരുന്നു.

പഴയനിയമവും, പുതിയനിയമവും ഒരുമിച്ചെടുത്ത് പരിശോധിക്കുമ്പോൾ, പരിശുദ്ധാത്മ പ്രവർത്തനങ്ങളെ മൂന്ന് മണ്ഡലങ്ങളായി തരം തിരിക്കുവാൻ നമുക്ക് സാധിക്കും.

1. സൃഷ്ടിയിൽ പരിശുദ്ധാത്മ പ്രർത്തനം.

2. ഇസ്രയേലിൽ പരിശുദ്ധാത്മ പ്രവർത്തനം.

3. ക്രൈസ്തവസഭയിൽ പരിശുദ്ധാത്മ പ്രവർത്തനം.

ഈ മൂന്നു പ്രവർത്തനങ്ങളും ഒരേ ആത്മാവിന്റെ വിവിധ വ്യാപാരങ്ങളാണെങ്കിലും അവ പരസ്പരം ഉറ്റ ബന്ധമുള്ളവയാണ്. ഉല്പത്തി പുസ്തകത്തിന്റെ ആദ്യ വാചകങ്ങളിൽ വെള്ളത്തിന് മേൽ പൊരുന്നി ആവസിച്ച് സൃഷ്ടിക്ക് രൂപംകൊടുക്കുന്ന അതേ ആത്മാവ് തന്നെയാണ് നിബിയന്മാരിൽ കൂടെ വരുവാനിരിക്കുന്ന ക്രിസ്തുവിനേക്കുറിച്ച് സംസാരിച്ചതും ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിൽ ഉള്ള പരിശുദ്ധാത്മ പ്രവർത്തനവും ആദിയിൽ പരിശുദ്ധാത്മാവിന്റേയും പുത്രന്റെയും സഹകരണത്തോടെ പിതാവാം ദൈവം സൃഷ്ടിച്ച ആ ലോകത്തിന്റെ തന്നെ രക്ഷയ്ക്കും വീണ്ടെടുപ്പിനുമായിരുന്നു.

നാം പരിശുദ്ധ കുർബ്ബാനയിൽ പറയുന്നത് "തന്റെ തിരുമേനിയുടെ വിലയേറിയ കഷ്ടാനുഭവത്താൽ അതിനെ (അതായത് ലോകത്തെ അല്ലെങ്കിൽ പിതാവിന്റെ സൃഷ്ടിയെ) വീണ്ടെടുത്ത് രക്ഷിച്ച ഏകപുത്രൻ നമ്മോട് കൂടെ" എന്നാണല്ലോ. അതിന് മുമ്പത്തെ വാചകത്തിൽ പറയുന്നു. "തന്റെ കൃപയാൽ ലോകത്തെ (ഒൽമോ) സൃഷ്ടിച്ചുണ്ടാക്കിയ പരിശുദ്ധനായ ഏക പിതാവ് നമ്മോടുകൂടെ" എന്നാണല്ലോ. ആ ലോകത്തെത്തന്നെയാണ് പുത്രൻ വീണ്ടെടുത്ത് രക്ഷിക്കുന്നത്. പക്ഷേ, ആദിമുതൽ സൃഷ്ടിയുടെ എല്ലാക്കാര്യങ്ങളിലും സർഗ്ഗാത്മകമായി പ്രവർത്തിക്കുന്നത് പരിശുദ്ധ റൂഹായാണ്. "ഉണ്ടായതും ഉണ്ടാകുവാനിരിക്കുന്നതുമായ സകലത്തേയും പൂർണ്ണമാക്കുന്നവനും (ഗോമൂറോ) നിറയ്ക്കുന്നവനും (മ്ഷമലിയോനോ) ആയ ഏക പരിശുദ്ധ റൂഹാ നമ്മോട് കൂടെ."

പരിശുദ്ധ റൂഹായുടെ സൃഷ്ടി മുഴുവനിലുമുള്ള ഈ പ്രവർത്തനത്തെ മനസ്സിലാക്കുന്നതിൽ ക്രിസ്ത്യാനികൾ പൊതുവെ ഉദാസീനരാണ്. ഇസ്രായേലിനെ ഈജിപ്തിൽ നിന്ന് വിളിയ്ക്കുന്നതിന് അനേക സഹസ്രാബ്ദങ്ങൾ മുമ്പു തന്നെ സൃഷ്ടിയിലുള്ള പരിശുദ്ധാത്മ പ്രവർത്തനം ഉണ്ട്. അത് സൃഷ്ടിയുടെ ആരംഭത്തിലേ ആരംഭിച്ചു. സൃഷ്ടി മുഴുവൻ പൂർണ്ണമാക്കിത്തികയ്ക്കുന്നതു വരെ ആ പ്രവർത്തനം ഉണ്ടായിരിക്കും.

അതേക്കുറിച്ച് കൂടുതൽ പഠിക്കാനാഗ്രഹിക്കുന്നവർ താഴെ പറയുന്ന ഭാഗങ്ങൾ പ്രത്യേകം പഠിക്കുന്നത് നല്ലതാണ്.

(1) ഫറവോ യൗസേഫിൽ കാണുന്ന **അറിവും പ്രാപ്തിയും** ദൈവത്തിന്റെ ആത്മാവിൽ നിന്നാണെന്ന് ഫറവോ തന്നെ പറയുന്നു (ഉല്പ. 41:37-39). ലോകത്തിലേക്ക് വരുന്ന സകല മനുഷ്യരേയും പ്രകാശിപ്പിക്കുന്ന പ്രകാശം വചനം തന്നെ (യോഹ 1:9). അത് സകല മനുഷ്യരേയുമാണ് പ്രകാശിപ്പിക്കുന്നത്. അല്ലാതെ ക്രിസ്ത്യാനികളെ മാത്രമല്ല. ആ പ്രകാശം വിജ്ഞാനമാണ്. ദൈവത്തേയും ദൈവഹിതത്തേയും അറിയുവാനുള്ള കഴിവ്. അത് ക്രിസ്തുവിന്റെ സൃഷ്ടിയിലുള്ള പ്രവർത്തനവും പരിശുദ്ധാത്മാവിന്റെ പ്രവർത്തനവും കൊണ്ടാണുണ്ടാകുന്നത് (ദാനിയേൽ 5: 14; സദൃശ്യവാക്യങ്ങൾ 1:23).

**(2) പ്രവചനശക്തി:** ഹോശയ 9:7, മീഖാ 3:8, യോഏൽ 2:28-32.

**(3) ഭരണശക്തി അന്യസംരക്ഷണ ശക്തി:** ന്യായാധിപതിമാർ 3:10, 6:34, 11:29, 13:25, ആവർത്തനപുസ്തകം 34:9, 1 ശമുവേൽ 10:6, ഏശായ 42:1, 61:1; 63:10-12.

**(4) കലാസർഗ്ഗ ശക്തി:** പുറപ്പാട് 31:3, 35:31.

പെന്തിക്കോസ്തി പെരുന്നാളിന്റെ പ്രുമിയോനിൽ പറയുന്ന പരിശുദ്ധാത്മ സ്വഭാവം നാം പ്രത്യേകം പഠിക്കണം. കാറ്റായും തീയായും (അ: പ്ര: 2:1-4) പ്രാവായും കാണപ്പെട്ടിട്ടുള്ള പരിശുദ്ധാത്മാവിന് സ്വഭാവേന രൂപമില്ല. പല രൂപങ്ങളിൽ അത് നമുക്ക് കാണപ്പെടുന്നു എന്ന് മാത്രമല്ല ഉണ്ടായതും ഉള്ളതും ഉണ്ടാകുവാനിരിക്കുന്നതുമായ സർവ്വത്തിനും രൂപം കൊടുക്കുന്നതും പരിശുദ്ധാത്മാവ് തന്നെ.

സഭയുടെ ദൗത്യനിർവ്വഹണത്തിന്റെ ചുക്കാൻ പിടിക്കുന്നതും പരിശുദ്ധാത്മാവ് തന്നെ (അ: പ്ര: 8:29; 10:19; 11:12; 16:7). സഭയിൽ സഭയുടെ വളർച്ചയ്ക്കാവശ്യമായ സർവ്വദാനങ്ങളു (ഷൂക്കോനേ ദാലോഹോ) നല്കി അതിനെ വളർത്തുന്നതും (1 കോരി. 12) പാമരനെ പണ്ഡിതനാക്കുന്നതും, വരുവാനുള്ള മഹത്വത്തിന്റെ അച്ചാരവും ജീവൻ നല്കുന്നവനും അതേ ആത്മാവാണ്. സഭയിലെ പരിശുദ്ധാത്മ പ്രവർത്തനങ്ങളെ മ്കദ്ശോനോ ദ്ഈദ്തോ (സഭയെ ശുദ്ധീകരിക്കുന്നവൻ) ഗോമൂറോ ദ്കുൽഹെയ്ൻ തെഷ്മെഷോതോ ആലോഹൊയോതോ (സകല ദൈവീക ശുശ്രൂഷകളെയും പൂർത്തിയാക്കുന്നവൻ) യോഹൂബോദ് കൊഹനൂതോ (പൗരോഹിത്യ ദാതാവ്) മ്ഷമ്ലിയോനോ ദ്മാമോദീതോ (മാമ്മോദീസായെ തികക്കുന്നവൻ) മ്കദ്ശോനോ ദ്റോസേ (രഹസ്യങ്ങളെ, അതായത് കൂദാശകൾ എന്ന് നാം തെറ്റായി പറഞ്ഞു വരുന്നവയെ ശുദ്ധീകരിയ്ക്കുന്ന

വൻ, മ്ഹസ്യോനേ ദാഹതോഹേ (പാപപരിഹാരകൻ) എന്നിങ്ങനെ പല വിധത്തിൽ വിശേഷിപ്പിക്കുന്നുണ്ട്. ഈ പ്രുമിയോൻ പരിശുദ്ധ മാർ ബാസേലിയോസ് (4-ാം ശതാബ്ദം) എഴുതിയതാണെന്ന് പറയുന്നു. ഇത് നാം കൂടുതൽ പഠിക്കണം.

എന്നാൽ അതോടൊപ്പം തന്നെ, സമൂഹത്തിലും സൃഷ്ടി മുഴുവനിലുമുള്ള പരിശുദ്ധാത്മ പ്രവർത്തനം കൂടെ നാം മനസ്സിലാക്കിയെങ്കിലേ നമ്മുടെ ഇടുങ്ങിയ മനസ്ഥിതി മാറുകയുള്ളു. പെന്തിക്കോസ്തി പെരുന്നാൾ കഴിഞ്ഞുള്ള ഈ ദിവസങ്ങളിൽ ദൈവം നമുക്കതിന് ശക്തി നൽകട്ടെ.

# 15

# പൗരോഹിത്യം അതിന്റെ രൂപവും അടിസ്ഥാനവും

ക്രിസ്തീയ പൗരോഹിത്യം സംബന്ധിച്ചുള്ള നമ്മുടെ ധാരണകൾ പലതും പൗരസ്ത്യ സഭാ പാരമ്പര്യത്തിന് നിരക്കാത്തവയാണ്.

ഏറ്റവും വലിയ തെറ്റിദ്ധാരണകൾ രണ്ടാണ്.

1. പുരോഹിതർക്കല്ലാതെ അത്മായക്കാർക്ക് പൗരോഹിത്യ നൽവരം ഇല്ല എന്ന അബദ്ധം.

2. പുരോഹിതൻ എന്ന് പറയുന്നത് പ്രാഥമികമായി കശീശന്മാരെ ഉദ്ദേശിച്ചാണെന്നും, മേല്പട്ടക്കാരനും മറ്റുമൊക്കെ ഏറെക്കുറെ കശീശന്മാർക്കുള്ള പട്ടത്വം മാത്രമേയുള്ളു എന്നും ഉള്ള തെറ്റിദ്ധാരണ.

ഇവ രണ്ടിനേയും തിരുത്തുവാൻ പൗരോഹിത്യ നൽവരത്തെക്കുറിച്ചുള്ള ഒരു സമഗ്രപഠനം ആവശ്യമാണ്. പാശ്ചാത്യസഭകളുടെ ഉപദേശത്തിൽ നിന്നും നാം എടുത്തുവെച്ചിട്ടുള്ളവ പലതും താഴെ വയ്ക്കാതെ ഈ സമഗ്രപഠനം സാദ്ധ്യവുമല്ല.

അടിസ്ഥാനപരമായ ഒന്നു രണ്ടു കാര്യങ്ങൾ പ്രത്യേകിച്ചും നമ്മുടെ പട്ടക്കാരുടെ അറിവിനായി ചൂണ്ടിക്കാട്ടിക്കൊള്ളട്ടെ.

ഒന്നാമതായി കൊഹനോയും കശീശായും തമ്മിലുള്ള വ്യത്യാസം. സുറിയാനിയിലെ ഈ വാക്കുകളുടെ ഗ്രീക്ക് തൽസമം hiereus എന്നും presbyteros എന്നുമാണ്. സുറിയാനിയിൽ കാഹേൻ എന്ന ക്രിയാപദത്തിന് ബലിയർപ്പിക്കുക, പൗരോഹിത്യവൃത്തി നിവർത്തിക്കുക എന്നാണർത്ഥം. “മ്ശീഹോ എത്കാനാൻ ബബ്സാർ അൽ കൈസോ” എന്ന് പറഞ്ഞാൽ “മിശിഹാ ജഡത്തിൽ മരത്തിന്മേൽ ബലിയർപ്പിക്കപ്പെട്ടു” എന്നാണർത്ഥം. കാഷീഷോ (qashisho – സുറിയാനിയിൽ “ശ” കാരം ഇല്ല എന്നറിയാമല്ലോ) എന്ന് പറഞ്ഞാൽ മൂപ്പൻ, വൃദ്ധൻ, വല്യപ്പൻ എന്നാണർത്ഥം. മൂലക്രിയ കാഷ് എന്ന പദത്തിന്റെ അർത്ഥം “വയസ്സാവുക” എന്ന് തന്നെ ഭരണാധികാരി എന്നുള്ള അർത്ഥം ഈ പദത്തിന് പിന്നീടുണ്ടായി. ഒരു പ്രശ്നം തീർക്കുവാൻ അയയ്ക്കപ്പെട്ട മൂപ്പൻ എന്ന അർത്ഥത്തിൽ presbyteros എന്ന ഗ്രീക്ക് പദത്തിന് അംബാസഡർ എന്നയർത്ഥവുമുണ്ട്. 2 കോരിന്തി 5:20 –ലും എഫേസ്യ 9.20 –ലും ഇംഗ്ലീഷിൽ ambassador എന്ന് പരിഭാഷപ്പെടുത്തിയിട്ടുള്ളിടത്ത് ഗ്രീക്ക് മൂലത്തിൽ കിടക്കുന്നത് presbuomen, presbuco എന്നീ ക്രിയാപദങ്ങളാണ്. പുതിയനിയമത്തിൽ ഈ

presbuteroi (ബഹുവചനം) അധികവും ഉപയോഗിക്കുന്നത് ഇസ്രയേൽ ജനതയുടെ ഭരണാധികാരികളെക്കുറിച്ചാണ്; അല്ലാതെ യഹൂദ പുരോഹിതന്മാരെക്കുറിച്ചല്ല. 67 പ്രാവശ്യം ഈ പദം ഉപയോഗിച്ചിട്ടുള്ളതിൽ 64 ഉം ബഹുവചനമാണെന്നുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്.

കശീശായ്ക്ക് കൊഹനൂസോ അല്ലെങ്കിൽ പൗരോഹിത്യവുമായി പഴയ നിയമത്തിൽ ബന്ധമൊന്നുമുണ്ടായിരുന്നില്ല. ഭരണത്തിൽ മോശയെ സഹായിക്കുന്നതിന് വേണ്ടി വിളിയ്ക്കപ്പെട്ട്, ആയിരങ്ങളുടേയും നൂറുകളുടെയും പത്തുകളുടേയും മേൽ ന്യായാധിപതിമാരായി നിയമിക്കപ്പെട്ടവരാണ് (പുറപ്പാട് 15:24–26) കശീശന്മാർ.

കൊഹനോ അല്ലെങ്കിൽ ഹിയറെവ്സ് എന്ന പദം പുതിയനിയമത്തിൽ ക്രിസ്തീയ പുരോഹിതന്മാരെ ഉദ്ദേശിച്ച് ഉപയോഗിക്കുന്നില്ല. പുരോഹിതൻ എന്ന പദം ഒന്നുകിൽ പേഗൻ (അ. പ്ര. 14:13) അല്ലെങ്കിൽ യഹൂദ പുരോഹിതന്മാരെക്കുറിക്കുന്നു (ലൂക്കോ. 1:5, 5:14, 6;4, 10:31, 17:14). അല്ലെങ്കിൽ കർത്താവിനെയോ (ഹെബ്രായ 10:21) കർത്താവിൽ വിശ്വസിക്കുന്ന എല്ലാവരെയുമോ (വെളിപാട് 1:6, 5:10, 20:6) ഉദ്ദേശിക്കുന്നു.

കാശീശോയും കൊഹനോയും ഒന്നല്ല. ഒന്നാമത്തേത് ഭരണത്തേയും രണ്ടാമത്തേത് ബലിയേയും കുറിക്കുന്നു.

സഭാ പാരമ്പര്യത്തിന്റെ ആദിമ നൂറ്റാണ്ടുകളിൽ കശീശന്മാരെ പുരോഹിതന്മാർ (കൊഹ്നേ) എന്ന് വിളിച്ചിരുന്നില്ല. പഴയ പാരമ്പര്യത്തിൽ അതായത് മൂന്നാം ശതാബ്ദത്തിന് മുമ്പ് കൊഹനോ, hiereus, sacerdos (latin) എന്ന പദം എവിടെയെങ്കിലും ക്രിസ്തീയ പൗരോഹിത്യത്തോടനുബന്ധിച്ചുപയോഗിക്കുന്നുണ്ടെങ്കിൽ അത് എപ്പിസ്കോപ്പായെ ഉദ്ദേശിച്ചു തന്നെയാണ്. അക്കാലത്ത് ഓരോ ഇടവകയ്ക്കും ഒരു എപ്പിസ്കോപ്പായും പന്ത്രണ്ടോ അതിൽ കൂടുതലോ കശീശന്മാരും ഏഴോ കൂടുതലോ ശെമ്മാശ്ശന്മാരുമുണ്ടായിരുന്നു. ബലിയർപ്പണത്തിൽ, അതായത് പരിശുദ്ധ കുർബാനയിൽ എപ്പോഴും ആദ്ധ്യക്ഷം വഹിച്ചിരുന്നത് എപ്പിസ്കോപ്പാ തന്നെയായിരുന്നു.

നിഖ്യാ സുന്നഹദോസിനു ശേഷം കുസ്തന്തീനോസ് രാജാവിന്റെ കാലത്തുണ്ടായ വലിയ വികസനത്തിൽ, നൂറംഗങ്ങളുണ്ടായിരുന്ന ഇടവകയിൽ പെട്ടെന്ന് അംഗസംഖ്യ പതിനായിരക്കണക്കിന്നായി. അപ്പോഴാണ് വി. കുർബാന ഒരിടവകയിലെ പലയിടത്ത് വെച്ച് നടത്താമെന്നും ചിലതിൽ എപ്പിസ്കോപ്പായുടെ സ്ഥാനത്ത് കശീശായ്ക്ക് നിൽക്കാം എന്നും ഉള്ള വ്യവസ്ഥിതിയുണ്ടായിത്തീർന്നത്. വികാരി അല്ലെങ്കിൽ വികാർ എന്ന പദത്തിന് പ്രതിനിധി, ഒരാളുടെ സ്ഥാനത്ത് നിൽക്കുന്ന മറ്റൊരാൾ എന്നാണർത്ഥം.

ഒരിടവക വികാരി ആ ഇടവകയുടെ മാനേജരോ ഉടമസ്ഥനോ അല്ല. ഇടവകയുടെ ഇടയൻ എപ്പിസ്കോപ്പായാണ്. എപ്പിസ്കോപ്പായെ കൂടാതെ ഇടവകയില്ല. ഇതാണ് ഓർത്തഡോക്സ് സഭയുടെ പാരമ്പര്യം. ഇത് മനസിലാക്കാതെയാണ് ചില കോടതിവിധികളിലും ഇടവകക്കാർക്ക് ഇഷ്ടമുള്ള മെത്രാപ്പോലീത്തായെ സ്വീകരിക്കാം എന്ന വിധിയുണ്ടാക്കിയിരിക്കുന്നത്.

അതുകൊണ്ട് ഇടവക എപ്പിസ്കോപ്പായുടേതാണെന്നർത്ഥമില്ല. കശീശാ പ്രെസ്ബിറ്ററി എന്നു പറയുന്ന സമൂഹത്തിന്റെ അംഗമാണ്. എപ്പിസ്കോപ്പാ എപ്പിസ്കോപ്പൽ കോളേജ് എന്ന് പറയുന്ന സമൂഹത്തിന്റെ അംഗമാണ്. ശെമ്മാശ്ശനും ശുശ്രൂഷക സമൂഹത്തിന്റെ അംഗമാണ്. ഈ മൂന്നു സമൂഹങ്ങളും നിലകൊള്ളുന്നത് സഭയാകുന്ന വലിയ സമൂഹത്തിന്റെ കെട്ടുപണിക്കും ആത്മീയ വർദ്ധനയ്ക്കും വേണ്ടിയാണ്.

എപ്പിസ്കോപ്പൽ കോളേജ് അല്ലെങ്കിൽ എപ്പിസ്കോപ്പൽ സുന്നഹദോസ്, കശീശന്മാരുടെ സമൂഹത്തേയും ശെമ്മാശ്ശ സമൂഹത്തേയും വിശ്വാസികളുടെ സമൂഹത്തേയും വിട്ട്, സ്വന്ത ഇഷ്ടപ്രകാരമോ, സ്വന്ത അധികാരം വെച്ചു കൊണ്ടോ ഒന്നും പ്രവർത്തിച്ചുകൂടാ. ചെയ്യുന്നതെല്ലാം സഭയുടെ ഉന്നമനത്തിനും അഭിവൃദ്ധിക്കും വേണ്ടിയായിരിക്കണം. എന്നാൽ എപ്പിസ്കോപ്പൽ സമൂഹത്തിന്റെയും അതിന്റെ പ്രതിനിധിയുടെയും ഔപചാരികമായ അധികാരപ്പെടുത്തൽ കൂടാതെ ഒരു കശീശായ്ക്ക് കൊഹനൂസോ അല്ലെങ്കിൽ ബലിയർപ്പണം നടത്തുവാൻ അവകാശമില്ല. മെത്രാപ്പോലീത്തായോട് മറുതലിയ്ക്കുമ്പോൾ തന്നെ പട്ടത്വത്തിൽ നിന്ന് വീണുപോകുമെന്ന് പട്ടംകൊടയുടെ അമലോഗിയായിൽ സമ്മതിച്ച് ഒപ്പിട്ടവരാണല്ലോ കശീശന്മാർ.

പൗരോഹിത്യ നൽവരം സഭയ്ക്ക് മുഴുവനായിട്ടാണ് നൽകപ്പെട്ടിരിക്കുന്നത്. അതുകൊണ്ടാണ് "പൗരോഹിത്യ നൽവരമുള്ള നിന്റെ ഇടവക" എന്ന പ്രയോഗം വി. കുർബാനയിൽ കാണുന്നത്.

കുർബാനയിൽ പരിശുദ്ധ ബലിയർപ്പിക്കുന്നത് കർത്താവായ യേശുമിശിഹാ തന്നെയാണ്. എന്നാൽ ഈ പൗരോഹിത്യ ശുശ്രൂഷയിൽ തന്റെ ശരീരത്തിലെ അവയവങ്ങളായ എല്ലാ വിശ്വാസികളും ഭാഗഭാക്കുകളാകുന്നു.

അതേ സമയം തന്നെ, മഹാപുരോഹിതനായ കർത്താവേശുമശിഹായുടെ കാണപ്പെട്ട രൂപമായി ബലിപീഠത്തിൻ മുമ്പാകെ നിൽക്കുന്നത് എപ്പിസ്കോപ്പായും എപ്പിസ്കോപ്പായില്ലാത്തപ്പോൾ അദ്ദേഹത്താൽ അധികാരപ്പെടുത്തപ്പെട്ടിട്ടുള്ള കശീശായുമാണ്.

എപ്പിസ്കോപ്പായുടെ അധികാരപ്പെടുത്തൽ കൂടാതെയുള്ള ബലിയിൽ

പൗരോഹിത്യ നൽവരത്തിന്റെ പൂർണ്ണതയുണ്ടെന്ന് പൗരസ്ത്യസഭ വിശ്വസിക്കുന്നില്ല.

ഈ വിഷയത്തെക്കുറിച്ച് പല വൈദീകരും ചോദ്യങ്ങൾ ചോദിച്ചിട്ടുള്ളതുകൊണ്ടാണ് ഇത്രയും എഴുതിയത്. ആദിയിൽ എപ്പിസ്കോപ്പായും കശീശായും തമ്മിൽ വ്യത്യാസമൊന്നുമില്ലായിരുന്നു എന്നതിന് വലിയ തെളിവൊന്നുമില്ല. ചില പാശ്ചാത്യ പഠിതാക്കൾ അങ്ങനെ പറഞ്ഞതുകൊണ്ടു മാത്രം അത് സത്യമാവുന്നില്ല.

എന്നാൽ ഇതിന്റെ ഒരുവശം മറന്നു കളയരുത്. പൗരോഹിത്യം എന്നുള്ളത് എപ്പിസ്കോപ്പായാകുന്ന ഏക വ്യക്തിയിലല്ല നിക്ഷേപിയ്ക്കപ്പെട്ടിരിക്കുന്നത്. അതിന്റെ അടിസ്ഥാനം സഭയ്ക്ക് ദൈവം നൽകിയിട്ടുള്ള നൽവരമാണ്. സഭയ്ക്ക് പൊതുവേയുള്ളതാണ് പൗരോഹിത്യം. സഭയ്ക്ക് മുഴുവനും വേണ്ടിയുള്ളതാണ് എപ്പിസ്കോപ്പായുടെ പ്രത്യേക പൗരോഹിത്യവും. ആ പ്രത്യേക പൗരോഹിത്യത്തിന്റെ ചുമതലകൾ തന്റെ വ്യക്തിപരമായ നിലയിൽ നിർവ്വഹിയ്ക്കുവാൻ അദ്ദേഹത്തിന് സാദ്ധ്യമല്ല. പട്ടംകൊട ശുശ്രൂഷയിൽ സഭ മുഴുവനുമാണല്ലോ സംബന്ധിയ്ക്കുന്നത്. മാത്രമല്ല എപ്പിസ്കോപ്പാ കഹനൂസോ അല്ലെങ്കിൽ ഗ്രീക്കിൽ hier ateuma എന്ന് പറയുന്ന സമൂഹത്തിന്റെ തലവനായിട്ടാണ് പൗരോഹിത്യവൃത്തികൾ അനുഷ്ഠിക്കുന്നത്. എപ്പിസ്കോപ്പായോടു കൂടെ കശീശന്മാരും ശെമ്മാശ്ശന്മാരും ഈ പ്രത്യേക പൗരോഹിത്യവൃത്തികളിൽ ഭാഗഭാക്കുകളാകുന്നു. Presbytery അല്ലെങ്കിൽ Presbyterium എന്ന് പറയുന്നതാണ് പാരമ്പര്യമനുസരിച്ചുള്ള ഭദ്രാസന കൗൺസിൽ. തന്റെ കശീശന്മാരോടാലോചിച്ചും അവരുടെ സഹകരണത്തോടു കൂടിയുമാണ് എപ്പിസ്കോപ്പാ തന്റെ പൗരോഹിത്യ ചുമതലകളും ഭരണകാര്യങ്ങളും നിർവ്വഹിക്കേണ്ടത്. എപ്പിസ്കോപ്പാ മോണാർഖിയ്ക്കൽ (Monarchical) ആയി പ്രവർത്തിക്കുവാൻ പൗരസ്ത്യ പാരമ്പര്യം അനുവദിക്കുന്നില്ല. ഒരു കൺസിലിയർ ഘടനയിൽ (Conciliar Structure) നിന്നുകൊണ്ടാണ് അദ്ദേഹം പ്രവർത്തിക്കുന്നത്. ഒരു വശത്ത് എപ്പിസ്കോപ്പൽ സിനഡും മറുവശത്ത് തന്റെ ഭദ്രാസനത്തിലെ കഹനേന്മാരുടെ സംഘവും ഈ കൺസിലിയർ ഘടനയുടെ ഭാഗങ്ങളാണ്.

ഇത് മറന്ന് സ്വന്ത ഇഷ്ടപ്രകാരം പഠിപ്പിക്കുകയും ഭരിക്കുകയും ചെയ്യുന്ന മെത്രാപ്പോലീത്താ സഭയുടെ മുൻപിൽ കുറ്റക്കാരനാണ്.

ഇതിന്നെല്ലാമുപരിയായി മെത്രാപ്പോലീത്തായോടു കൂടെ, ജനങ്ങൾക്ക് വേണ്ടിയുള്ള പ്രാർത്ഥനയിലും ജാഗരണത്തിലും, ഉപവാസത്തിലും സദാനിരതരാകുന്നവരാണ് കശീശന്മാർ. ഈ പ്രാർത്ഥനാഭാഗഭാഗിത്വം കഹനൂസായുടെ പ്രധാനഭാഗം തന്നെയാണ്.

# 16

# വി. കുമ്പസാരം പാരമ്പര്യത്തിൽ

### 1. സഭയുടെ അധികാരം

വി. സഭയുടെ അതിപ്രധാനമായ അധികാരമാണു കെട്ടുവാനും അഴിക്കുവാനുമുള്ള അധികാരം.

'പാപം മോചിക്കാനുള്ള അധികാരം ദൈവത്തിന്നല്ലാതെ മറ്റാർക്കെങ്കിലുമുണ്ടോ?' കഫർന്നഹൂമിലെ യഹൂദന്മാർ കർത്താവിന്റെ മുൻപിൽ വച്ചു ചോദിച്ച ചോദ്യമാണിത്. 'ഉണ്ട്, മനുഷ്യപുത്രന് അധികാരമുണ്ട്' എന്നു കർത്താവ് മറുപടി പറയുക മാത്രമല്ല, പാപമോചനത്തിന്റെ ദൃശ്യലക്ഷ്യമായി നാലു പേർ മേൽപ്പുര പൊളിച്ചു കയറിന്മേൽ കീഴോട്ടിറക്കിയ തളർവാതരോഗിയെ എഴുന്നേല്പിച്ചു നടത്തുകയും ചെയ്തു (വി. ലൂക്കോസ് 5:18–24).

ആ അധികാരമാണ് മനുഷ്യപുത്രനായ യേശുമിശിഹാ, അപ്പസ്തോലന്മാർ വഴി സഭയ്ക്കു സമ്മാനിച്ചിട്ടുള്ളത് (വി. മത്തായി 16:19, 18:18).

എന്താണീ കെട്ടുവാനും അഴിക്കുവാനുമുള്ള അധികാരം? മൂന്നു തരത്തിൽ അതിനെ വ്യാഖ്യാനിക്കാം. 1. നിഷിദ്ധമായത് അനുവദിക്കാനും, അനുവദിയ്ക്കപ്പെട്ടതു നിരോധിപ്പാനും ഉള്ള അധികാരം; 2. സഭയിൽ നിന്നു മുടക്കുവാനും, മുടക്കു മാറ്റുവാനുമുള്ള അധികാരം; 3. ദൈവത്തോട് അനുരഞ്ജിപ്പിക്കാനും, അനുരഞ്ജിപ്പിക്കാതിരിക്കാനുമുള്ള അധികാരം.

### 2. അപ്പസ്തോലിക പാരമ്പര്യം

അപ്പസ്തോലിക പാരമ്പര്യത്തിന്റെ അതിപുരാതന രേഖയായ ഡിഡാഖേ (Didache) യിൽ ശ്ലൈഹിക ഉപദേശം ഇങ്ങനെ കാണുന്നു:

'നിങ്ങൾ സഭയിൽ നിങ്ങളുടെ പാപങ്ങളെ ഏറ്റുപറയണം; കുറ്റമുള്ള മനഃസാക്ഷിയോടെ നിങ്ങൾ പൊതു ആരാധനയിൽ സംബന്ധിക്കാൻ തുനിയരുത്. കർത്താവിന്റെ ദിവസത്തിൽ നിങ്ങൾ ഒരുമിച്ചു കൂടി അപ്പം മുറിക്കുക; സ്തോത്രബലി അർപ്പിക്കുക. നിങ്ങളുടെ ബലി വിശുദ്ധിയുള്ളതാകാൻ വേണ്ടി, ആദ്യമേ നിങ്ങളുടെ പാപങ്ങളെ ഏറ്റുപറയുക.

കുർബ്ബാനയനുഭവിക്കുവാൻ വേണ്ടിയാണു പാപങ്ങൾ ഏറ്റുപറയുന്നതെന്നും അനുഭവിക്കുന്നവർ മാത്രം ഏറ്റുപറഞ്ഞാൽ മതിയെന്നും ഉള്ളതു തെറ്റായ പഠിപ്പിക്കലാണ്. സഭയാണു വി. ബലി അർപ്പിക്കുന്നത്. സഭയിലെ എല്ലാ അംഗങ്ങളും പരസ്പരം ക്ഷമിക്കുകയും അനുരഞ്ജനം പ്രാപിക്കുകയും ചെയ്തെങ്കിൽ മാത്രമേ, സഭയുടെ ബലി വിശുദ്ധമാകയുള്ളൂ

എന്നാണ് ശ്ലീഹന്മാർ നമ്മെ പഠിപ്പിച്ചിട്ടുള്ളത്. കുർബാനയർപ്പിക്കുന്നതു പുരോഹിതൻ മാത്രമല്ല, വി. മാമ്മോദീസാ ഏറ്റിട്ടുള്ള എല്ലാ വിശ്വാസികളും ഒരുമിച്ചാണ്. അവരിൽ പാപം ഉണ്ടാകരുത്. അവർ തമ്മിലും വൈരുദ്ധ്യങ്ങളോ വൈരാഗ്യമോ ഉണ്ടാകരുത്. എല്ലാവരും ദൈവത്തോടും പരസ്പരവും അനുരഞ്ജിതരായി, ഏകശരീരമായിത്തീർന്നു കൊണ്ടു വേണം വി. കുർബ്ബാനയർപ്പിക്കുവാൻ. ഇതാണു ശ്ലൈഹികോപദേശം. അല്ലാതെ കുറെപ്പേർ മോചനം പ്രാപിച്ചും കുറെപ്പേർ തങ്ങളുടെ പാപങ്ങൾ മനഃസ്സാക്ഷിയിൽ വച്ചുകൊണ്ടും വി. കുർബ്ബാനയിൽ സംബന്ധിക്കണമെന്നല്ല.

പാപമോചനത്തിന്റെ പ്രധാന പ്രക്രിയ മാമ്മോദീസായാണ്. കുമ്പസാരമല്ല. പാപജീവിതത്തെ ഉപേക്ഷിച്ച്, വീണ്ടും ജനനത്തിന്റെ മാമോദീസാ (കുളി) പ്രാപിക്കുന്നതാണ് യഥാർത്ഥ പാപമോചന 'കൂദാശ.' അതു പിന്നെയാവർത്തിയ്ക്കേണ്ടയാവശ്യമില്ല എന്നു മാത്രം. *കുളിച്ചവൻ കാലു കഴുകിയാൽ മാത്രം മതി* (യോഹ. 13:10). അങ്ങിനെയുള്ള കാലു കഴുകലാണു പട്ടക്കാരന്റെയടുക്കലുള്ള പാപം ഏറ്റുപറച്ചിലും പാപമോചനപ്രാപനവും.

**3. പദങ്ങൾ**

'കുമ്പസാരം' എന്ന നമ്മുടെ ഇപ്പോഴത്തെ പദവും പതിവും പോർത്തുഗീസ് കത്തോലിക്കരിൽ നിന്നു കിട്ടിയതാണെന്നു തോന്നുന്നു. ഇംഗ്ലീഷിൽ auricular Confession എന്നു പറയുന്ന പുരോഹിതന്റെ ചെവിയിൽ പാപങ്ങളെ ഏറ്റുപറയുന്ന പതിവ് വളരെ പുരാതനമല്ല. ad auriculam എന്ന ലാറ്റിൻ പ്രയോഗത്തിനു 'ചെവിയിലേക്ക്' എന്നാണർത്ഥം. Confessio ad auriculam എന്ന ലാറ്റിൻ പ്രയോഗത്തിൽ നിന്നായിരിക്കണം 'കുമ്പസാരം' എന്ന മലയാളപദത്തിന്റെ ഉത്ഭവം. സുറിയാനിയിൽ ഏറ്റുപറച്ചിൽ എന്നതിനു 'മൗദ്യോനൂതോ' എന്നാണു വാക്ക്. പക്ഷേ ഈ വാക്കിനു കുമ്പസാരം എന്ന അർത്ഥം കൂടാതെ വിസ്വാസം ഏറ്റുപറച്ചിൽ എന്ന അർത്ഥമാണു പ്രധാനമായിട്ടുള്ളത്. പീഡനകാലത്തു സത്യവിശ്വാസത്തെ ഉപേക്ഷിക്കാത്തതുമൂലം ദേഹോപദ്രവമേൽക്കുന്നവർക്കു 'മൗദ്യോനോ' എന്നാണല്ലോ പേര് പറയുത്. സുറിയാനിയിലുള്ള മറ്റൊരു പദം 'ത്യോബൂതോ' ആണ്. അതിന്റെ അക്ഷരാർത്ഥം *തിരിച്ചുവരവ്* എന്നും സാധാരണ അർത്ഥം *അനുതാപം* എന്നുമാണ്. കുമ്പസാരത്തിനു സുറിയാനിയിൽ തത്സമമുണ്ടെന്നു തോന്നുന്നില്ല.

കത്തോലിക്കരും ലാറ്റിൻ ഭാഷയിൽ Confessio എന്ന പദത്തേക്കാൾ കൂടുതലായി Penitentia എന്നാണു പറയുന്നത്. കുമ്പസാര കൂദാശയ്ക്ക് Sacramentum penitentiae എന്നാണു കത്തോലിക്കരുടെ കാനോനിൽ കാണുന്ന പേര്. ഈ കൂദാശയ്ക്കു രണ്ടു ഭാഗങ്ങളുള്ളതായി അവർ വിവക്ഷിക്കുന്നു. ഒന്ന് ഏറ്റുപറച്ചിൽ (Confessio individualis); രണ്ട്, മോചന പ്രഖ്യാപനം (absotutio). 1983 –ലെ കത്തോലിക്കാ കാനോൻ നിയമപ്ര

കാരം പലർക്ക് ഒരുമിച്ച് 'ഹൂസോയോ' കൊടുക്കുവാൻ അനുവാദമില്ല. 'ഹൂസോയോ' എന്ന സുറിയാനിപദത്തിന്റെ അർത്ഥം പാപപരിഹാരം, മോചനം, atonement, pardon, absolution, ശുദ്ധീകരണ എന്നു തന്നെ.

സുറിയാനിയിൽ നമുക്ക് ഒരു കുമ്പസാരക്രമം പാരമ്പര്യപ്രകാരം ഉള്ള തായി അറിവില്ല. ഉള്ളതു തക്സോ ദ് ഹൂസോയോ അല്ലെങ്കിൽ പാപമോ ചന പ്രഖ്യാപനക്രമമാണ്.

ഗ്രീക്കുഭാഷയിൽ metanoia എന്നും exomologesis എന്നും രണ്ടു വാക്കു കളാണുള്ളത്. ആദ്യത്തേതിന് അനുതാപം (ത്‌യോസൂതോ) എന്നും രണ്ടാ മത്തേതിന് ഏറ്റുപറച്ചിൽ (മൌദ്യോനൂതോ) എന്നും പരിഭാഷ.

### 4. പുരോഹിതന്റെ പക്കലുള്ള ഏറ്റുപറച്ചിൽ

പൗരസ്ത്യ പാരമ്പര്യത്തിൽ ഇതേക്കുറിച്ചുള്ള ആദ്യ പരാമർശം ഓറി ഗന്റെ (185–253 എ.ഡി.) എഴുത്തുകളിലാണു കാണുന്നത്. ലേവ്യ പുസ്ത കത്തെക്കുറിച്ചുള്ള തന്റെ രണ്ടാമത്തെ ഹോമിലിയിൽ പാപമോചനത്തിന് ഏഴു മാർഗങ്ങളുള്ളതായി പറയുന്നു. മാമ്മോദീസാ, രക്തസാക്ഷിത്വം ധർമ്മദാനം, പരസ്പരം ക്ഷമിക്കൽ, സഹോദരത്വത്തിലുള്ള തിരുത്തൽ, സ്നേഹം എന്നിങ്ങനെ ആറു കാര്യങ്ങൾ പറഞ്ഞിട്ട്, ഓറിഗൻ പറയുന്നു:

'എന്നാൽ ഏഴാമതൊരു മാർഗമുണ്ട്; ദുഷ്കരവും അദ്ധ്വാനമയവുമായ മാർഗം – അനുതാപത്തിൽ കൂടെയുള്ള പാപങ്ങളുടെ മോചനം. ഇവിടെ പാപി അവന്റെ കിടക്കയെ കണ്ണീർ കൊണ്ടു കഴുകുന്നു; രാവും പകലും കണ്ണുനീർ അവന്റെ ഭക്ഷണം. അവന്റെ കുറ്റത്തെ ദൈവത്തിന്റെ പുരോ ഹിതനോട് ഏറ്റുപറയുവാനും ഔഷധം തേടുവാനും അവൻ ലജ്ജിക്കു ന്നില്ല.'

എന്നാൽ ഇത് എല്ലാ ഞായറാഴ്ചയും ചെയ്യുന്ന ഒരു കുമ്പസാരമാ ണെന്നു തോന്നുന്നില്ല.

ഒരു ക്രിസ്ത്യാനി വലിയ ഒരു പാപം ചെയ്താൽ അതു സഭയോട്, സഭയിലെ കശീശന്മാരോട് ഏറ്റുപറഞ്ഞിട്ട്, അവർ വിധിക്കുന്ന ശിക്ഷയെ സ്വീകരിച്ച്, കുറെനാൾ ശിക്ഷാവിധേയനായി കഴിഞ്ഞതിനുശേഷം പാപ മോചനം പ്രാപിക്കുന്ന ഒരു പതിവിനെക്കുറിച്ചാണ് ഇവിടെ വിവക്ഷയെന്നു പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഗൗരവമുള്ള വലിയ പാപങ്ങൾക്ക്, ഞായറാഴ്ച തോറുമുള്ള പൊതു ഹൂസോയോ കൊണ്ട് പാപമോചനം സ്വതവേ ലഭിക്കുന്നില്ല, പ്രത്യുത അതിനെക്കുറിച്ച് കണ്ണുനീരോടു കൂടെ അനുതപിക്കുകയും സഭയിൽ നിന്നു ശിക്ഷ സ്വീകരിക്കുകയും പിന്നീട് പ്രത്യേക പാപപരിഹാരം പ്രാപിക്കുകയും ചെയ്യണമെന്നാണ് ഓറിഗൻ 'പ്രാർത്ഥന'യെപ്പറ്റിയുള്ള തന്റെ ഗ്രന്ഥത്തിൽ പറയുന്നത്. അങ്ങനെയുള്ള ഗൗരവമുള്ള പാപങ്ങളുടെ ഉദാഹരണമായി വ്യഭിചാരം, മനഃപൂർവ്വമുള്ള

ചോരചിന്തൽ എന്നിവയെ എടുക്കാം.

ഇങ്ങനെയുള്ള ശിക്ഷാകാലവും അതിനുശേഷമുള്ള പാപമോചനവും ക്രിസ്ത്യാനി വീണ്ടും മരിച്ചു പുനരുത്ഥാനം ചെയ്യുന്നതിനു തുല്യമാണെന്നും, അങ്ങിനെ രണ്ടാമതു പാപമോചനം കൊടുത്തവർക്കു സഭയിൽ ഭരണപരമായ സ്ഥാനങ്ങളൊന്നും തങ്ങൾ കൊടുക്കുന്നില്ലായെന്നും ഓറിഗൻ 'കെൽസസിനെതിരെ' എന്ന തന്റെ ഗ്രന്ഥത്തിൽ പറയുന്നു. അനുതാപം, ഏറ്റുപറച്ചിൽ, മുടക്ക്, ശിക്ഷാകാലം, മുടക്കുതീർക്കൽ, കുർബ്ബാനയനുഭവിയ്ക്കൽ എന്നിവയെല്ലാം ഉൾക്കൊള്ളുന്ന ആ കുമ്പസാരത്തെ ഇന്നത്തെ കുമ്പസാരവുമായി താരതമ്യപ്പെടുത്തുവാൻ സാദ്ധ്യമല്ല. ശിക്ഷാകാലം എന്നു പറയുന്നത് ആദ്യമേ മാമോദീസാ മുങ്ങുന്നതിനുള്ള സ്ഥാനാർത്ഥിത്വകാലത്തേക്കാൾ ദീർഘമായിരിക്കുന്നുവെന്നാണ് ഓറിഗൻ പഠിപ്പിച്ചത്; അതായതു വർഷങ്ങൾ.

### 5. സുറിയാനിസഭയുടെ പാരമ്പര്യം

സുറിയാനിസഭയുടെ പാരമ്പര്യത്തിൽ അപ്പസ്തോലിക ഉപദേശത്തിന്റെ മൂലരേഖ ദിദാസ്കാലിയ അല്ലെങ്കിൽ Teaching of the Apostles എന്ന ഗ്രന്ഥമാണ്. അതിൽ എപ്പിസ്കോപ്പായ്ക്കു നൽകുന്ന ശ്ലൈഹിക ഉപദേശം ഇങ്ങനെയാണ്:

'പാപത്തിൽ വീണുപോയ ഒരുവനെ (വിശ്വാസിയെ) നീ കാണുമ്പോൾ അവനോടു നീ കാഠിന്യമായി പെരുമാറുകയും അവനെ പുറത്താക്കുവാൻ പറയുകയും ചെയ്യണം. അവൻ പുറത്തായിക്കഴിയുമ്പോൾ അവരും (മറ്റു വിശ്വാസികളും) അവനോടു കഠിനമായിത്തന്നെ പെരുമാറട്ടെ. അവനെ ശാസിക്കുകയും പള്ളിക്കു പുറത്തുനിർത്തുകയും ചെയ്യട്ടെ; എന്നിട്ട് അവർ തന്നെ നിന്റെയടുക്കൽ വന്ന് അവനോടു ദയവു കാണിക്കുവാൻ നിന്നോടാവശ്യപ്പെടണം. .... അതു കഴിഞ്ഞു നീ കുറ്റക്കാരനെ അകത്തു വിളിക്കണം. അവനു യഥാർഥ അനുതാപമുണ്ടോ എന്നു പരിശോധിക്കണം. അവന്റെ അനുതാപം ആത്മാർത്ഥമാണെന്നു ബോധ്യമായാൽ, അവന് ഉപവാസം വിധിക്കണം. കുറ്റത്തിന്റെ ഗൗരവംപോലെ രണ്ടോ മൂന്നോ ആഴ്ചയോ, അല്ലെങ്കിൽ അഞ്ചോ ഏഴോ ആഴ്ചയോ ഉപവാസം വിധിച്ചിട്ട് അവനെ പറഞ്ഞയക്കണം. അവനു വേണ്ടുന്ന ഉപദേശവും പ്രചോദനവും നല്കുകയും വേണം. ഉപവാസസമയത്തു കണ്ണുനീരോടും യഥാർഥ അനുതാപത്തോടും കൂടെ പ്രാർത്ഥിച്ചുകൊണ്ടിരിക്കുവാൻ അവനോടു കല്പിക്കണം... ശിക്ഷാകാലം കഴിഞ്ഞ് അവനെ കൃപയോടെ പാപമോചനം നല്കി സ്വീകരിക്കണം' (Didascalia 6, 7, 10).

പൗരസ്ത്യ പാരമ്പര്യത്തിലെ മറ്റൊരു പ്രധാന രേഖ അത്ഭുതപ്രവർത്തകനായ മാർ ഗ്രീഗോറിയോസിന്റെ (ഏതാണ്ട് 270 എ.ഡി.) ലേഖനമാണ്. അതിൽ കുറ്റക്കാരെ കുറ്റത്തിന്റെ ഗൗരവമനുസരിച്ച് നാലു ഗ്രേഡായി തരം

തിരിക്കുന്നു:-

1) വിലാപകൻ (mourner) പള്ളിക്കു പുറത്തു നില്ക്കണം.

2) ശ്രോതാവ് (hearer) പള്ളിക്കകത്തു നാടകശാലയിൽ നില്ക്കാം. എന്നാൽ കുർബ്ബാനയ്ക്കു മുമ്പായി മാമോദീസാ മുങ്ങാത്തവരെ പുറത്താക്കുമ്പോൾ പുറത്തു പോകണം.

3) പതിതൻ (faller) പള്ളിയ്ക്കകത്തു ഹൈക്ലായുടെ താഴെ നില്ക്കാം. സ്ഥാനാർത്ഥികളെ പുറത്താക്കുമ്പോൾ പുറത്തുപോകണം.

4) കൂടെ നില്ക്കുന്നവൻ (bystander) വിശ്വാസികളുടെ കൂടെ നില്ക്കാം. കുർബാനയനുഭവിക്കുന്നില്ല, പുറത്തു പോകുന്നുമില്ല.

### 6. നിഖ്യാ സുന്നഹദോസ്

എ.ഡി. 325-ലെ നിഖ്യാ സുന്നഹദോസിന്റെ 11-ാം കാനോനിൽ, റോമ്മാ സാമ്രാജ്യപീഡനങ്ങളുടെ പശ്ചാത്തലത്തിൽ വിശ്വാസത്തിൽനിന്നു വീണുപോയവർക്കുള്ള ശിക്ഷകളെപ്പറ്റി പറയുന്നു. അവരിൽ യഥാർത്ഥ അനുതാപികളായിട്ടുള്ളവർക്കു മൂന്നു കൊല്ലം ശ്രോതാവ് എന്ന ഗ്രേഡിൽ ശിക്ഷയും അതുകഴിഞ്ഞ് ഏഴു വർഷം 'പതിതൻ' എന്ന ഗ്രേഡിൽ ശിക്ഷയും അനുഭവിച്ചു കഴിഞ്ഞ് രണ്ടു വർഷം 'കൂടെ നില്ക്കുന്നവനായി' കഴിക്കണം. ഇങ്ങനെ 12 വർഷം കഴിഞ്ഞിട്ടേ പാപമോചനം നല്കി സഭയിൽ തിരികെ എടുക്കാവൂ എന്നു തീരുമാനിച്ചു.

### 7. പരിശുദ്ധനായ ബാസേലിയോസിന്റെ കാനോനാകൾ

പൗരസ്ത്യ പാരമ്പര്യത്തിൽ കൃത്യമായ നിയമങ്ങൾ ആദ്യമായി ക്രോഡീകരിച്ചതു വലിയ മാർ ബാസേലിയോസ് (ഉദ്ദേശം 370) ആണെന്നു പറയാം. മനഃപൂർവം നരഹത്യ ചെയ്ത ആൾക്ക് 20 കൊല്ലത്തെ മുടക്കാണു വിധി. 4 വർഷം വിലാപകൻ, 5 വർഷം ശ്രോതാവ്, 7 വർഷം പതിതൻ, 4 വർഷം കൂടെ നില്ക്കുന്നവൻ. ഇതു കഴിഞ്ഞേ അവനു കുർബാന കൊടുക്കാവൂ (കാനോൻ 56). മനഃപൂർവമല്ലാത്ത നരഹത്യയ്ക്കു 10 വർഷത്തെ ഇതേ നാലു ഗ്രേഡുകളിൽ കൂടി.

വ്യഭിചാരം ചെയ്ത വിവാഹിതനു 15 വർഷം (4 + 5 + 4 + 2). അവിവാഹിതനു 7 വർഷം (2 + 2 + 2 + 1).

മോഷ്ടാവിനു യഥാർത്ഥ അനുതാപം ഉണ്ടെങ്കിൽ അവസാനംവരെ മുടക്ക്, മരിക്കുന്നതിനു മുമ്പ് അനുരഞ്ജിപ്പിക്കാം.

### 8. പരസ്യശിക്ഷയുടെ സമാപനം

പൗരസ്ത്യസഭയിൽ ഈവിധമുള്ള പരസ്യശിക്ഷകളും മുടക്കുകളും ക്രമേണ നിന്നു പോവുകയാണുണ്ടായത്. പാശ്ചാത്യസഭയിൽ ഈ പദ്ധതി വികസിച്ചു വളരെ വിശദമായ കാനോൻ നിയമങ്ങളും, ഇന്ന പാപത്തിന്

ഇന്ന ശിക്ഷ എന്ന വിശദമായ ക്രമീകരണങ്ങളും ഉണ്ടായി.

ഐർലൻഡിൽ, എട്ടാം ശതാബ്ദത്തോടെ ശിക്ഷകൾ ബഹുവിധമായി. ആത്മാവു നരകത്തിൽനിന്നു രക്ഷ പ്രാപിക്കണമെങ്കിൽ ശിക്ഷയനുഭവിച്ചാൽ മാത്രം മതിയെന്ന രീതിയിലായി ഐറീഷ് കത്തോലിക്കരുടെ വിശ്വാസം. ഒരാത്മാവിനെ നരകത്തിൽ പോകാതെ രക്ഷിക്കണമെങ്കിൽ, ഒരു വർഷത്തേയ്ക്ക് ഓരോ ദിവസവും 365 പ്രാവശ്യം ആകാശത്തിലുള്ള ബാവാ ചൊല്ലണം. ഓരോ ദിവസവും 365 കുമ്പിടണം. ഓരോ ദിവസവും ചാട്ടകൊണ്ടു 365 പ്രാവശ്യം സ്വയം അടിക്കണം. അതിന്റെ കൂടെ എല്ലാ മാസത്തിലും കുറെ ദിവസം ഉപവസിക്കയും ചെയ്യണം.

ഈ പതിവ് പൗരസ്ത്യസഭയിൽ ഉണ്ടായതായി കാണുന്നില്ല. പൗരസ്ത്യ ഗ്രീക്കുസഭയിലെ പതിവ് വൈദീകരും അത്മായക്കാരും എല്ലാ ഞായറാഴ്ചയും കുർബ്ബാന അനുഭവിക്കുക എന്നതായിരുന്നു. ആണ്ടുകുമ്പസാരമോ, എല്ലാ ഞായറാഴ്ചയും കുമ്പസാരമോ ഉണ്ടായിരുന്നതായി തെളിവില്ല. എത്യോപ്യൻ സഭയുടെ കുർബാന തക്സായിലും വ്യക്തമായി പറയുന്നത് എല്ലാവരും എല്ലാ ഞായറാഴ്ചയും കുർബാനയനുഭവിക്കണമെന്നു തന്നെയാണ്. കുർബാന രണ്ടോ മൂന്നോ ഞായറാഴ്ച അനുഭവിക്കാത്തവരെ മുടക്കണമെന്നാണ് പൗരസ്ത്യ സഭകളുടെയെല്ലാം പഴയ പാരമ്പര്യം. കുമ്പസാരിച്ചതിനുശേഷം മാത്രമേ കുർബാനയനുഭവിക്കാവൂ എന്ന പാരമ്പര്യം ആദിമ ശതാബ്ദങ്ങളിൽ കാണുന്നില്ല.

## 9. പിന്നീടുണ്ടായ പൗരസ്ത്യ സമീപനം

റഷ്യൻ ഓർത്തഡോക്സ് സഭയിൽ പതിനാറും പതിനേഴും ശതാബ്ദങ്ങളിലുണ്ടായ പുതിയ ചിന്താഗതി പ്രത്യേകം ശ്രദ്ധേയമാണ്. പ്രോട്ടസ്റ്റന്റ് നവീകരണ മിഷനറിമാരും കത്തോലിക്കാ മിഷനറിമാരും ഓർത്തഡോക്സ് വിശ്വാസികളെ ചാക്കിട്ടു പിടിക്കാനുള്ള ശ്രമങ്ങൾ നടത്തിക്കൊണ്ടിരിക്കുന്ന സാഹചര്യത്തിൽ കാൽവിന്റേയും ലൂഥറിന്റേയും നവീകരണത്തിലും അതിനു തിരിച്ചടിയായി കത്തോലിക്കാ സഭയിലുണ്ടായ പ്രതിനവീകരണ (counter reformation) ത്തിലും ഉന്നയിക്കപ്പെട്ട ചോദ്യങ്ങൾക്ക് ഓർത്തഡോക്സ് സഭ പ്രതികരണം ചെയ്യേണ്ടയാവശ്യമുണ്ടായി. വിവാദ വിഷയങ്ങളിൽ പ്രധാനമായതു പാപമോചനത്തിനു സഭയ്ക്കുള്ള അധികാരത്തെക്കുറിച്ചായിരുന്നു. പ്രോട്ടസ്റ്റന്റുകാർ കർത്താവിന്റെ ഉപദേശത്തെ ധിക്കരിച്ചു പാപമോചനത്തിനുള്ള അധികാരം ദൈവത്തിനു മാത്രമേയുള്ളു എന്ന യഹൂദവിശ്വാസത്തെ മുറുകെപ്പിടിച്ചു.

ഈ സമയത്ത് റഷ്യയിൽ കിയവി (Kiev) ലെ മെത്രാപ്പോലീത്തായായ പീറ്റർ മൊഗിലാ (Peter Mogila) ഓർത്തഡോക്സ് വിശ്വാസത്തിന്റെ ഒരു ചോദ്യോത്തരം ഉണ്ടാക്കുകയും അതിനെ 1672-ൽ ഊർശ്ലേമിൽ വച്ചു കൂടിയ സുപ്രധാനമായ ഗ്രീക്ക് ഓർത്തഡോക്സ് സുന്നഹദോസ് അംഗീ

കരിയ്ക്കയും ചെയ്തു. എന്നാൽ ഇന്നത്തെ ഗ്രീക്ക് വേദശാസ്ത്രജ്ഞന്മാർ പറയുന്നത്, ഈ ചോദ്യോത്തരത്തിനു 'റോമ്മാചുവ' ആവശ്യത്തിലധികം ഉണ്ടെന്നാണ്. എന്റെ വ്യക്തിപരമായ അഭിപ്രായവും അതു തന്നെ. നവീകരണക്കാരും പ്രതിനവീകരണക്കാരും തമ്മിലുള്ള വാദപ്രതിവാദത്തിൽ ഒരു ഓർത്തഡോക്സ് മെത്രാപ്പോലീത്താ ചില കാര്യങ്ങളിൽ റോമാക്കാരുടെ പക്ഷം പിടിച്ചു എന്നുള്ളതു മനസ്സിലാക്കാം.

തന്റെ ചോദ്യോത്തരത്തിന്റെ 112-113 എന്നീ ചോദ്യങ്ങളിലാണ് കുമ്പസാരത്തെപ്പറ്റി പറയുന്നത്. കുമ്പസാരത്തെ അഞ്ചാമത്തെ സഭാരഹസ്യമായി മൊഗിലാ വിവക്ഷിക്കുന്നു. യഥാർത്ഥ അനുതാപത്തോടെ പാപി തന്റെ പാപങ്ങളെ വിശദമായി പട്ടക്കാരനോട് ഏറ്റുപറയണമെന്നും പട്ടക്കാരൻ അപ്പോൾ തന്നെ പാപമോചനം നല്കുകയും ശിക്ഷ വിധിക്കുകയും ചെയ്യണമെന്നും ആണ് ഇവിടെ കാണുന്നത്. ശിക്ഷകളായി പ്രാർത്ഥനകൾ, ധർമ്മദാനങ്ങൾ, ഉപവാസം, തീർത്ഥയാത്രകൾ, കുമ്പിടീൽ മുതലായവ പട്ടക്കാരന്റെ സ്വന്ത തീരുമാനപ്രകാരം നല്കണമെന്നും പറയുന്നു.

പതിനേഴാം ശതകത്തിൽ ഈ പതിവ് പൗരസ്ത്യസഭകളിൽ പൊതുവേ വന്നുചേർന്നു. ഏതാണ്ട് അക്കാലത്തോ അതിനുശേഷമോ ആണ് ഇപ്പോഴത്തെ രീതിയിലുള്ള കുമ്പസാരം നമ്മുടെ സഭയിൽ നിലവിലായതെന്നു ചിലർ ചിന്തിക്കുന്നു. റീത്തിൽ പോയ ബഥനിയിലെ ഈവാനിയോസ് മെത്രാച്ചനാണ് ഇവിടെ ആണ്ടുകുമ്പസാരവും കുമ്പസാരിച്ചേ കുർബാന കൊള്ളാവൂ എന്ന നിയമവും പ്രചരിപ്പിച്ചതെന്നു മറ്റു ചിലർ പറയുന്നു. ഏതായാലും സുറിയാനിസഭയുടെ ആനീദാക്രമത്തിൽ കുമ്പസാര കൂദാശയ്ക്കുള്ള ഒരു പ്രത്യേകക്രമം കാണുന്നില്ലല്ലോ.

സഭയിലെ അംഗങ്ങളുടെ ആദ്ധ്യാത്മിക വളർച്ചയ്ക്കാവശ്യമായ ക്രമങ്ങളും കർമ്മങ്ങളും ഉണ്ടാക്കുവാൻ സഭയ്ക്ക് അധികാരമുണ്ട്. പാപം മോചിക്കുവാനുള്ള അധികാരവും കർത്താവു തന്റെ സഭയ്ക്കു നല്കിയിട്ടുണ്ട്. ഇവയെ ഏറ്റവും കാര്യക്ഷമമായി ഉപയോഗിച്ച് അദ്ധ്യാത്മിക വളർച്ചയ്ക്കുള്ള യഥാർത്ഥ ഉപകരണമായി കുമ്പസാരത്തെ ഉപയോഗിയ്ക്കണമെങ്കിൽ ഇപ്പോഴത്തെ പതിവുകളെ വളരെയധികം പരിഷ്കരിയ്ക്കയും, ഒരു പുതിയ കുമ്പസാരക്രമം ആവിഷ്കരിക്കയും ചെയ്യേണ്ടത് അവശ്യം എന്നു തോന്നുന്നു.

# 17

# ശിശുസ്നാനം ക്രൈസ്തവ വിശ്വാസത്തിൽ

പാശ്ചാത്യ രാജ്യങ്ങളിൽ നിന്ന് ഇവിടെ വന്നു നമ്മുടെ ജനങ്ങളുടെയിടയിൽ ചിന്താക്കുഴപ്പമുണ്ടാക്കുന്നവരുടെ നവീകരണാശയങ്ങളിലൊന്നാണ് മാമ്മോദീസാ ശിശുക്കൾക്കു നൽകിക്കൂടാ എന്നും തങ്ങളുടെ പാപത്തെക്കുറിച്ച് അനുതപിപ്പാനും ക്രിസ്തുവിനെ ഏറ്റു പറഞ്ഞു വിശ്വസിക്കാനുമുള്ള മാനസിക വളർച്ചയെത്തിയിട്ടുള്ളവർക്കു മാത്രമേ ദിവ്യസ്നാനം നല്കാവൂ എന്നും ഉള്ള വാദം.

എന്നാൽ ഓർത്തഡോക്സ്, കത്തോലിക്കാ സഭകളും നവീകരണസഭകളുടെ സിംഹഭാഗവും വിശ്വാസികളായ ക്രിസ്ത്യാനികളുടെ ശിശുക്കൾക്കു മാമ്മോദീസാ നൽകുന്നവരാണ്. കൂടാതെ ആംഗ്ലിക്കൻ സഭയും, തെന്നിന്ത്യാ സഭയും, ഉത്തരേന്ത്യൻ സഭയും, ലൂഥറൻ സഭയും, പ്രെസ്ബിറ്റീരിയൻ സഭയും ഒക്കെ ശിശുസ്നാനം നൽകുന്നു. പൊതുവേ പറഞ്ഞാൽ പെന്തിക്കോസ്തുകാർ, ബാപ്റ്റിസ്റ്റുകാർ, ബ്രദറുകാർ മുതലായ ചെറുവിഭാഗക്കാരാണ് ശിശുസ്നാനത്തിനെതിരായി വാദിക്കുന്നത്.

## ശിശുസ്നാനവും പ്രായമുള്ളവരുടെ സ്നാനവും തമ്മിൽ വ്യത്യാസം

ഓർത്തഡോക്സ് സഭയിലെ പാരമ്പര്യമിതാണ്. ശിശുക്കൾ സഭയിൽ ചേരുമ്പോൾ ശിശുസ്നാനം; പ്രായമുള്ളവർ സഭയിൽ ചേരുമ്പോൾ പ്രായമുള്ളവരുടെ സ്നാനം. ശിശുക്കൾ സഭയിൽ അംഗങ്ങളായിത്തീരണമെങ്കിൽ ചില നിബന്ധനകളൊക്കെയുണ്ട്. ഒന്നാമത് മാതാപിതാക്കന്മാരിൽ ഒരാളെങ്കിലും ഓർത്തഡോക്സ് സഭയിലെ അംഗമായിരിക്കണം. ശിശുവിനെ സത്യവിശ്വാസത്തിൽ വളർത്തിക്കൊണ്ടു വന്നുകൊള്ളാമെന്ന് ഉറപ്പുനല്കണം. സഭയുടെ പ്രതിനിധിയായി ശിശുവിന്റെ ആത്മീയവളർച്ചയ്ക്കു മേൽനോട്ടം കൊടുക്കുവാൻ സന്നദ്ധതയുള്ള ഒരാൾ ശിശുവിനുവേണ്ടി "ജാമ്യം നിൽക്കുകയും" സാത്താനെ തള്ളിപ്പറയുകയും ക്രിസ്തുവിനെ ഏറ്റുപറയുകയും ചെയ്യണം.

അവിശ്വാസികളുടെയിടയിൽ നിന്ന് ഒരു പ്രായമുള്ളയാൾ വിശ്വസിച്ചു സഭയിൽ ചേരുകയാണെങ്കിൽ, അയാൾക്ക് "ശിശുസ്നാനം" കൊടുപ്പാൻ ഏതായാലും സാദ്ധ്യമല്ലല്ലോ. പ്രായപൂർത്തിയായവർക്കു പ്രായപൂർത്തിയായവരുടെ സ്നാനമാണ് നൽകുന്നത്. അതിന് മാതാപിതാക്കന്മാരിലൊ

രാൾ വിശ്വാസിയായിരുന്നുകൊള്ളണമെന്നു നിബന്ധനയൊന്നുമില്ല. മാമ്മോദീസാ മുങ്ങുന്നയാൾ തന്നെ (തലതൊടുന്നയാളല്ല) യാണ് സാത്താനെ തള്ളിപ്പറയുന്നതും വിശ്വാസം ഏറ്റുപറയുന്നതും.

ഇതാണ് ശിശുസ്നാനവും പ്രായപൂർത്തിയായവരുടെ സ്നാനവും തമ്മിലുള്ള വ്യത്യാസം. പ്രായപൂർത്തിയായവരുടെ സ്നാനം ഓർത്തഡോക്സ് സഭയിൽ വളരെക്കുറച്ചു മാത്രമേ കാണുന്നുള്ളൂ. അതിന്റെ കാരണം അക്രൈസ്തവർ ക്രിസ്തുവിൽ വിശ്വസിച്ചു സഭയിൽ ചേരുന്നതു വളരെ ചുരുക്കമായിട്ടു മാത്രമേ നടക്കുന്നുള്ളുവെന്നതു തന്നെ. എന്നാൽ തത്വത്തിൽ പറഞ്ഞാൽ ഓർത്തഡോക്സ് സഭയിൽ ക്രൈസ്തവരുടെ ശിശുക്കൾക്ക് ശിശുസ്നാനവും അക്രൈസ്തവരായ പ്രായമുള്ളവർ വിശ്വസിച്ചു സഭയിൽ ചേരുമ്പോൾ പ്രായമുള്ളവരുടെ സ്നാനവും നൽകുന്നു എന്നതാണ് പരമാർത്ഥം. അല്ലാതെ ശിശുസ്നാനം മാത്രമേ ഓർത്തഡോക്സ് സഭയിലുള്ളൂ എന്നു പറയുന്നത് തെറ്റാണ്.

## കർത്താവ് പഠിപ്പിച്ചത് എന്താണ്?

"എന്നാൽ വിശ്വസിക്കുകയും മാമ്മോദീസാ ഏല്ക്കുകയും ചെയ്യുന്നവൻ രക്ഷിക്കപ്പെടും; വിശ്വസിക്കാത്തവനോ ശിക്ഷാവിധിക്കർഹനാകും" എന്നല്ലേ വി. മർക്കോസിന്റെ സുവിശേഷത്തിൽ പറഞ്ഞിരിക്കുന്നത് (മർക്കോ. 16:16)? കുഞ്ഞിനു വിശ്വസിക്കുവാൻ പ്രായമില്ലെങ്കിൽ പിന്നെങ്ങനെയാണ് വിശ്വസിച്ചു മാമ്മോദീസാ ഏൽക്കുന്നത്?

ഈ ന്യായവാദം അതേപടി സ്വീകരിക്കുകയാണെങ്കിൽ അതിന്റെ ഭവിഷ്യത്തെന്താണ്? കുഞ്ഞുങ്ങൾക്കു രക്ഷിക്കപ്പെടുവാൻ സാദ്ധ്യമല്ല എന്നു വരികയില്ലേ? അങ്ങനെയെങ്കിൽ ദൈവരാജ്യം പ്രായമുള്ളവർക്കു മാത്രമാണെന്നു വരും. പക്ഷേ, നമ്മുടെ കർത്താവ് പഠിപ്പിച്ചിരിക്കുന്നത് നേരെ മറിച്ചാണല്ലോ. അതേ, മർക്കോസിന്റെ സുവിശേഷം 10:14-ൽ കർത്താവ് വ്യക്തമായി പറയുന്നു: "ശിശുക്കളെ എന്റെയടുക്കൽ വിടുവിൻ; അവരെ തടയരുത്. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം ഈദൃശന്മാരുടേതാകുന്നു." പ്രായമുള്ളവരെപ്പറ്റി കർത്താവു പഠിപ്പിച്ചത് അടുത്ത വാക്യത്തിൽത്തന്നെ കാണുന്നു: "സത്യമായിട്ടും ഞാൻ നിങ്ങളോടു പറയുന്നു. ഒരു ശിശുവിനെപ്പോലെ ദൈവരാജ്യം സ്വീകരിക്കാത്തവന് അതിൽ പ്രവേശിപ്പാൻ സാദ്ധ്യമല്ല" (10:15). ശിശുക്കൾക്കും ശിശുക്കളെപ്പോലെയുള്ളവർക്കുമാണ് ദൈവരാജ്യത്തിൽ മുൻഗണന. പക്ഷേ, ഈ സെക്ടേറിയൻസ് പറയുന്നതുപോലെയാണെങ്കിൽ ശിശുക്കൾക്കു ദൈവരാജ്യത്തിൽ പ്രവേശനമേ ഇല്ല എന്നു വരും. അങ്ങനെയുള്ള ഉപദേശത്തേക്കാൾ കർത്താവിന്റെ ഉപദേശമല്ലേ ക്രിസ്തീയമായിട്ടുള്ളതെന്നു വിശ്വാസികൾ അവധാനപൂർവ്വം ചിന്തിക്കേണ്ടതാണ്.

മർക്കോസ് 16:16–നെപ്പറ്റി പറയുകയാണെങ്കിൽ, സുവിശേഷത്തിന്റെ ഏറ്റവും പ്രധാന പുരാതന കയ്യെഴുത്തുപ്രതികളിൽ ഇതു കാണുന്നില്ലെന്നുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്. 16:1–8 വരെയുള്ളത് എല്ലാ രേഖകളിലും കാണുന്നുണ്ട്. പല പഴയ പ്രതികളിലും കാണുന്നത് എട്ടാം വാക്യം കഴിഞ്ഞു താഴെപ്പറയുംപ്രകാരമുള്ള രണ്ടു വാക്യങ്ങൾ മാത്രമാണ്.

"അവരോടു പ്രഖ്യാപിക്കപ്പെട്ടതൊക്കെയും അവർ ചുരുക്കത്തിൽ പത്രോസിനോടു കൂടെയുള്ളവരെ അറിയിച്ചു. അതിനു ശേഷമാകട്ടെ, നിത്യരക്ഷയുടെ പരിശുദ്ധവും നാശമില്ലാത്തതുമായ സുവിശേഷത്തെ അവർ മൂലം കിഴക്കു മുതൽ പടിഞ്ഞാറു വരെ എല്ലായിടത്തും അറിയിപ്പാൻ യേശു തന്നെ കല്പിച്ചയച്ചു."

ഏതായാലും മർക്കോസ് 16:16–നെ മാത്രം ആസ്പദമാക്കി ശിശുസ്നാനം നിഷിദ്ധമാണെന്നു വ്യാഖ്യാനിക്കുന്നത് വലിയ അബദ്ധമായിരിക്കുമെന്നതിനു സംശയമൊന്നുമില്ല. കർത്താവു നേരിട്ട് പഠിപ്പിച്ചതാണ് ശിശുക്കളുടേതാണു ദൈവരാജ്യം എന്നുള്ളത്. അവരെ അതിൽ നിന്നു നിരോധിക്കുവാൻ ശ്രമിക്കുന്നത് തികച്ചും അക്രൈസ്തവമാണ്.

## ആദിമസഭയിൽ ശിശുസ്നാനമുണ്ടായിരുന്നോ?

ആകട്ടെ, ശിശുസ്നാനത്തെ നിരോധിക്കുന്ന ഒന്നുംതന്നെ വിശുദ്ധ വേദത്തിലില്ലെന്നു സമ്മതിക്കാം. എന്നാൽ അങ്ങനെ ആദിമസഭയിൽ ശിശുസ്നാനം നടന്നതായി വി. വേദപുസ്തകത്തിൽ വ്യക്തമായി പറയുന്നുണ്ടോ?

ശിശുസ്നാനം ക്രിസ്ത്യാനികളുടെ ശിശുക്കൾക്കു മാത്രമേ നൽകുന്നുള്ളൂ എന്നും പുറജാതിക്കാർ  വിശ്വസിച്ച് സഭയിൽ ചേരുമ്പോൾ അവരിൽ പ്രായമുള്ളവർക്ക് ശിശുസ്നാനം കൊടുക്കുന്ന പ്രശ്നം ഇല്ല എന്നും മുകളിൽ പറഞ്ഞു. എന്നാൽ ഒരു പുറജാതികുടുംബം മുഴുവൻ വിശ്വസിച്ചു സഭയിലേക്ക് വരികയാണെങ്കിൽ അവരുടെ ശിശുക്കളെ അപ്പോൾത്തന്നെ മാമ്മോദീസാ മുക്കുമോ, അതോ പ്രായപൂർത്തിയായതിനുശേഷം മാത്രമേ മാമ്മോദീസാ മുക്കുകയുള്ളോ?

ചോദ്യത്തിന്റെ സമാധാനം, അപ്പോസ്തോല പ്രവൃത്തികൾ 16:15–ൽ ഏറെക്കുറെ വ്യക്തമാണ്. തീയാറ്റീറാക്കാരി ലുദിയ വിശ്വസിച്ചു മാമ്മോദീസാ മുങ്ങിയപ്പോൾ അവരോടുകൂടെ കുടുംബം മുഴുവൻ മാമ്മോദീസാ മുങ്ങിയെന്നു വ്യക്തമായി പറയുന്നു. അല്ലാതെ, ആ കുടുംബത്തിലെ പ്രായമായവർ മാത്രം മാമ്മോദീസാ മുങ്ങി, കുഞ്ഞുങ്ങൾ പിന്നീടു കുറേക്കഴിഞ്ഞേ മാമ്മോദീസായേറ്റുള്ളൂ എന്നു പറയുന്നില്ലല്ലോ. ലുദിയായും ഭർത്താവും മാത്രമേ മാമ്മോദീസായേറ്റുള്ളുവെങ്കിൽ "കുടുംബം മുഴുവനും"

എന്നു പറയുകയില്ല. ലുദിയായുടെ കുടുംബം മക്കളും കൊച്ചുമക്കളും ഒക്കെ ഉൾപ്പെടുന്ന ഒരു കൂട്ടുകുടുംബമാണ്. അവിടെ ശിശുക്കളുണ്ടായിരുന്നില്ല എന്നു വിശ്വസിക്കുവാൻ യാതൊരു കാരണവുമില്ല. അതുകൊണ്ട് ശിശുക്കളെ സ്നാനപ്പെടുത്തുന്ന പതിവ് അപ്പസ്തോലിക കാലം മുതൽ തന്നെ നിലവിലുണ്ടായിരുന്നുവെന്നുള്ള ചിന്തയ്ക്കാണ് കൂടുതൽ അടിസ്ഥാനമുള്ളത്.

ഇതുതന്നെയാണ് 16:33-ൽ ഫിലിപ്പിയയിലെ കാരാഗൃഹപാലകന്റെ കുടുംബത്തെപ്പറ്റിയും അസന്ദിഗ്ദ്ധമായ ഭാഷയിൽ വി. വേദപുസ്തകം സാക്ഷിക്കുന്നത്. തന്റെ കുടുംബാംഗങ്ങളെല്ലാവരുമൊരുമിച്ച് ആ രാത്രിയിൽ തന്നെ ആ കാരാഗൃഹപാലകൻ മാമ്മോദീസായേറ്റുവെന്നു പറയുമ്പോൾ ശിശുക്കളെ ഒഴിച്ചുനിർത്തി എന്നു ചിന്തിക്കുന്നതിനു യാതൊരടിസ്ഥാനവുമില്ല. ശിശുക്കളെ മാമ്മോദീസാ മുക്കിക്കൂടാ എന്നു നിയമമുണ്ടായിരുന്നെങ്കിൽ, ആ കുടുംബങ്ങളിൽ ശിശുക്കളൊഴികെ മറ്റുള്ളവരെ മാമ്മോദീസാമുക്കി എന്ന് എടുത്തു പറയുമായിരുന്നു.

പുതിയനിയമത്തിൽ പറയുന്നത് അധികവും പുറജാതിക്കാർ അല്ലെങ്കിൽ യഹൂദന്മാർ ക്രൈസ്തവ സഭാംഗങ്ങളാകുമ്പോഴുള്ള മാമ്മോദീസായെക്കുറിച്ചാണ്. അതിൽ ശിശുസ്നാനത്തെപ്പറ്റി എടുത്തു പറയുന്നില്ല. എങ്കിലും "കുഞ്ഞുങ്ങളെ എന്റെയടുക്കൽ വിടുവിൻ" എന്ന കർത്താവിന്റെ വചനം, ശിശുക്കൾക്കു മാമ്മോദീസാ നല്കിക്കൂടാ, പ്രായപൂർത്തിയായവർക്കു മാത്രമേ നൽകാവൂ എന്നു വാദിച്ചിരുന്ന ചില യഹൂദ ക്രിസ്ത്യാനികളുടെ ഉപദേശത്തിനെതിരായി ആദിമസഭയിൽ ഉപയോഗിച്ചിരുന്നു എന്നാണ് പണ്ഡിത നിഗമനം. ഒരു രാജ്യത്ത് സഭ ആദ്യമായി സ്ഥാപിതമാകുമ്പോൾ പ്രായമുള്ളവരുടെ മാമ്മോദീസായാണ് അധികമായും ഉണ്ടാവുകയെങ്കിലും ഒരു ഭവനാധിപൻ വിശ്വസിച്ചു മാമ്മോദീസായേൽക്കുന്ന സമയത്ത് തന്റെ കുടുംബം മുഴുവൻ മാമ്മോദീസാ ഏറ്റുവന്നിരുന്നു എന്നതിനു സംശയമില്ല.

പക്ഷേ, ശിശുസ്നാനം അധികം ഉണ്ടാകുന്നത് രണ്ടാം തലമുറയിലാണ്. അതായത്, വിശ്വാസികളുടെ കുടുംബങ്ങളിൽ പുതുതായി ജനിക്കുന്ന ശിശുക്കൾക്കു മാമ്മോദീസാ ആണ്ടിലൊരിക്കൽ എല്ലാ ശിശുക്കൾക്കും ഒരുമിച്ച് നൽകുകയായിരുന്നു പതിവെന്നു തോന്നുന്നു. ആദിമകാലങ്ങളിൽ ദഹനാപ്പെരുന്നാളിലും പിന്നീട് ഉയിർപ്പുപെരുന്നാളിലും ഇങ്ങനെ പൊതു മാമ്മോദീസാ നൽകപ്പെട്ടുകൊണ്ടിരുന്നു. ആ ദിവസങ്ങൾക്കു മുമ്പുള്ള നോമ്പുദിവസങ്ങളിൽ പുറജാതികളിൽ നിന്നു ക്രിസ്ത്യാനികളാകുന്ന പ്രായമുള്ളവർക്ക് വേണ്ടുന്ന അദ്ധ്യയനം നൽകി, അവരെ സുവിശേഷവും വിശ്വാസവും പഠിപ്പിച്ചു തയ്യാറാക്കും. പലപ്പോഴും ഒന്നോ രണ്ടോ വർഷം തന്നെ അദ്ധ്യയനം നൽകിയശേഷമാണ് മാമ്മോദീസാ നൽകിയി

രുന്നത്. അതോടൊപ്പം തന്നെ അവരുടെ കുഞ്ഞുങ്ങൾക്കും വിശ്വാസിക ളായി ഇടവകയിലുള്ള മറ്റാളുകളുടെ ശിശുക്കൾക്കും ഒന്നിച്ചായിരുന്നു മാമ്മോദീസാ നല്കിക്കൊണ്ടിരുന്നത്. അങ്ങനെ ആദിമസഭയിലെ പതിവ് ഇപ്രകാരമായിരുന്നു:

1) പുറജാതികളിൽ നിന്ന് ക്രിസ്തുവിൽ വിശ്വസിച്ച് സഭയിൽ ചേരു ന്നവർക്ക് ആദിമകാലങ്ങളിൽ ഉടനെ മാമ്മോദീസാ നല്കുമായിരുന്നു. എന്നാൽ പിന്നീട് അവർക്ക് ഒന്നോ രണ്ടോ വർഷത്തെ അദ്ധ്യയനവും സുകൃതപരിശീലനവും നൽകിയശേഷം മാത്രം സ്നാനം നല്കുക എന്നായി പതിവ്.

2) മാതാപിതാക്കന്മാർ വിശ്വാസികളാണെങ്കിൽ അവരുടെ കുഞ്ഞു ങ്ങൾക്കും ആദിമകാലത്ത് ഉടനെ സ്നാനം നൽകുമായിരുന്നു. പില്ക്കാ ലത്ത് എല്ലാവരുടെയും സ്നാനം ആണ്ടിലൊരിക്കൽ, കർത്താവിന്റെ മാമ്മോദീസാപ്പെരുന്നാളിനോടോ തന്റെ മരിച്ചുയിർത്തെഴുന്നേൽപ്പ് പെരു ന്നാളിനോടോ അനുബന്ധിച്ച് നടത്തുക പതിവായിരുന്നു.

3) ആദിമകാലത്ത് ക്രിസ്ത്യാനികളുടെ കുഞ്ഞുങ്ങളെ ശൈശവത്തിൽ തന്നെ മാമ്മോദീസാ മുക്കുക പതിവുണ്ടായിരുന്നു.

4) ഇങ്ങനെ മാമ്മോദീസാ നൽകുന്നത് ആദ്യകാലത്തു തന്നെ ഉണ്ടായ നിയമപ്രകാരം സാദ്ധ്യമെങ്കിൽ ഒഴുകുന്ന വെള്ളത്തിലും അത് സാദ്ധ്യമ ല്ലെങ്കിൽ കെട്ടിക്കിടക്കുന്ന വെള്ളമുള്ള കുളത്തിലും പിന്നീട് പള്ളികളു ണ്ടായപ്പോൾ മുൻവശത്ത് മാമ്മോദീസായ്ക്കുവേണ്ടി പ്രത്യേകം കെട്ടിയു ണ്ടാക്കിയിട്ടുള്ള കല്പടവുകളുള്ള കുളത്തിലും പള്ളിക്കകത്തുള്ള മാമ്മോ ദീസാ തൊട്ടിയിലും ആയിരുന്നു. ഇങ്ങനെയുള്ള പല കുളങ്ങളും മാമ്മോ ദീസാ തൊട്ടികളും പുരാവസ്തു ഗവേഷകർ കണ്ടെത്തിയിട്ടുണ്ട്.

## അപ്പോസ്തലനായ വി. പൗലോസ് ഇതേക്കുറിച്ച് എന്തു പറ യുന്നു?

കൊരിന്തിലെ സഭയ്ക്ക് ലേഖനമെഴുതുന്ന സമയത്ത്, ആ സഭയെ "ക്രിസ്തുവിൽ വിശുദ്ധീകരിക്കപ്പെട്ട് പരിശുദ്ധന്മാരാകുവാൻ വിളിക്കപ്പെ ട്ടവർ" എന്ന് വിശേഷിപ്പിക്കുന്നു (1 കൊരി. 1:2). എഫെസ്യ ലേഖനം 1:1–ലും വിശ്വാസികളെ ഒന്നടങ്കം പരിശുദ്ധന്മാർ അല്ലെങ്കിൽ വിശുദ്ധീകരിക്കപ്പെ ട്ടവർ എന്ന് വിളിക്കുന്നു. ഫിലിപ്പ്യർ 1:1–ലും, കൊലോസ്യർ 1:1–ലും, 2 കൊരി. 1:1–ലും ഒക്കെ ഈ അഭിസംബോധന കാണുന്നുണ്ട്. വിശുദ്ധന്മാർ അല്ലെങ്കിൽ വിശുദ്ധീകരിക്കപ്പെട്ടവർ എന്ന ആ പേര് വിശ്വാസ സ്നാനം ഏറ്റിട്ടുള്ള ക്രിസ്ത്യാനികൾക്കു മാത്രം ഉള്ളതെന്ന് സുവ്യക്തമാണ്.

ഈ പശ്ചാത്തലത്തിൽ വേണം 1 കൊരി. 7:14–നെ മനസ്സിലാക്കാൻ. "അവിശ്വാസിയായ ഭർത്താവ് (വിശ്വാസിനിയായ) ഭാര്യയാൽ ശുദ്ധീകൃതനാകുന്നു. അവിശ്വാസിനിയായ ഭാര്യ (വിശ്വാസിയായ) ഭർത്താവ് മുഖാന്തരം ശുദ്ധീകൃതയാകുന്നു. അങ്ങനെയല്ലെങ്കിൽ നിങ്ങളുടെ ശിശുക്കൾ അശുദ്ധരായിരിക്കുമായിരുന്നല്ലോ. ഇപ്പോഴോ നിങ്ങളുടെ ശിശുക്കൾ വിശുദ്ധരാകുന്നു."

വിശ്വാസിയായ ഒരാൾക്കു അവിശ്വാസിയായ ഭാര്യയോടൊന്നിച്ച് ജീവിക്കുവാനോ, വിശ്വാസിനിയായ സ്ത്രീക്ക് അവിശ്വാസിയായ ഭർത്താവിനോടൊരുമിച്ച് ജീവിക്കുവാനോ അവകാശമുണ്ടോ എന്ന കൊരിന്ത്യരുടെ ചോദ്യത്തിനു മറുപടി പറയുകയായിരുന്നു വിശുദ്ധ പൗലോസ്. അവർ പരസ്പരം വേർപിരിയേണ്ടുന്നയാവശ്യമില്ല. ഒരുമിച്ച് ജീവിക്കുകയാണ് വേണ്ടത് എന്നാണ് അപ്പോസ്തലന്റെ മറുപടി. അതിനു കാരണമായി അദ്ദേഹം പറയുന്നത്, ക്രിസ്ത്യാനികൾ വിശുദ്ധീകൃതന്മാരായതുകൊണ്ടാണ് അവരുടെ കുഞ്ഞുങ്ങളും വിശുദ്ധീകൃതരാകുന്നതും ശൈശവത്തിലെ മാമ്മോദീസാ മുക്കപ്പെടുന്നതും എന്നതു തന്നെ. എന്നാൽ മാതാപിതാക്കന്മാരിൽ ഒരാൾ മാത്രം വിശ്വാസിയായിരിക്കുന്ന സാഹചര്യത്തിലും അവരുടെ ശിശുക്കളെ മാമ്മോദീസാ മുക്കുന്നു. അതിന്റെ അർത്ഥം അവരുടെ വിവാഹത്തെ തന്നെ ദൈവം അനുഗ്രഹിച്ചു ശുദ്ധീകരിക്കുന്നു; അവരിൽ നിന്നുണ്ടാകുന്ന ശിശുവും വിശുദ്ധീകൃതമാകുന്നു എന്നാണ്. ആദിമസഭയിലെന്നപോലെ ഇന്നും ഉള്ള പതിവാണ് മാതാപിതാക്കന്മാരിൽ ഒരാളെങ്കിലും വിശ്വാസിയാണെങ്കിൽ അവരുടെ കുഞ്ഞിന് ശൈശവത്തിൽ തന്നെ സ്നാനം നൽകാം എന്നുള്ളത്.

## അപ്പോസ്തലന്മാർ പൊതുവേ എന്തു പഠിപ്പിച്ചു?

അപ്പോസ്തലന്മാർ പഠിപ്പിച്ചതു മുഴുവൻ വേദപുസ്തകത്തിലില്ല. അവർ സ്ഥാപിച്ച സഭകളിൽ അവർ ഉണ്ടാക്കിയ എല്ലാ ക്രമീകരണങ്ങളെപ്പറ്റിയും വേദപുസ്തകം പറയുന്നില്ല. അപ്പോസ്തലന്മാരുടെ ഉപദേശം മുഴുവനായി ആരും എഴുതിവച്ചിട്ടുമില്ല. എന്നാൽ വി. പത്രോസിന്റെയും വി. പൗലോസിന്റെയും ശിഷ്യനായ റോമയിലെ മാർ ക്ലീമീസ് "അപ്പോസ്തലന്മാരുടെ ഉപദേശം" എന്ന ഒരു ഗ്രന്ഥം രചിച്ചു. ആ ഉപദേശഗ്രന്ഥത്തെ എല്ലാ ക്രിസ്ത്യാനികളും വി. വേദപുസ്തകം പോലെതന്നെ ബഹുമാനിച്ചും വന്നു. ഓരോ സ്ഥലത്തും ഈ അപ്പോസ്തലിക പാരമ്പര്യം അതതു സ്ഥലങ്ങളിലെ ക്രമീകരണവുമായി സന്ധിച്ച് എഴുതി സൂക്ഷിച്ചും പോന്നു.

റോമായിൽ ക്ലീമീസിന്റെ പുസ്തകം ക്രിസ്ത്വബ്ദം 215–ൽ ഹിപ്പോലിറ്റസ് എന്നയാൾ റോമാസഭയിലുള്ള ചില പ്രത്യേക വ്യത്യാസങ്ങളോടെ പുനഃപ്രസിദ്ധീകരിച്ചു. ഇന്ന് ഈ രേഖ നമുക്കു സിദ്ധമായിട്ടുണ്ട്. അതിന്റെ

21-ാം അദ്ധ്യായം 4-5 വാക്യങ്ങളിൽ ഇങ്ങനെ കാണുന്നു.

"അവർ ചെറിയ കുട്ടികളെ ആദ്യം മാമ്മോദീസാ മുക്കട്ടെ. അവർക്കു മറുപടി പറയുവാൻ പ്രായമുണ്ടെങ്കിൽ അവർ തന്നെ പറയട്ടെ. ഇല്ലെങ്കിൽ അവരുടെ മാതാപിതാക്കന്മാരോ അവരുടെ കുടുംബത്തിൽപെട്ട ആരെങ്കിലുമോ മറുപടി പറയട്ടെ. അതിനുശേഷം പ്രായപൂർത്തിയായ പുരുഷന്മാരെ മാമ്മോദീസാ മുക്കുക. മൂന്നാമതായി, പ്രായപൂർത്തിയായ സ്ത്രീകൾ അവരുടെ തലമുടി അഴിച്ചിട്ട് ആഭരണങ്ങൾ ഊരിവച്ചതിനുശേഷം അവരേയും മാമ്മോദീസാ മുക്കുക."

ക്രിസ്ത്വബ്ദം മൂന്നാം നൂറ്റാണ്ടിൽ ചെറിയ കുഞ്ഞുങ്ങളെ മാമ്മോദീസാ മുക്കുന്നുണ്ടായിരുന്നു എന്നതിനു വേറെ തെളിവ് ആവശ്യമില്ല. ഈ പതിവ് അപ്പോസ്തലന്മാരുടെ ഉപദേശപ്രകാരമുള്ളതാണെന്നും അവർ ദൃഢമായി വിശ്വസിച്ചിരുന്നു. ക്രിസ്തുവിന്റെയും അപ്പോസ്തലന്മാരുടെയും ഉപദേശത്തെ നിഷേധിച്ചിട്ടു കുഞ്ഞുങ്ങളെ സ്നാനം ഏല്പ്പിച്ചുകൂടാ എന്നും അവർക്ക് രക്ഷിക്കപ്പെടാൻ സാദ്ധ്യമല്ല എന്നും വാദിക്കുന്നത് കടുത്ത വേദവിപരീതമല്ലേ എന്നു വിശ്വാസികൾ അവധാനപൂർവ്വം ചിന്തിക്കണം.

### vi. മാമ്മോദീസായുടെ പശ്ചാത്തലമെന്ത്?

യഹൂദപാരമ്പര്യത്തിൽ മാമ്മോദീസാ എന്നൊന്നു കാണുന്നില്ല. യഹൂദകുടുംബത്തിൽ ജനിച്ച ഒരാൾക്ക് തീർച്ചയായും മാമ്മോദീസാ ആവശ്യമില്ലായിരുന്നു. എട്ടാം ദിവസമുള്ള പരിച്ഛേദനം അല്ലെങ്കിൽ ചേലാകർമ്മം മാത്രമേ ആവശ്യമുണ്ടായിരുന്നുള്ളു.

യഹൂദനല്ലാത്ത ഒരാൾ യഹൂദമതത്തിൽ ചേരുമ്പോൾ അയാളെ മാമ്മോദീസാമുക്കുന്ന കാര്യത്തെപ്പറ്റി പഴയനിയമത്തിൽ ഒന്നും കാണുന്നില്ല. ക്രിസ്തുവിന്റെ കാലത്തിനോടടുത്തുണ്ടായിരുന്ന യഹൂദ നേതാക്കന്മാരായിരുന്ന ഫൈലോയുടെയോ ജോസിഫസിന്റെയോ കൃതികളിലും പുറജാതിക്കാരനെ മാമ്മോദീസാകൊണ്ടു യഹൂദമതത്തിൽ ചേർക്കുന്നതായി കാണുന്നില്ല.

എന്നാൽ ക്രിസ്തുവിന് മുമ്പ് ഒന്നാം ശതാബ്ദത്തിലുള്ള ചില യഹൂദകൃതികളിലാണ് പുറജാതിക്കാരനു സ്നാനം നല്കി യഹൂദമതത്തിൽ ചേർക്കുന്നതിനെപ്പറ്റി വിവക്ഷയുള്ളത്. ഒരു പുറജാതിക്കാരൻ യഹൂദനാകുമ്പോൾ അവനെ ചേലാകർമ്മം ചെയ്തിട്ട് ഏഴു ദിവസം കഴിയുമ്പോൾ മാമ്മോദീസാ മുക്കണമെന്ന് ഹില്ലേൽ എന്ന യഹൂദഗുരുവിന്റെ ശിഷ്യന്മാർ പഠിപ്പിച്ചിരുന്നു. ബാപ്റ്റോ എന്നും ബാപ്റ്റീസോ എന്നും ഉള്ള ഗ്രീക്കു വാക്കുകൾ ആദ്യം ഉപയോഗിച്ചത് ഗ്രീക്കു ഭാഷ സംസാരിക്കുന്ന യഹൂദന്മാരായിരുന്നു.

ചാവു കടലിനടുത്തുണ്ടായിരുന്ന യഹൂദ സന്യാസി സംഘങ്ങളും മാമ്മോദീസാ പോലുള്ള ഒരു സ്നാനം കൊണ്ടാണ് പുതിയ അംഗങ്ങളെ സംഘത്തിലേക്കു ചേർത്തുകൊണ്ടിരുന്നത്. ഈ പതിവിൽനിന്നാണ് ക്രിസ്ത്യാനികളുടെ സ്നാനം ഉത്ഭവിച്ചതെന്ന് വിശ്വസിക്കുന്നതിൽ വലിയ അബദ്ധമില്ല.

1 കൊരിന്ത്യർ 10:1–2 ൽ വി. പൗലോസ് എല്ലാ യഹൂദരും മാമ്മോദീസാ മുങ്ങിയതായി പറയുന്നതിനെ രൂപകാലങ്കാരമായി മാത്രമേ എടുക്കുവാൻ നിവൃത്തിയുള്ളൂ. എന്നാൽ യോഹന്നാൻ മാംദാനാ നല്കിക്കൊണ്ടിരുന്ന മാമ്മോദീസാ കുംറാൻ സന്യാസി സമൂഹത്തിലെ ഒരു കർമ്മമായിരുന്നു വെന്ന് അനുമാനിക്കുന്നതിൽ തെറ്റില്ല. പക്ഷേ, അത് പുറജാതിക്കാരുടെ മാമ്മോദീസായായിരുന്നില്ല. യഹൂദന്മാർക്കാണ് യൂഹാനോൻ മാമ്മോദീസാ നല്കിയത്. യഹൂദന്മാർ ഒന്നടങ്കം ചെങ്കടലിൽ മാമ്മോദീസാ മുങ്ങിയവ രാണെങ്കിലും അവരുടെ പാപംമൂലം അവർ വീണ്ടും ലോകായതികരായ ഈഗുപ്തായക്കാരായിപ്പോയെന്നും, അവരെ വീണ്ടും ചെങ്കടലിൽക്കൂടി കടത്തിയെടുക്കുന്നതാണ് യൂഹാനോന്റെ മാമ്മോദീസായുടെ അർത്ഥ മെന്നും വേണമെങ്കിൽ വാദിക്കാം.

ഏതായാലും യഹൂദന്മാർ പുറജാതിക്കാരെ മാമ്മോദീസാ മുക്കുമ്പോൾ കുഞ്ഞുങ്ങളെയും മാമ്മോദീസാ മുക്കിയിരുന്നു എന്നതിന് ധാരാളം തെളി വുകളുണ്ട്. പുറജാതിക്കാരുടെ കുഞ്ഞിനെ അനാഥകുഞ്ഞായി കണ്ടുകി ട്ടിയാൽ പോലും മാമ്മോദീസാ ഉടനെ കൊടുക്കാമെന്നായിരുന്നു യഹൂദ നിയമം. അതായത് പുറജാതിക്കാരായ മാതാപിതാക്കന്മാർ യഹൂദരായ തിനുശേഷം മാത്രമേ അവരുടെ കുഞ്ഞിന് സ്നാനം നല്കാവൂ എന്നു പോലും യഹൂദന്മാർക്കു നിയമമില്ലായിരുന്നു. പുറജാതിക്കാരിൽ നിന്നു വരുന്ന ആൺകുട്ടികൾക്കു മാത്രം ചേലാകർമ്മവും അതുകഴിഞ്ഞ് സ്നാന വും നല്കുകയായിരുന്നു പതിവ്. പെൺകുട്ടികളാണെങ്കിൽ സ്നാനം മാത്രം മതി.

## സ്നാനവും ചേലാകർമ്മവും

യഹൂദന്മാരുടെ ചേലാകർമ്മത്തിന്റെ സ്ഥാനത്താണ് ക്രിസ്ത്യാനികൾ സ്നാനം ഏർപ്പെടുത്തിയത്. കൊലോസ്യ ലേഖനം 2:11–ൽ "ക്രിസ്തു വിന്റെ പരിഛേദന" എന്നു കാണുന്നതു ക്രിസ്തീയ പരിഛേദന എന്നു തിരുത്തിവായിക്കണമെന്നും വിശുദ്ധ മാമ്മോദീസായെക്കുറിച്ചാണ് അവിടെ പറയുന്നതെന്നുമാണ് പണ്ഡിതാഭിപ്രായം. ക്രിസ്ത്യാനികൾ തങ്ങളുടെ ജഡശരീരം ഉരിഞ്ഞുകളയുന്നത് യേശുതമ്പുരാൻ ജനിച്ച് എട്ടാം നാളുള്ള പരിഛേദനയാലല്ല, പ്രത്യുത "ക്രിസ്തീയ പരിഛേദന" എന്നു വിളിക്കാ വുന്ന മാമ്മോദീസാ മൂലമാണ് എന്നതു ചിന്തിക്കുവാനാണ് ന്യായം ഉള്ളത്.

ചേലാകർമ്മം യഹൂദവർഗ്ഗത്തിൽ ജനിച്ച എല്ലാ ആൺകുട്ടികൾക്കും ജനിച്ച് എട്ടാം ദിവസമാണല്ലോ നല്കുന്നത്. അതേപതിവ് ക്രിസ്തീയ സഭയിലും മാമ്മോദീസാ സംബന്ധിച്ചുണ്ടായിയെന്നു വിചാരിക്കുന്നു. അതായത് ക്രിസ്ത്യാനികൾക്കുണ്ടാകുന്ന കുഞ്ഞുങ്ങളെയും ഒരുമിച്ച് ആണ്ടിലൊരിക്കലായി മാമ്മോദീസാ മുക്കിയിരുന്നുവെന്നും അത് പെസഹാപ്പെരുന്നാളിൽ ആയിരുന്നു എന്നും ചിന്തിക്കുന്നതിൽ തെറ്റില്ല.

യഹൂദ മാതാപിതാക്കന്മാരിൽ നിന്ന് ജനിക്കുന്ന ശിശുക്കൾ വിശുദ്ധരാണ് എന്ന് അവർക്ക് വിവക്ഷയുണ്ടായിരുന്നതുകൊണ്ടാണ് അതിശൈശവത്തിൽ തന്നെ അവർക്ക് ചേലാകർമ്മം നല്കിക്കൊണ്ടിരുന്നത്. ഈ തത്വം ആദിമസഭ ക്രൈസ്തവ ശിശുക്കളെക്കുറിച്ചും ഉപയോഗിച്ചുകൊണ്ടിരുന്നു എന്നാണ് ചിന്തിക്കേണ്ടത്.

## സ്വന്ത വിശ്വാസം കൊണ്ടല്ലാതെ രക്ഷിക്കപ്പെടുവാൻ സാദ്ധ്യമോ?

വി. മർക്കോസിന്റെ സുവിശേഷത്തിൽ നാലു പേർ തളർവാതക്കാരനെ എടുത്തുകൊണ്ട് കർത്താവിന്റെ അടുക്കൽ വന്ന കഥ വായിച്ചു നോക്കുക. വി. മർക്കോസ് 2:5-ൽ ഇങ്ങനെ പറയുന്നു: "യേശു ***അവരുടെ*** (അതായത് തളർവാതക്കാരനെ കട്ടിലിന്മേൽ കിടത്തി ചുമന്നുകൊണ്ടുവന്ന് വീടിന്റെ മേൽക്കൂര പൊളിച്ച് കർത്താവിന്റെ സന്നിധിയിൽ കൊണ്ടുവന്ന രോഗിയുടെ സ്വന്തക്കാരുടെ) ***വിശ്വാസം കണ്ടിട്ട്*** തളർവാതരോഗിയോട് മകനെ നിന്റെ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞു." ഇവിടെ രോഗിയുടെ വിശ്വാസം കൊണ്ടല്ലല്ലോ അയാൾക്ക് രക്ഷ കിട്ടിയത്. വി. മത്തായിയുടെ സുവിശേഷം 8-ാം അദ്ധ്യായത്തിൽ ശതാധിപന്റെ ഭൃത്യൻ സൗഖ്യമാകുന്നത് ഭൃത്യന്റെ വിശ്വാസം കൊണ്ടല്ല, ശതാധിപന്റെ വിശ്വാസം കൊണ്ടാണെന്നു വ്യക്തമാണല്ലോ (8:13). ശതാധിപൻ വിശ്വാസം പ്രകടിപ്പിച്ച നിമിഷത്തിൽ കർത്താവു തന്റെ വചനം അരുളിച്ചെയ്യുകയും ആ വചനം കേൾക്കുകപോലും ചെയ്യാതെ തന്നെ ഭൃത്യൻ സൗഖ്യം പ്രാപിക്കുകയും ചെയ്തു.

മാത്രമല്ല, വി. മത്തായിയുടെ സുവിശേഷം 7-ാം അദ്ധ്യായത്തിൽ ഒരു മനുഷ്യൻ പിശാചുബാധിതനായ തന്റെ മകനെ ശിഷ്യന്മാരുടെയടുക്കൽ കൊണ്ടുവന്നിട്ട്, ശ്ലീഹന്മാർക്ക് അവനെ സൗഖ്യമാക്കുവാൻ സാധിക്കാതിരുന്നതായി കാണുന്നതു പ്രത്യേകം ശ്രദ്ധേയമാണ്. ആ ബാലന്റെ പിതാവിനും (മർക്കോസ് 9:24 നോക്കുക) ഒരു പക്ഷേ, ബാലനുതന്നെയും വിശ്വാസമുണ്ടായിരുന്നിട്ടും ശ്ലീഹന്മാർക്ക് വിശ്വാസമില്ലാതിരുന്നതുകൊണ്ട് ബാലനെ സൗഖ്യമാക്കുവാൻ സാധിക്കാതെ പോയി. ഇന്നും വിശ്വാസമുള്ള ഒരു സഭയിൽക്കൂടിയാണ് പാപമോചനവും രക്ഷയും നല്കപ്പെടു

ന്നത് എന്നുള്ളത് നാം മറന്നുപോകരുത്.

ദൈവത്തിന്റെ രക്ഷയിൻ വാഗ്ദാനം പ്രായപൂർത്തിയുള്ളവർക്കു മാത്ര മായിട്ടല്ലല്ലോ നല്കപ്പെട്ടത്. വി. പത്രോസ് ശ്ലീഹാ തന്റെ ആദ്യ പ്രസംഗ ത്തിൽ തന്നെ പറയുന്നതിങ്ങനെയാണ്: “വാഗ്ദാനം നിങ്ങൾക്കും *നിങ്ങ ളുടെ കുഞ്ഞുങ്ങൾക്കും* നമ്മുടെ ദൈവമായ കർത്താവ് വിളിച്ചു വരുത്തുന്ന വിദൂരസ്ഥരായ ഏവർക്കും ഉള്ളതല്ലോ എന്നു പറഞ്ഞു” (അ. പ്ര. 2:39). മലയാള വേദപുസ്തകത്തിൽ “കുഞ്ഞുങ്ങൾക്കും” എന്നതിനു പകരം “മക്കൾക്കും” എന്നാണ് ചേർത്തിരിക്കുന്നത്. ഗ്രീക്കിൽ ‘ടെക്ന’ എന്ന വാക്കിന് കുഞ്ഞുങ്ങൾ എന്നുതന്നെയാണ് അർത്ഥം.

## സഭയുടെ ചരിത്രവും പാരമ്പര്യവും എന്തു പറയുന്നു?

മൂന്നാം ശതാബ്ദത്തിൽ മാമ്മോദീസായേറ്റ് മരിച്ച ശിശുക്കളുടെ ശവ ക്കുഴിയിന്മേലുള്ള കല്ലുകൾ നിസ്സംശയം പ്രഖ്യാപിക്കുന്നത് ശിശുക്കളെ മാമ്മോദീസാ മുക്കിയിരുന്നു എന്നു തന്നെയാണ്. ഒരു കബറിങ്കലെ കല്ല് ഇങ്ങനെ പറയുന്നു: “വിശ്വാസികളിൽ നിന്നുള്ള വിശ്വാസിയായ സോസി മസ് (Zosimas) എന്ന ഞാൻ രണ്ടു വയസ്സും ഒരു മാസവും 25 ദിവസവും പ്രായമായി ഇവിടെ വിശ്രമിക്കുന്നു.” ഏതാണ്ട് 200-ാമാണ്ടിനോടടുത്തുള്ള കാലത്തെ ശിലാലിഖിതം ആണിത്.

സഹദാ ആയ വി. പോലിക്കാർപ്പോസ് തന്റെ പീഡകരോട് പറയുന്നു: “എൺപത്തിയാറു വർഷമായി ഞാൻ കർത്താവിനെ സേവിക്കുന്നു, ഇന്നു വരെ അവൻ എനിക്ക് ഒരു ദോഷവും ചെയ്തില്ല. പിന്നെ ഇന്ന് ഞാൻ എങ്ങനെ എന്റെ രക്ഷകനെതിരായി ദൈവദൂഷണം ചെയ്യും?” വിശുദ്ധ പോലിക്കാർപ്പോസ് കാലം ചെയ്തത് 167-ലോ 168-ലോ ആണെങ്കിൽ, അദ്ദേഹം ജനിച്ചത് 86 വർഷം മുമ്പ്, അതായത് ക്രിസ്ത്വബ്ദം 80-ാമാണ്ടി നുശേഷമാണെന്നും ശൈശവത്തിലേ ക്രിസ്ത്യാനിയായതുകൊണ്ടാണ് 86 വർഷം സേവിച്ചു എന്ന് പറയുന്നതെന്നും അനുമാനിക്കാം. അങ്ങനെ യെങ്കിൽ, ആദ്യനൂറ്റാണ്ടു മുതൽ ശിശുക്കളുടെ മാമ്മോദീസാ ഉണ്ടായി രുന്നു എന്നതിനു മറ്റൊരു തെളിവാണിത്.

രണ്ടാം നൂറ്റാണ്ടിൽ സഹദാമരണം പ്രാപിച്ച പല പരിശുദ്ധന്മാരും “ഞാൻ ശൈശവം മുതലേ ക്രിസ്ത്യാനിയാകുന്നു” എന്ന് ഏറ്റുപറഞ്ഞ തായി നാം കാണുന്നു.

ക്രിസ്ത്വബ്ദം 195-ൽ അലക്സന്ത്രിയായിലെ ക്ലീമീസ് “വെള്ളത്തിൽ നിന്നും കോരിയെടുത്ത കുഞ്ഞുങ്ങൾ” എന്ന് ക്രിസ്ത്യാനികളെ വിശേ ഷിപ്പിക്കുന്നു. അദ്ദേഹത്തിന്റെ ശിഷ്യനായ ഓറിജൻ മൂന്നിടത്ത് വളരെ വ്യക്തമായി ശിശുക്കളുടെ മാമ്മോദീസായെപ്പറ്റി പറയുന്നു. ലൂക്കോസിന്റെ

സുവിശേഷത്തെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ വ്യാഖ്യാനത്തിൽ 14–ാം അദ്ധ്യായത്തിൽ ഇങ്ങനെ കാണുന്നു: "അതുകൊണ്ടാണ് കുഞ്ഞുങ്ങളെയും മാമ്മോദീസാ മുക്കുന്നത്." ലേവ്യ പുസ്തകത്തിന്റെ വ്യഖ്യാനത്തിൽ 8–ാം അദ്ധ്യായത്തിൽ "സഭയുടെ പാരമ്പര്യമനുസരിച്ച് ശിശുക്കൾക്കും മാമ്മോദീസാ നല്കപ്പെടുന്നു" എന്നു കാണുന്നു. റോമാ ലേഖനം 6:5–7 വരെയുള്ള വാക്യങ്ങളുടെ വ്യാഖ്യാനത്തിൽ ഇങ്ങനെയാണ് കാണുന്നത്: "ഇക്കാരണത്താൽ ശിശുക്കളെയും മാമ്മോദീസാ മുക്കുന്ന പാരമ്പര്യം സഭ അപ്പസ്തോലന്മാരിൽ നിന്ന് പ്രാപിച്ചു." ഈ മൂന്നു സ്ഥലത്തും ഓറിജൻ ഈയോബിന്റെ പുസ്തകം 14:4–5 ഉദ്ധരിക്കുന്നുണ്ട്. ആ വാക്യം സെപ്റ്റുവജിന്റ് പരിഭാഷയിൽ (അക്കാലത്തെ ക്രിസ്ത്യാനികൾ ഉപയോഗിച്ചിരുന്ന ഗ്രീക്ക് വേദപുസ്തകത്തിൽ) ഇങ്ങനെയാണുള്ളത്:

"അശുദ്ധനിൽ നിന്നുള്ള വിശുദ്ധനുണ്ടോ? ഒരിക്കലുമില്ല. ഭൂമിയിലുള്ള അവന്റെ ജീവിതം ഒകു ദിവസമേയുള്ളുവെങ്കിലും." അത് മൂന്നു പ്രാവശ്യം ഉദ്ധരിക്കുന്നതിൽ നിന്നും നാം മനസ്സിലാക്കുന്നത് വളരെ ചെറിയ ശിശുക്കളെ മാമ്മോദീസാ മുക്കുന്ന പാരമ്പര്യം മൂന്നാം ശതാബ്ദത്തിലെ സഭയ്ക്കുണ്ടായിരുന്നുവെന്നും അത് അപ്പോസ്തലിക പാരമ്പര്യമായി അന്നേ സഭ സ്വീകരിച്ചിരുന്നുവെന്നുമാണ്. ഓറിജൻ പാലസ്തീനിലെ കൈസറിയായിൽ താമസിക്കുന്ന കാലത്ത് (233–251 എ. ഡി.) എഴുതിയതായതുകൊണ്ട് ഊർശ്ലേമിലും അലക്സന്ത്രിയായിലും ഉള്ള അപ്പോസ്തലിക പാരമ്പര്യത്തെ ഇത് കുറിക്കുന്നു എന്ന് ചിന്തിക്കുന്നതിൽ തെറ്റില്ല.

ഏതാണ്ട് ഇതേ കാലത്ത് (അല്പം മുമ്പ്) 215–മാണ്ടിൽ ഹിപ്പോലിറ്റസ് റോമിൽ രചിച്ച "അപ്പോസ്തലിക പാരമ്പര്യം" എന്ന സുപ്രധാന ഗ്രന്ഥത്തിൽ കാണുന്നത് അപ്പോസ്തലന്മാർ പഠിപ്പിച്ചതും ആദ്യം റോമയിലെ ക്ലീമീസ് എഴുതിവച്ചതുമായ ഉപദേശങ്ങൾ തന്നെയാണെന്ന് പണ്ഡിതന്മാർ സമ്മതിക്കുന്നുണ്ട്. പെസഹായുടെ പെരുന്നാളിൽ കോഴി കൂകുന്ന സമയത്ത് മാമ്മോദീസാ മുക്കണമെന്നും അത് താഴെ പറയുംപ്രകാരം വേണമെന്നുമാണു പറയുന്നത്.

"കോഴി കൂവുന്ന സമയത്ത് വെള്ളത്തിന്മേലുള്ള പ്രാർത്ഥനകൾ നടത്തപ്പെടട്ടെ..... ആദ്യം കൊച്ചുകുഞ്ഞുങ്ങളെ നിങ്ങൾ മാമ്മോദീസാ മുക്കണം. തങ്ങൾക്കു വേണ്ടി തങ്ങൾ തന്നെ വിശ്വാസം ഏറ്റുപറയുവാൻ പ്രായമുള്ളവർ അങ്ങനെ ചെയ്യട്ടെ. അതിനുള്ള പ്രായമില്ലാത്തവർക്കു വേണ്ടി അവരുടെ മാതാപിതാക്കന്മാരോ, കുടുംബത്തിൽ ആരെങ്കിലുമോ മറുപടി പറയട്ടെ" (From the Coptic Version).

കുഞ്ഞുങ്ങളെ മാമ്മോദീസാ മുക്കുന്നതിനെപ്പറ്റി ഒരു സംവാദം പോലും ഉണ്ടായിരുന്നതായി ഓറിജനിലോ ഹിപ്പോലിറ്റസിലോ കാണുന്നില്ല. ഈ

“അപ്പോസ്തലിക പാരമ്പര്യം” എന്ന ഗ്രന്ഥം റോമയിലും സിറിയയിലും ഈജിപ്തിലും ഒക്കെ നിലവിലിരുന്ന ഒരു രേഖയാണ്.

സിറിയയിലേയും പതിവ് ഇതുതന്നെയായിരുന്നു എന്ന് മറ്റു രേഖകൾ കൊണ്ടും തെളിയുന്നുണ്ട്. “ക്ലീമീസിന്റെ എട്ടു പുസ്തകങ്ങൾ” എന്ന ഗ്രന്ഥം റോമായിലെ ക്ലീമീസ് തന്നെ എഴുതിയതായിരിക്കണമെന്നില്ല. മൂന്നാം ശതാബ്ദത്തിന്റെ ആരംഭകാലത്തോ അതിനു മുൻപോ എഴുതിയതാകാനാണു വഴി. ഒന്നാം ശതാബ്ദത്തിലെ വിശുദ്ധ ക്ലീമീസ് തന്റെ ആത്മകഥ പറയുന്ന കൂട്ടത്തിൽ തന്റെ മാതാവായ മാറ്റിഡിയ തന്റെ നഷ്ടപ്പെട്ടുപോയ ശിശുക്കളെ വീണ്ടും കണ്ടെത്തിയ കഥ വിവരിക്കുന്നുണ്ട്. മാതാവ് വിശ്വാസിനിയല്ല. കുഞ്ഞുങ്ങളാകട്ടെ ക്രിസ്ത്യാനികൾ എടുത്തു വളർത്തി ക്രിസ്തീയ മാമ്മോദീസാ നല്കപ്പെട്ടവരായിട്ടാണ് മാതാപിതാക്കന്മാർ അവരെ കാണുന്നത്. അവിശ്വാസികൾ വിശ്വാസികളുടെ കൂടെയിരുന്നു ഭക്ഷണം കഴിച്ചുകൂടാ എന്ന് ക്രൈസ്തവ നിയമമുള്ളതുകൊണ്ട് മാതാപിതാക്കന്മാർക്ക് തങ്ങളുടെ കുഞ്ഞുങ്ങളോടൊത്ത് ഭക്ഷണം കഴിപ്പാൻ സാധിച്ചില്ല എന്നും അവരും മാമ്മോദീസാ മുങ്ങിയതിനുശേഷം മാത്രമേ അങ്ങനെ ഒരുമിച്ച് ഭക്ഷണം കഴിക്കാൻ സാധിച്ചുള്ളൂ എന്നും കാണുന്നു.

ക്രിസ്ത്വബ്ദം 2-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന വിശുദ്ധ ഐറേനിയസിന്റെ “ഹെരസികൾക്കെതിരെ” എന്ന പുസ്തകത്തിൽ ഇങ്ങനെ കാണുന്നു: “അവൻ (യേശു) അവനാൽ അവരെല്ലാവരേയും രക്ഷിപ്പാൻ വേണ്ടിയല്ലോ വന്നത്. അവരെല്ലാവരെയും എന്നു ഞാൻ പറയുന്നത് അവനിൽക്കൂടെ ദൈവത്തിങ്കലേക്ക് വീണ്ടും ജനിക്കുന്നവരായ എല്ലാവരേയും ഉദ്ദേശിച്ചാണ് - ശിശുക്കൾ, കൊച്ചുകുട്ടികൾ, ബാലന്മാർ, യുവാക്കൾ, പ്രായമായവർ എല്ലാവരും തന്നെ.”

പാശ്ചാത്യരാജ്യങ്ങളിൽ ഉള്ള പല ക്രൈസ്തവ ശിശുക്കളുടെയും കബറുകളും അവയുടെ ശിലാലിഖിതങ്ങളും നമുക്ക് കണ്ടുകിട്ടിയിട്ടുള്ളതിൽ നിന്ന് അവരെല്ലാവരും മാമ്മോദീസാ മുങ്ങിയശേഷമാണ് മരിച്ചത് എന്നു ചിന്തിക്കുവാൻ വഴി തരുന്നുണ്ട്.

ക്രിസ്ത്യാനികളുടെ കുഞ്ഞുങ്ങളെ ശൈശവത്തിൽ തന്നെ മാമ്മോദീസാ മുക്കാതെ പ്രായമായിട്ട് മാമ്മോദീസാ മുക്കിയാൽ മതി എന്ന അഭിപ്രായം ആദ്യമുണ്ടായത് നാലാം നൂറ്റാണ്ടിലാണെന്നു തോന്നുന്നു. തെർത്തുല്യന്റെ കാലത്ത് (ഏതാണ്ട് 160-220 എ. ഡി.) ഉത്തരാഫ്രിക്കയിൽ അങ്ങനൊരു വാദം ഉണ്ടായത് അധികം ശോഭിച്ചില്ല. കുസ്തന്തിനോസ് ചക്രവർത്തി മാമ്മോദീസാ മുങ്ങിയാൽ പാപമില്ലാത്ത ജീവിതം ജീവിക്കണമെന്നുള്ള തത്വത്തിന്റെ പേരിൽ, തന്റെ മാമ്മോദീസാ മരണക്കിടക്ക

വരെ നീട്ടിവച്ചതു മുതലാണെന്നു തോന്നുന്നു, പല ക്രിസ്തീയ കുടുംബ ങ്ങളിലും മാമ്മോദീസാ നീട്ടിവയ്ക്കാനും കഴിയുന്നത്ര വൈകിക്കാനും തുടങ്ങിയത്. പക്ഷേ, അത് വിശ്വസിക്കാനും വിശ്വാസം ഏറ്റുപറയുവാനും പ്രായമായതിനുശേഷം മാത്രമേ മാമ്മോദീസാ മുങ്ങാവൂ എന്ന തത്വത്തി ന്മേലായിരുന്നെങ്കിൽ യൗവ്വനത്തിലെങ്കിലും മാമ്മോദീസാ മുങ്ങുമായിരു ന്നല്ലോ. ജീവിതാവസാനം വരെ നീട്ടിവയ്ക്കുവാൻ ശ്രമിച്ചുവെന്നുള്ളത് മാമ്മോദീസായ്ക്കു ശേഷമുള്ള പാപത്തിനു മോചനമില്ല എന്ന അടിസ്ഥാ നമില്ലാത്ത ഭയം കൊണ്ടായിരുന്നു എന്നു വ്യക്തമാണ്.

ഉത്തരാഫ്രിക്കയിൽ തന്നെയുണ്ടായ 418-ലെ കാർത്തേജ് സുന്നഹ ദോസ് 'പുതിയതായി ജനിച്ച കുഞ്ഞുങ്ങളെ മാമ്മോദീസാ മുക്കരുത് എന്നു വിലക്കുന്നവൻ ശപിക്കപ്പെട്ടവനായിരിക്കട്ടെ' എന്നു പ്രഖ്യാപിച്ചത് ഈ പശ്ചാത്തലത്തിലാണ്.

## സ്നാനത്തെപ്പറ്റിയുള്ള ക്രിസ്തീയോപദേശം

കഴുകി ശുദ്ധീകരണം, പുതിയ ജീവിതത്തിലേയ്ക്കുള്ള പ്രവേശനം, ഉയരത്തിൽ നിന്നുള്ള വീണ്ടും ജനനം, ക്രിസ്തുശരീരത്തിലേയ്ക്കു കൂട്ടി ചേർക്കപ്പെടൽ, ക്രിസ്തുവിന്റെ രാജത്വത്തിലും പൗരോഹിത്യത്തിലും പ്രവാചകത്വത്തിലുമുള്ള പങ്കാളിത്തം, പാപമോചനം, വീണ്ടെടുപ്പ്, പരി ശുദ്ധാത്മ നിശ്വസനം, ദ്രവത്വമില്ലായ്മയുടെ വസ്ത്രധാരണം, പാപ ത്തിന്റെയും മരണത്തിന്റെയും നിയമത്തിന്റെയും അധീനതയിൽ നിന്നുള്ള സ്വാതന്ത്ര്യപ്രാപനം എന്നിങ്ങനെ വിവിധാർത്ഥമുള്ള ഒരു മഹാരഹസ്യ മാണ് വി. മാമ്മോദീസാ. അതിൽ നിന്നു ശിശുക്കളെ വിലക്കുന്നത് കർത്താ വിന്റെയും ശ്ലീഹന്മാരുടെയും ഉപദേശത്തിനു കടകവിരുദ്ധമാണ്. ഈ അബ ദ്ധത്തിൽ ക്രൈസ്തവരാരും ചാടരുതേ എന്നു ക്രിസ്തുവിലുള്ള സ്നേഹം മൂലം ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു.

വിശ്വാസമില്ലാതെ മാമ്മോദീസായില്ല. ഏതായാലും മുങ്ങുന്നയാളുടെ വിശ്വാസം കൊണ്ടു മാത്രം മാമ്മോദീസാ സാദ്ധ്യമല്ല. മുക്കുന്ന സഭയിലെ വിശ്വാസമാണ് ഏറ്റവും അത്യാവശ്യം. എല്ലാ കുഞ്ഞുങ്ങളെയും മാമ്മോ ദീസാ മുക്കിക്കൊള്ളണമെന്നു സഭ പഠിപ്പിക്കുന്നില്ല. വിശ്വാസികളുടെ കുഞ്ഞുങ്ങൾക്കാണ് പൊതുവേ സഭ ശൈശവ മാമ്മോദീസാ നല്കുന്നത്. അങ്ങനെ മാമ്മോദീസാ മുങ്ങുന്ന കുഞ്ഞുങ്ങൾ വളർന്നുവരുമ്പോൾ അവ ർക്കു വിശ്വാസമില്ലെങ്കിൽ ശൈശവത്തിൽ മുങ്ങിയ മാമ്മോദീസാകൊണ്ടു മാത്രം അവർ രക്ഷിക്കപ്പെട്ടുകൊള്ളുമെന്നു സഭ പഠിപ്പിക്കുന്നില്ല.

ശിശുക്കളെ മാമ്മോദീസാ മുക്കുന്നത് സഭയിൽ ദൈവം നല്കിയിട്ടുള്ള എല്ലാ കൃപാമാർഗ്ഗങ്ങളിലും ഭാഗഭാക്കാകുന്നതിന്റെ നാന്ദിയും പ്രവേശന

വുമായിട്ടാണ്. അങ്ങനെ പ്രവേശിച്ചു സകല കരുണയും കൃപയും ആസ്വദിച്ചിട്ടും അവിശ്വാസത്തിലേക്ക് ഒരാൾ പോകയാണെങ്കിൽ അയാൾക്ക് ഒരു സാധാരണ അവിശ്വാസിയേക്കാൾ കൂടുതൽ കുറ്റമുണ്ടെന്നു തന്നെയാണ് സഭ പഠിപ്പിക്കുന്നത് (എബ്രായ ലേഖനം 10:26 മുതൽ നോക്കുക).

മാമ്മോദീസായ്ക്കു ശേഷവും വിശ്വാസത്തിലും സഭാ ജീവിതത്തിലും സുകൃത പരിശീലനത്തിലും കൂടിയാണ് പൂർണ്ണതയിലേക്ക് വരേണ്ടത്. വിശ്വാസികളുടെ കുഞ്ഞുങ്ങളുടെ വളർച്ച ശൈശവത്തിലേ ആരംഭിക്കാം. അതിന്റെ തുടക്കവും ക്രിസ്തു ശരീരത്തിലേക്കുള്ള കൂട്ടിച്ചേർക്കലുമാണ് മാമ്മോദീസാ കൊണ്ടു സാധിക്കുന്നത്. മാമ്മോദീസാ ജനനമാണ്, ആരംഭമാണ്. അതിനുശേഷമുള്ള ജീവിതവും മാമ്മോദീസാപോലെ തന്നെ പ്രാധാന്യമുള്ളതാണ്. പക്ഷേ, ജനനവും ആരംഭവും വിശ്വാസികളുടെ ശിശുക്കൾക്കു വിരോധിക്കുന്നത് അക്രൈസ്തവമാണെന്നു മാത്രം.

# 18

# വിവാഹവും കുടുംബജീവിതവും

*സ്വർഗത്തിൽ വിവാഹം കഴിയ്ക്കുന്നുമില്ല; കഴിച്ചു കൊടുക്കുന്നുമില്ല. അവിടെ മരണമില്ല. അതുകൊണ്ട് ജനനവുമില്ല. വിവാഹത്തിന്റെയാവശ്യ വുമില്ല* (വി. ലൂക്കോ. 20:27-39).

വിവാഹവും കുടുംബജീവിതവും ഈ ശരീരത്തിലും ഈ ലോക ത്തിലും നാം ജീവിക്കുന്ന കാലത്തേയുള്ളൂ. ഈ ശരീരത്തിൽ നിന്നു നാം വാങ്ങിപ്പോകുമ്പോൾ സ്ഥലകാല പരിമിതിയുള്ള ഈ ലോകവും താനേ തിരോധാനം ചെയ്തിട്ട് വർണിക്കാവതല്ലാത്ത മറ്റൊരു ലോക വ്യവസ്ഥി തിയിലേക്കു നാം പ്രവേശിക്കുന്നു. അവിടെ മാലാഖമാരെപ്പോലെ നാമും ജനനമരണങ്ങളോ സ്ഥലകാല പരിമിതികളോ ഇല്ലാത്ത ഒരു മനുഷ്യരാ ശിയായിത്തീരുന്നു.

അതിന്റെയും അടുത്ത ലോകമായ പുനരുത്ഥാന ലോകത്തിൽ പുതിയ ശരീരം നമുക്കു ലഭിക്കുന്നുവെങ്കിലും അവിടെയും ജനനമരണങ്ങളോ വിവാഹബന്ധങ്ങളോ ഇല്ലെന്നു കർത്താവ് നമ്മെ പഠിപ്പിക്കുന്നു (വി. ലൂക്കോസ് 20:35-36).

സന്യാസിമാർ എന്നു പറയുന്നവർ ആ പുനരുത്ഥാന ജീവിതം ഇവി ടെവച്ചു തന്നെ ജീവിക്കുവാനാഗ്രഹിക്കുന്നവരാണ്. ഇന്ദ്രിയങ്ങളുടെ തൃഷ്ണകളെ സംയമനം കൊണ്ട് ഒതുക്കി നിയന്ത്രിച്ചു ജഡത്തെ ലാഘ വപ്പെടുത്തി, ദൈവരാജ്യത്തിനുവേണ്ടി തങ്ങളെത്തന്നെ പൂർണമായി ഒരു ക്കുന്നവരാണു താപസന്മാർ.

എന്നാൽ എല്ലാവരും അതുപോലെ താപസന്മാരാകണമെന്നല്ല സഭ പഠിപ്പിക്കുന്നത്. വിവാഹം സഭയിൽ ബഹുമാന്യമാണ്; വിവാഹജീവി തത്തെ അപമാനിയ്ക്കുകയോ തരംതാഴ്ത്തിക്കാണിക്കുകയോ ചെയ് വാനും ഒരു ക്രിസ്തീയ താപസനും അധികാരമില്ല. 'വിവാഹം എല്ലാ വിധത്തിലും ബഹുമാന്യം; ഭാര്യാഭർത്തൃബന്ധം നിർമ്മലമായിരിക്കാനും' എന്ന് എബ്രായ ലേഖനം 13:4 ൽ കാണുന്നു.

സംയമനമില്ലാത്തവർക്കുള്ളതല്ല വിവാഹ ജീവിതം. ശരിയായ ആത്മ സംയമനം കൊണ്ടേ ക്രിസ്തീയ വിവാഹജീവിതത്തെ യഥാർത്ഥത്തിൽ ഫലഭൂയിഷ്ഠമാക്കാൻ സാധിക്കുകയുള്ളൂ. നോമ്പു ദിവസങ്ങളിൽ മാത്ര മല്ല, അല്ലാത്ത സമയങ്ങളിലും കാമാവേശമാത്രഭരിതരായി വിവാഹബ

ന്ധത്തിൽ ഏർപ്പെടുവാൻ ക്രിസ്തീയ ദമ്പതികൾക്കു സാധ്യമല്ല. സഹദമ്പതിയോടുള്ള യഥാർത്ഥ സ്നേഹമില്ലാത്തിടത്തു വിവാഹബന്ധം പാപകരമായിത്തീരുന്നു.

നമ്മുടെ കർത്താവ് തന്റെ പ്രഥമ അടയാളം (അത്ഭുതം) പ്രവർത്തിച്ചത് ഒരു വിവാഹവിരുന്നിലായിരുന്നല്ലോ. വേദപുസ്തകത്തിന്റെ അന്തിമഭാഗത്തും നാം കാണുന്നത് ഒരു വിവാഹമാണ്. പരിശുദ്ധ ആത്മാവും സഭയാകുന്ന വധുവും ഒത്തു ക്രിസ്തുവാകുന്ന വരനെ 'വരിക' എന്നു വിളിക്കുന്ന വലിയ മഹാരഹസ്യം (വെളി. 22:17). സ്വർഗീയ ഊർശ്ലേമാകുന്ന 'കുഞ്ഞാടിന്റെ വധു'വിനെ സർവാലങ്കാരവിഭൂഷിതയായി മാലാഖാ വെളിപ്പാടുകാരനെ കാണിച്ചു കൊടുക്കുന്നു (വെളി. 21:2, 9; 19:7, 9).

എന്നാൽ വിവാഹബന്ധത്തിന്നെതിരായുള്ളതാണ് വ്യഭിചാരമെന്ന പാപം (വി. ലൂക്കോസ് 16:18; എബ്രായ 13:15). ദമ്പതികൾ തങ്ങൾക്കുള്ള ജഡിക മോഹങ്ങളെ പൂരിപ്പിക്കാൻ വേണ്ടിയുള്ളതല്ല വിവാഹബന്ധം. രണ്ടു മനുഷ്യവ്യക്തികൾ ക്രിസ്തുവിൽ ഒന്നായിത്തീർന്ന് പരസ്പര സ്നേഹത്തിൽ ആയുഷ്ക്കാലം മുഴുവൻ ജീവിക്കുന്നതിലാണു യഥാർത്ഥ ക്രിസ്തീയ വിവാഹബന്ധം. അവർ പരസ്പരം സഹായിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്തുകൊണ്ട് ഒരേക വ്യക്തിയായി സൽക്കർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ട് ജീവിക്കുന്നതിലാണ് ഒരു ക്രിസ്തീയ വിവാഹത്തിന്റെ ശ്രേഷ്ഠത വെളിപ്പെടുന്നത്. ആ പരസ്പരസ്നേഹത്തേയും വിശ്വസ്തതയെയും വഞ്ചിക്കുന്നതാണ് വ്യഭിചാരം. അതിനു കഠിനശിക്ഷയാണു സഭയിൽ വിധിച്ചിരിക്കുന്നത്.

വലിയ ഒരു പരമരഹസ്യമാണു വിവാഹബന്ധത്തിൽ ഉൾക്കൊള്ളുന്നത്. നാം എല്ലാവരും വ്യക്തികൾ എന്ന നിലയിൽ പൂർണരല്ല; അംശികൾ മാത്രമാണ്. മറ്റൊരു വ്യക്തിയുമായുള്ള വിവാഹത്തിന്റെ സമ്പൂർണ്ണ സംലയനത്തിൽക്കൂടെ നാം അനുഭവിക്കേണ്ടത്, സഭയും ക്രിസ്തുവും തമ്മിലുള്ള സ്നേഹത്തിലുള്ള സംലയനം തന്നെയാണ്. മനുഷ്യൻ ദൈവവുമായി ഒന്നായിത്തീരുന്നതിന്റെ ഒരു പ്രതീകമാണ് വിവാഹബന്ധം. ദമ്പതികളുടേയും പുതിയ മനുഷ്യവ്യക്തികളാകുന്ന കുഞ്ഞുങ്ങളുടേയും സ്വഭാവ സൌഷ്ടവം വാർത്തെടുക്കുന്ന പരിശുദ്ധ മൂശയാണ് ഒരു ക്രിസ്തീയ കുടുംബം. അതു വിശുദ്ധവും അനുഗ്രഹീതവും തന്നെ.

താപസജീവിതവും കുടുംബജീവിതവും രണ്ടു വിധത്തിലുള്ള ദൈവവിളികളാണ്. ഒന്നു മറ്റൊന്നിനേക്കാൾ ശ്രേഷ്ഠമെന്നോ മോശമെന്നോ സഭ പഠിപ്പിക്കുന്നില്ല. രണ്ടു വിധത്തിലുള്ള ദൈവവിളികളും സഭ വളരുന്നതിന് ഒരുപോലെ ആവശ്യമാണ്. താപസജീവിതത്തിലും കുടംബജീവിതത്തിലും ഒരേ പരിശുദ്ധാത്മാവിന്റെ പ്രവർത്തനമാണുള്ളത്. കുടുംബജീവിതമില്ലെ

ങ്കിൽ, എല്ലാവരും താപസരും തപസ്വിനികളുമാകുന്നെങ്കിൽ, സഭ ഇല്ലാതാകുമല്ലോ.

യുക്തിയിൽ മാത്രം അധിഷ്ഠിതമായ നവീനചിന്തയ്ക്ക് ഇതൊന്നും മനസ്സിലാക്കുവാൻ കഴിവില്ല. അങ്ങിനെയുള്ള ആധുനികതയേയും യുക്തിയേയും അനുധാവനം ചെയ്യുന്നവർ വിവാഹജീവിതത്തെ കാമപൂരണത്തിനുള്ള ഉപാധിയായി മാത്രം കാണുന്നു. ആ വിധത്തിലുള്ള വിവാഹബന്ധങ്ങൾ വിജയം വരിക്കുന്നില്ല; ഒരു നല്ല കുടുംബജീവിതത്തിനു നിദാനമായിത്തീരുന്നില്ല; ദമ്പതികളുടേയും കുഞ്ഞുങ്ങളുടേയും ജീവിതത്തിന് അടിസ്ഥാനപരമായ ദോഷം ചെയ്യുന്നു.

ഒരു ക്രിസ്തീയ മനുഷ്യന്റെ സ്വാർത്ഥതയെ കാര്യമായി നീക്കുവാൻ ഒരു വിവാഹബന്ധത്തിനു സാധിക്കുന്നില്ലെങ്കിൽ അതു ക്രിസ്തീയ വിവാഹമാണെന്നു പറയാൻ പ്രയാസമാണ്. ഇന്നത്തെക്കാലത്തു വിവാഹം കൂടാതെയുള്ള വിവാഹബന്ധത്തിലേക്കു പല യുവജനങ്ങൾ കടന്നുപോകുന്നുവെന്നു പറയുന്നതു സാമൂഹ്യ മൂല്യങ്ങളുടെ വിനാശനത്തിനു മാത്രമേ വഴിതെളിയിക്കുകയുള്ളു.

വിവാഹം ബഹുമാന്യം; വിവാഹബന്ധം കുറ്റമറ്റത്. വിവാഹത്തിൽക്കൂടെ ദൈവത്വത്തെ മഹത്വപ്പെടുത്തുവാനുള്ള ദൈവവിളിയാണു ക്രിസ്തീയ കുടുംബജീവിതത്തിന്റെ അടിസ്ഥാനം. വിവാഹം കൂടാതെ തന്നെ സ്വാർത്ഥമില്ലാത്തവരായിത്തീർന്ന് ദൈവത്തെ മഹത്വപ്പെടുത്തുവാനുള്ള വിളിയാണ് താപസജീവിതത്തിന്നടിസ്ഥാനം. രണ്ടും ഒരു സഭയിൽത്തന്നെ. രണ്ടും ദൈവ മഹത്വത്തിന്നായിത്തന്നെ.

# 19

# ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സന്ദേശം

ക്രിസ്തുവിന്റെ സന്ദേശം ഒരു കാലത്തും ഒറ്റവാക്കിലൊതുക്കാൻ ആവാത്തതു തന്നെ. എന്നാൽ ഇന്ന് ദാരിദ്ര്യവും അജ്ഞതയും യുദ്ധഭീതിയും അഴിമതിയും നടമാടുന്ന ലോകത്തിൽ 'ക്രിസ്തു ഉയിർത്തെഴുന്നേറ്റു' എന്നൊരു സന്ദേശത്തിന് വല്ല പ്രസക്തിയുമുണ്ടോ എന്ന് ക്രിസ്ത്യാനികൾ തന്നെ ഇരുന്നു ചിന്തിക്കേണ്ടതാണ്.

ക്രിസ്തു ഉയിർത്തെഴുന്നേറ്റു എന്നത് ഇന്നത്തെ ജനങ്ങൾക്ക് ബോധ്യമാവണമെങ്കിൽ മരണത്തിന്റെയും അന്ധകാരത്തിന്റെയും ശക്തികളെ അടിച്ചോടിക്കുന്ന ഒരു ശക്തി ക്രിസ്ത്യാനികളിൽ നിന്നുണ്ടാവണം.

ഇന്നു നമ്മുടെ നാട്ടിലുള്ള കൈക്കൂലിയിലും അഴിമതിയിലും മറ്റാരുടെയും പിറകിലല്ല ക്രിസ്ത്യാനികൾ. ഈ പ്രലോഭനങ്ങൾക്കെതിരെ ധാർമ്മികശക്തിയോടെ മല്ലിടുന്ന മനുഷ്യർ ക്രിസ്ത്യാനികളുടെയിടയിലെന്നപോലെ മറ്റു സമുദായങ്ങളിലുമുണ്ട്. എങ്കിലും ധാർമികതയ്ക്കുവേണ്ടി സ്വന്ത താൽപര്യങ്ങളെ ബലികഴിക്കുവാനുള്ള ശക്തിയാണല്ലോ ക്രിസ്തുവിന്റെ ക്രൂശിന്റെ പ്രത്യേകത. ആ ക്രൂശിന്റെ ശക്തി ക്രിസ്ത്യാനികളിൽ ധാരാളമായി കാണുമ്പോഴേ, ഉയിർത്തെഴുന്നേൽപിനെക്കുറിച്ചുള്ള അവരുടെ പ്രഖ്യാപനത്തിന് കാര്യമായ അർഥമുണ്ടാകൂ.

ക്രൂശില്ലാതെ ഉയിർത്തെഴുന്നേൽപില്ല എന്നതാണു ക്രിസ്തീയ സന്ദേശം. ഉയിർപ്പിന്റെ ധാർമികശക്തി മനുഷ്യരാശിയിൽ പടരണമെങ്കിൽ ക്രൂശു വഹിക്കാൻ തയാറുള്ള ക്രിസ്ത്യാനികൾ ധാരാളമുണ്ടാകണം. ധാർമികതയ്ക്കു വേണ്ടി ത്യാഗം അനുഷ്ഠിക്കുന്ന മനുഷ്യർ ക്രിസ്ത്യാനികളുടെയിടയിലും മറ്റു സമുദായങ്ങളിലുമുണ്ട്. എങ്കിലും അധർമ്മത്തിനെതിരായ ഒരു സമഗ്രമായ ആക്രോശനം നമ്മുടെ ഭാരതീയ ജനതയിൽ നിന്ന് ഇപ്പോഴും ഉയരുന്നില്ല എന്നതാണ് പരിതാപകരമായിത്തോന്നുന്നത്.

ആന്തുലെ അനേക ലക്ഷങ്ങൾ അടിച്ചമർത്തിയെന്നു പറയുമ്പോഴോ, മന്ത്രിമാർ കൈക്കൂലി വാങ്ങി പണക്കാരായി എന്നു കേൾക്കുമ്പോഴോ നമുക്കുണ്ടാകുന്ന വികാരമെന്താണ്? അവർ സമർഥരായതുകൊണ്ട് അവർക്കതു സാധിച്ചു എന്നൊരു ചിന്തയല്ലാതെ, എത്ര വലിയവനായാലും അഴിമതിയും കൈക്കൂലിയും കൊണ്ടു പണമുണ്ടാക്കുന്നവനെ ശരിയായി ശിക്ഷിക്കണമെന്നൊരു തോന്നൽ അധികം മനുഷ്യർക്കുമുണ്ടാവുന്നില്ല.

പത്രങ്ങളിലും ആ രീതിയിൽ വളരെയൊന്നും കാണുന്നില്ല.

ബീഹാറിലും മറ്റു പ്രദേശങ്ങളിലും ഗിരിജനങ്ങളെയും ഹരിജനങ്ങളെയും നിർദയം മർദിക്കുകയും ചൂഷണം ചെയ്യുകയും ചെയ്യുന്ന ഭൂവുടമകളെപ്പറ്റി നമുക്കുണ്ടാവുന്ന രോഷത്തിന്റെ പരിമാണം എത്രയോ ചെറിയതാണ്. കേരളത്തിൽ പാവപ്പെട്ടവരെ അത്രതന്നെ നിഷ്കരുണം പീഡിപ്പിക്കുവാൻ സാധ്യമല്ലെന്നത് വാസ്തവം തന്നെ. എന്നാൽ അധ്വാനിക്കാതെ പണമുണ്ടാക്കുക എന്നതല്ലേ ഇന്ന് നമ്മിലധികം പേരുടെയും ജീവിതലക്ഷ്യം?

ക്രിസ്തുവിന്റെ ക്രൂശ് വഹിക്കുക എന്നു പറഞ്ഞാൽ ഇന്ന് അഴിമതിക്കും ചൂഷണത്തിനുമെതിരെ ശബ്ദമുയർത്തുകയാണ്. രാഷ്ട്രീയക്കാരുടെ ഇടയിൽ മാത്രമല്ല ഇന്ന് അഴിമതി നടമാടുന്നത്. അവരുടെയിടയിലും സത്യസന്ധതയും ധാർമികബോധവുമുള്ള കുറെപ്പേരുണ്ട്. പക്ഷേ ക്രൈസ്തവ സഭകളിലും സഭയുടെ വകയായി നടത്തപ്പെടുന്ന സ്ഥാപനങ്ങളിലും കാണുന്ന ധാർമികതയുടെ നിലവാരം എത്രയോ താഴ്ന്നതാണ്?

ക്രിസ്തുവിന്റെ ക്രൂശു വഹിക്കുക എന്നു പറഞ്ഞാൽ അധ്യാപകരിൽ നിന്നും വിദ്യാർത്ഥികളിൽ നിന്നും 'സംഭാവന' വാങ്ങി നടത്തുന്ന സ്ഥാപനങ്ങൾ നടന്നില്ലെന്നു വരും. പലർക്കും തൊഴിലില്ലാതായി എന്നു വരും. വളരെപ്പേർക്ക് കോളജിൽ പഠിക്കാൻ സാധിച്ചില്ലെന്നു വരും. പക്ഷേ ആ കുരിശു വഹിക്കാതെ ക്രിസ്തു ഉയിർത്തെഴുന്നേറ്റു എന്ന് കൊണ്ടാടുന്നതിൽ അസാംഗത്യമില്ലേ എന്ന് എല്ലാ ക്രിസ്ത്യാനികളും അവരുടെ നേതാക്കന്മാരും ചിന്തിക്കേണ്ടതാണ്.

ഉയിർത്തെഴുന്നേൽപിന്റെ സന്ദേശം ആനന്ദത്തിന്റെയും സമാധാനത്തിന്റെയും പ്രത്യാശയുടെയും സന്ദേശമാണ്. പക്ഷേ, ഉയിർത്തെഴുന്നേല്പിലേക്കുള്ള വഴി ക്രൂശിൽക്കൂടെയല്ലേ? കുറെ ത്യാഗങ്ങൾ മനുഷ്യരും സ്ഥാപനങ്ങളും അനുഷ്ഠിക്കാതെ ഒരു സമൂല പരിവർത്തനം നമ്മുടെ സമൂഹത്തിലുണ്ടാകുമോ? അതിന് നാം തയ്യാറുണ്ടോ എന്നതാണ് സമൂഹത്തിൽ ധാർമികതയുടെ പതനത്തെപ്പറ്റി നാം വിലപിക്കുമ്പോഴൊക്കെ ചിന്തിക്കേണ്ടത്.

ക്രിസ്തു ഉയിർത്തെഴുന്നേറ്റു. പക്ഷേ, മനുഷ്യരാശിയിലിന്നും മരണമാണു നടമാടുന്നത്. ലോകത്തിൽ സമാധാനമില്ല. ധനികനും ദരിദ്രനും തമ്മിലുള്ള വിടവ് അകന്നകന്നു വരുന്നു. കോടിക്കണക്കിനു ജനങ്ങൾ ഉണ്ണാനും ഉടുക്കാനുമില്ലാതെ കഷ്ടപ്പെടുന്നു. പാശ്ചാത്യരാജ്യങ്ങളിൽ പോലും തൊഴിലില്ലാത്തവരുടെ സംഖ്യ അനുദിനം വർധിച്ചുവരുന്നു.

രാഷ്ട്രീയത്തിലും ഗവൺമെന്റിലും അഴിമതി അഴിഞ്ഞാടുന്നു. പണ

മുള്ളവർക്ക് മനഃസമാധാനമില്ല. സ്വന്ത സുഖവും ആഗ്രഹപൂരണവും തേടിപ്പോയ മനുഷ്യർ സ്വാർഥത്തിന്റെ വലിയ കിണറ്റിൽ വീണുകിടന്ന് നിലവിളിക്കുന്നു. അവനെ വലിച്ചു കയറ്റാനാളില്ല.

സുഖമോഹവും സ്നേഹരാഹിത്യവും ഒരുമിച്ചാണ് മരണത്തെ മാടി വിളിച്ചുകൊണ്ടുവരുന്നത്. മനുഷ്യരാശിയുടെ രോഗം മാറണമെങ്കിൽ ക്രിസ്തുഭഗവാൻ കാണിച്ചുതന്ന ത്യാഗാത്മകമായ സ്നേഹത്തിന്റെ പന്ഥാവിൽ ചരിപ്പാൻ വ്യക്തികളും സമൂഹങ്ങളും തയാറാകണം.

സമുദായങ്ങൾ പരസ്പരം മൽസരിച്ച്, തങ്ങളെത്തന്നെ ഉയർത്തിക്കാട്ടി വീമ്പടിക്കാൻ ശ്രമിക്കാതെ പരസേവനത്തിൽ വ്യഗ്രരാകുമ്പോൾ അവരറിയാതെ അവർക്ക് മഹത്വമുണ്ടായിക്കൊള്ളും. മറ്റുള്ളവർക്കുവേണ്ടി, തങ്ങളുടെ ജീവൻ നൽകുന്നതിനേക്കാൾ വലിയ സ്നേഹമില്ല. അതാണ് ക്രൂശിന്റെ മാർഗം. ദരിദ്രന്റെ ഉന്നമനത്തിലും മർദിതനെയും ചൂഷിതനെയും സംരക്ഷിക്കുന്നതിലും നാം ജീവിതലക്ഷ്യപൂരണം കണ്ടെത്തുവാൻ ശ്രമിക്കുമ്പോൾ ക്രൂശിന്റെയും ഉയിർത്തെഴുന്നേൽപിന്റെയും ശക്തിയുള്ള സന്ദേശത്തിനു സാംഗത്യമുണ്ടാകും.

*(മലയാള മനോരമ സൺഡേ സപ്ലിമെന്റ്, 11 ഏപ്രിൽ 1982)*

# 19

# ആദാമ്യപാപം അത് മനുഷ്യവർഗ്ഗത്തെ എങ്ങനെ ബാധിക്കുന്നു

വേദശാസ്ത്ര വിഷയങ്ങളെക്കുറിച്ച് നമ്മുടെ സഭയ്ക്കുള്ള ആധികാരികമായ നിലപാട് എവിടെയാണ് കണ്ടുപിടിക്കുവാൻ സാധിക്കുക. അതിന് നമുക്കുള്ള പ്രമാണരേഖകളേവ?

ഈ ചോദ്യത്തിന് ഒരു സമാധാനം പറയാതെ, ശീർഷകത്തിൽ കാണുന്ന ചോദ്യത്തിന് അതായത് ആദാമ്യപാപം മനുഷ്യവർഗ്ഗത്തെ എങ്ങനെ ബാധിക്കുന്നു എന്ന ചോദ്യത്തിന് മറുപടി സാധ്യമല്ല.

വേദശാസ്ത്ര കാര്യങ്ങളിൽ നമ്മെ വ്യക്തമായി വഴികാണിക്കുന്ന പ്രാഥമിക പ്രമണം നിഖ്യാവിശ്വാസ പ്രമാണമാണ്. ത്രിത്വം മനുഷ്യാവതാരം ഇവ രണ്ടുമാണ് ക്രൈസ്തവ വിശ്വാസത്തിന്റെ പ്രധാന മർമ്മങ്ങൾ. ഇവയെക്കുറിച്ച് വിശ്വാസപ്രമാണം നൽകുന്ന നിർവ്വചനം സർവ്വപ്രധാനമാണ്. അതിൽ കൂട്ടുവാനോ കുറയ്ക്കുവാനോ സഭയ്ക്ക് അധികാരമില്ല.

മറ്റു കാര്യങ്ങളെക്കുറിച്ച് സഭയുടെ പാരമ്പര്യം അറിയുന്നതിനുള്ള പ്രധാന രേഖകൾ യഥാക്രമം പരിശുദ്ധ വേദപുസ്തകം, പിതാക്കന്മാരുടെ ഗ്രന്ഥങ്ങൾ, നമ്മുടെ ആരാധനക്രമങ്ങൾ എന്നിവയാണ്. എന്നാൽ സഭാപിതാക്കന്മാർ എന്ന് പറഞ്ഞാൽ ആരാണ്?

ആദ്ധ്യാത്മികവും വേദശാസ്ത്രപരവുമായ കാര്യങ്ങളിൽ നമുക്ക് മാർഗ്ഗദർശികളായിട്ടുള്ളവരെയാണ് പിതാക്കന്മാർ എന്നു പറയുന്നത്. സഭാപിതാക്കന്മാരെ 5 വിഭാഗങ്ങളായി തരം തിരിക്കാം. ഒന്നാമത് അപ്പോസ്തോലിക പിതാക്കന്മാർ. ഇക്കൂട്ടത്തിൽ നമുക്ക് സർവ്വപ്രധാനമായിട്ടുള്ളത് റോമിലെ ക്ലീമ്മിസും, അന്ത്യോഖ്യായിലെ ഇഗ്നാത്യോസുമാണ്. രണ്ടാമത് സുന്നഹദോസ് പിതാക്കന്മാർ അല്ലെങ്കിൽ നാലും അഞ്ചും ശതാബ്ദങ്ങളിൽ നമ്മെ സുന്നഹദോസുകളിൽ കൂടെ വഴികാണിച്ച പിതാക്കന്മാർ. ഇവരിൽ ഏറ്റവും പ്രധാനമായിട്ടുള്ളത് വലിയ മാർ അത്താനാസ്യോസ്, വലിയ മാർ ബസ്സേലിയോസ്, നാസിയാൻസിലെ മാർ ഗ്രിഗോറിയോസ്, നിസ്സായിലെ മാർ ഗ്രിഗോറിയോസ്, മാർ കൂറിലോസ് എന്നിവരാണ്. മൂന്നാമത് സന്യാസി പിതാക്കന്മാർ; രണ്ടാം വിഭാഗത്തിൽപെട്ടവരെല്ലാവരും തന്നെ സന്യാസികളായിരുന്നെങ്കിലും സന്യാസത്തെയും ആത്മീയ വളർച്ചാ മാർഗ്ഗങ്ങളെയും പറ്റി നമ്മെ ഉപദേശിച്ചിട്ടുള്ള പിതാക്കന്മാരിൽ വലിയ മാർ

ബസ്സേലിയോസും അദ്ദേഹത്തിന്റെ സഹോദരൻ നിസ്സായിലെ മാർ ഗ്രിഗോറിയോസും മാത്രമാണ് സർവ്വപ്രധാനമായിട്ടുള്ളത്. എന്നാൽ പ്രധാന സന്യാസിപിതാക്കന്മാരുടെ കൂട്ടത്തിൽ മാർ അന്തോനിയോസ്, മാർ പക്കോമിയോസ്, മാർ അപ്രേം, മാർ ദീവന്നാസ്യോസ് അരിയോപഗേറ്റ്, മാർ ശെമവൂൻ ദെസ്തുനി, സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ് മുതലായവർ പെടുന്നു.

ഈ മൂന്നു വിഭാഗങ്ങളിലും പെട്ട പിതാക്കന്മാർ സാർവ്വത്രികസഭയുടെ പിതാക്കന്മാരാണ്. കത്തോലിക്കാസഭയും, ഗ്രീക്കു സഭകളും, നമ്മുടെ സഭകളും അവരെ ഒരുപോലെ അംഗീകരിക്കുന്നു. നാലാമതൊരു വിഭാഗം പിതാക്കന്മാരെ സഭാ സംരക്ഷകരെന്നു വിളിക്കാം. ഒരു വിധത്തിൽ എല്ലാ പിതാക്കന്മാരും സഭാ സംരക്ഷകരും സഭയെ പാഷാണ്ഡോപദേശങ്ങളിൽ വീണ്ടെടുത്തിട്ടുള്ളവരുമാണ്. സുറിയാനി പാരമ്പര്യത്തിൽ നാം പ്രത്യേകം ഓർക്കുന്നവരായ മാർ തിമോഥെയോസ്, മാർ ദിയസ്കോറസ്, മാർ യാക്കോബ് ബൂർദ്ദാനാ എന്നിവർ സഭയെ പ്രത്യേക പ്രതിസന്ധിഘട്ടങ്ങളിൽ ആപത്തുകളിൽ നിന്ന് രക്ഷിച്ചിട്ടുള്ളവരാണ്.

നമ്മുടെ വിശ്വാസ സംബന്ധമായ കാര്യങ്ങൾ അറിയുന്നതിന് ഈ പിതാക്കന്മാരുടെ എല്ലാവരുടെയും ഗ്രന്ഥങ്ങൾ വേണ്ടുംവിധം വായിച്ചറിയാതെ സാധ്യമല്ല. ആദാമ്യ പാപത്തെക്കുറിച്ചുള്ള ഒരു ചോദ്യത്തിന് മറുപടിയായി ഞാൻ എഴുതിയിരിക്കുന്ന ചില കാര്യങ്ങളെ വിമർശിച്ചുകൊണ്ട് നമ്മുടെ സഭയിലെ ഒരു വൈദികൻ കുറച്ചുനാൾക്ക് മുമ്പ് ഒരു ലഘുലേഖ പ്രസിദ്ധീകരിച്ചിരിക്കുന്നതു കണ്ടു. അതിൽ പാഷോണ്ഡോപദേശങ്ങളുടെ നേരേ സമരത്തിനിറങ്ങിയിരിക്കുന്ന അദ്ദേഹം അദ്ദേഹത്തിന്റെ അഭിപ്രായത്തിന് സാക്ഷിയായി ഉന്നയിച്ചിരിക്കുന്ന രേഖകൾ വേദവിപരീതികളുടേതാണെന്നുള്ളത് രസാവഹമാണ്. നമ്മുടെ പിതാക്കന്മാരുടെ ലേഖനങ്ങളെ അദ്ദേഹത്തിനറിഞ്ഞു കൂടാഞ്ഞിട്ടോ എന്തോ, അധികം ഉദ്ധരിച്ചു കാണുന്നുമില്ല.

ഈ വിഷയത്തെക്കുറിച്ച് ഞാൻ കൂടുതൽ പഠിച്ചുകൊണ്ടിരിക്കുകയാണ്. ഇതുവരെ പഠിച്ചു മനസ്സിലാക്കിയിട്ടുള്ള കാര്യങ്ങൾ മുഴുവൻ വിശദമാക്കണമെങ്കിൽ ഒരു വലിയ ഗ്രന്ഥം തന്നെ എഴുതണം. അതിനു സമയമില്ലാത്തതുകൊണ്ട് പ്രധാനാശയങ്ങളെ മാത്രം ചുരുക്കമായി ഇവിടെ കുറിയ്ക്കുന്നു.

1. 'ജന്മപാപം' എന്ന പദപ്രയോഗം നമ്മുടെ മാമോദീസാക്രമത്തിലോ, മറ്റു ക്രമത്തിലോ മറ്റു കൂദാശകളിലോ കാണുന്നില്ല. എവിടെയെങ്കിലുമുണ്ടെങ്കിൽ ഈ ലേഖകന് അതറിയുവാൻ ആഗ്രഹമുണ്ട്. സുറിയാനിയിൽ ജന്മപാപം എന്നൊരു പ്രയോഗമേ ഇല്ലെന്നാണ് മൽപ്പാന്മാർ പറയുന്നത്. ഗ്രീക്കിലും കാണുന്നില്ല.

2. 'ജന്മപാപം', 'കർമ്മപാപം' എന്നിങ്ങനെ പാപത്തെ രണ്ടായി തരംതിരിക്കുന്ന രീതിയും നമ്മുടെ പൗരസ്ത്യ പാരമ്പര്യത്തിലില്ല. പരിശുദ്ധനായ മാർ അത്താനാസ്യോസിന്റെ കാലത്ത് അലക്സാന്ത്രിയയിലെ വേദവിദ്യാലയത്തിന്റെ പ്രധാന ഗുരുവായിരുന്ന അന്ധനായ ദിദിമോസ് (Didimus the Blind) ആദാം മൂലം മനുഷ്യവർഗ്ഗം മുഴുവൻ വ്യാപിച്ചിട്ടുള്ള പാപസ്വഭാവത്തെയും, ഓരോ മനുഷ്യനും തന്റെ സ്വന്ത ഇച്ഛ മൂലം ചെയ്യുന്ന പാപങ്ങളെയും തമ്മിൽ വേർതിരിക്കുന്നുണ്ട്. രണ്ടാമത്തേതിന് ശിക്ഷയും ആദ്യത്തേതിന് ശുദ്ധീകരണവുമാണ് അദ്ദേഹം പ്രതിവിധി കൽപ്പിക്കുന്നത്. എന്നാൽ ദിദിമോസിന്റെ ആശയങ്ങളിൽ പലതിനേയും സഭാപാരമ്പര്യം നിരാകരിക്കുകയാണുണ്ടായത്. മനുഷ്യൻ ശരീരിയായതുകൊണ്ടാണ് അവന് പാപാസക്തിയുണ്ടാകുന്നതെന്ന ഗ്നോസ്റ്റിക് ചിന്താഗതിയാണ് അദ്ദേഹത്തിന് മാർഗ്ഗദർശനം നൽകിയിരുന്നത്. എന്നാൽ അദ്ദേഹവും ജന്മപാപം എന്നൊരു പദം പ്രയോഗിക്കുന്നില്ല.

നമ്മുടെ പിതാക്കന്മാരിൽ എല്ലാ വിധവും സമാരാധ്യന്മാരായ പരിശുദ്ധന്മാരായ മാർ ബസ്സേലിയോസും, മാർ ഗ്രിഗോറിയോസും ശിശുക്കൾക്ക് പാപമേയില്ലെന്ന് വിശ്വസിച്ചവരായിരുന്നു. ആദാമ്യപാപം ശിശുക്കളിൽ പാപമായി കണക്കിടപ്പെടുന്നില്ല എന്നു തന്നെയാണ് ഈ പിതാക്കന്മാർ പഠിപ്പിച്ചിരുന്നത്. മാമോദീസാ എന്നുള്ളത് ആദാമ്യപാപം കഴുകിക്കളയാനുള്ള മാർഗ്ഗമായി അവർ കരുതിയിരുന്നുമില്ല.

3. ആദാമിന്റെ പാപത്തിന്റെ പരിണിതഫലങ്ങൾ മനുഷ്യവർഗ്ഗത്തെ മുഴുവൻ ബാധിക്കുന്നുണ്ട്. എന്നാൽ ആദാമ്യപാപം എന്നൊന്ന് എല്ലാ മനുഷ്യരിലും അവകാശിക്കുന്നുവെന്ന് നമ്മുടെ പിതാക്കന്മാരുടെ ഭൂരിഭാഗവും പഠിപ്പിക്കുകയില്ല. അകാലമരണം പ്രാപിക്കുന്ന ശിശുക്കളുടെ മരണത്തിന് ഹേതുവാകുന്നത് അവർ ആദാമിൽ നിന്നുമാർജ്ജിക്കുന്ന ജന്മപാപമാണെന്ന് ചിലർ വാദിച്ചപ്പോൾ നമ്മുടെ പിതാക്കന്മാർ അതിനെ ശക്തിയായി എതിർക്കുകയാണ് ചെയ്തിട്ടുള്ളത്. മാമോദീസാ മുങ്ങാതെ മരിക്കുന്ന ശിശുക്കൾക്ക് നിത്യശിക്ഷയൊന്നുമില്ല. പക്ഷേ, അവർക്ക് രാജ്യത്തിൽ പ്രവേശിക്കാനും സാധ്യമല്ല. ഇതാണ് പരിശുദ്ധന്മാരായ മാർ ബസ്സേലിയോസ്, നിസ്സായിലെ മാർ ഗ്രിഗോറിയോസ് എന്നീ പിതാക്കന്മാർ പഠിപ്പിച്ചിട്ടുള്ളത്. സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസും പറയുന്നത് ആദാമിൽ നിന്ന് നമുക്ക് ലഭിക്കുന്നത് പാപമല്ല, മരണാധീനതയും കാമാസക്തിയുമാണെന്നാണ്. കാമാസക്തി തന്നെയും വിവാഹബന്ധത്തിനുള്ളിൽ നിയന്ത്രിച്ചുനിർത്തുന്നപക്ഷം പാപമല്ലെന്നും ആദാമിൽ വീണുപോയ മനുഷ്യത്മാവ് തിന്മയല്ലെന്നും ആ പിതാവ് ശക്തിയായി വാദിക്കുന്നു (ഉൽപത്തിപ്പുസ്തകത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ പ്രസംഗങ്ങളിൽ 16, 18, 19 എന്നീ പ്രസംഗങ്ങളും റോമാ ലേഖനത്തെപ്പറ്റിയുള്ള പത്താമത്തെ പ്രഭാ

ഷണവും നോക്കുക).

നിസ്സായിലെ മാർ ഗ്രിഗോറിയോസ് പറയുന്നു: "ഇപ്പോൾ ജനിച്ച ഒരു ശിശുവിനെതിരായി ആരോപണങ്ങളോ കുറ്റവിധികളോ ഇല്ലാത്തതുപോലെ, മാമോദീസായിൽ വീണ്ടും ജനിക്കുന്നയാളും ദൈവത്തിന്റെ മഹാകാരുണ്യം കൊണ്ട് പാപസംബന്ധമായ സകല കടപ്പാടിൽ നിന്നും വിമുക്തനാകുന്നു" (ക്രിസ്തുവിന്റെ മാമോദീസായെക്കുറിച്ച് എന്ന പ്രഭാഷണത്തിൽ നിന്ന്). പ്രായമായവരുടെ മാമോദീസായെക്കുറിച്ചാണ് മാർ ഗ്രിഗോറിയോസ് പറയുന്നത്. അവർ ഇപ്പോൾ ജനിച്ച ശിശുക്കളെപ്പോലെ കുറ്റമില്ലാത്തവരായിത്തീരുന്നുവെന്ന്. അതായത് ചെറിയ കുട്ടികൾ മാമോദീസാ മുങ്ങിയവരെപ്പോലെ കുറ്റമില്ലാത്തവരാണെന്നാണല്ലോ അതിന്റെ ധ്വനി.

ഈ വിഷയത്തെക്കുറിച്ച് വിശാലമായി എഴുതിയിയിട്ടുള്ള നമ്മുടെ പിതാവ് പരിശുദ്ധനായ മാർ സേവേറിയോസ് ആണ്. ഹാലിക്കർനാസിലെ ജൂലിയാനുമായുള്ള സംവാദത്തിലാണ് അദ്ദേഹം തന്റെ ചിന്ത വ്യക്തമാക്കിയത്.

ജൂലിയന്റെ വാദം കർത്താവിനു പാപം ഇല്ലാത്തതുകൊണ്ട് കർത്താവിന്റെ മരണം യഥാർത്ഥമല്ലായിരുന്നെന്നും, തന്റെ ശരീരത്തിനു ദ്രവത്വം കാണുവാൻ സാദ്ധ്യമല്ലായിരുന്നുവെന്നുമാണ്. ഇതിനെതിരായി മാർ പീലക്സിനോസും, മാർ സേവേറിയോസും ശക്തിയായി വാദിച്ചു. ഓരോരുത്തന്റേയും പാപം മൂലമാണ് ഓരോരുത്തനും മരിക്കുകയോ മരണശേഷം ദ്രവിക്കുകയോ ചെയ്യുന്നതെന്നു പറയുവാൻ സാദ്ധ്യമല്ലെന്നും, അങ്ങനെയെങ്കിൽ മാമോദീസാ മുങ്ങിയതിനുശേഷം ഉടനെ മരിക്കുന്ന ഒരാൾക്ക് ദ്രവത്വം ഉണ്ടാകാൻ പാടില്ലല്ലോ എന്നും ആയിരുന്നു മാർ പീലക്സിനോസിന്റെ വാദം. അങ്ങനെയല്ലാ, ആദാമിന്റെ പാപഫലമായി മരണവും ദ്രവത്വവും നമ്മുടെ സ്വഭാവത്തിൽ അലിഞ്ഞുചേർന്നിരിക്കുകയാണെന്നും, അതുകൊണ്ട് ആദാമിൽ നിന്നും വിവാഹബന്ധത്തിൽ കൂടി ഉല്പാദിതരാകുന്നവർക്ക് പാപമുണ്ടെങ്കിലും ഇല്ലെങ്കിലും മരണത്തിൽ നിന്നും ദ്രവത്വത്തിൽ നിന്നും രക്ഷപെടുവാൻ സാദ്ധ്യമല്ലെന്നും ഉള്ള അദ്ദേഹത്തിന്റെ വാദത്തിന് പിറകിൽ ആദാമിന്റെ കുടിപ്രദേശത്ത് എല്ലാ മനുഷ്യരും ഉണ്ടായിരുന്നുവെന്നും, അവിടെ നിന്ന് ജനിക്കുന്നവർക്കെല്ലാം മരണവും ദ്രവത്വവും ഉണ്ടെന്നല്ലാതെ പാപമുണ്ട് എന്ന ചിന്ത കാണുന്നില്ല.

മാർ പീലക്സിനോസും മാർ സേവേറിയോസും പാശ്ചാത്യ ചിന്തകനായ അഗസ്തീനോസിന്റെ ഗ്രന്ഥങ്ങൾ വായിച്ചിരുന്നുവെന്നതിന് സംശയമില്ല. ആദാമിന്റെ കുടിപ്രദേശത്ത് മനുഷ്യവർഗ്ഗം മുഴുവനും ഉണ്ടായിരുന്നുവെന്നും അങ്ങനെ ആദാമിൽ സർവ്വ മനുഷ്യരും പാപം ചെയ്തുവെന്നും ഈ ആദാമ്യപാപം പുരുഷബീജത്തിൽ കൂടിയാണ് എല്ലാവരിലേക്കും

സംക്രമിക്കുന്നതെന്നുമൊക്കെയായിരുന്നു അഗസ്തീനോസിന്റെ വാദം. നമ്മുടെ കർത്താവിൽ പുരുഷബീജം ഇല്ലായിരുന്നതുകൊണ്ടാണ് തനിക്ക് ആദാമ്യപാപം ഇല്ലാതിരിക്കുന്നതെന്ന് അഗസ്തീനോസ് പഠിപ്പിച്ചു.

ഈ വാദത്തിനെതിരായി മാർ സേവേറിയോസ് പഠിപ്പിക്കുന്നത്, നമ്മുടെ കർത്താവെടുത്തത് ആദാമിന്റെ വീണ സ്വഭാവമാണെന്നും, ആ സ്വഭാവത്തിൽ മരണവും ദ്രവത്വവും അലിഞ്ഞുചേർന്നിരിക്കുന്നു എന്നും, എന്നാൽ പാപം എന്നു പറയുന്നത് മനുഷ്യസ്വഭാവത്തിന്റെ ഒരു ഭാഗമല്ലെന്നും മനുഷ്യസ്വഭാവമെടുത്തപ്പോൾ മരണവും ദ്രവത്വവുമല്ലാതെ പാപം കർത്താവിന് എടുക്കേണ്ടിവന്നില്ലെന്നുമാണ്. പാപം ഒരു തലമുറ അടുത്ത തലമുറയ്ക്ക് കൊടുക്കുന്നില്ല, പിതാവ് തന്റെ കുഞ്ഞുങ്ങൾക്ക് ഉല്പാദന പ്രക്രിയ മൂലം നൽകുന്നുമില്ല. ആദാമിന്റെ പാപം ആദാം തന്റെ മക്കൾക്ക് പകർന്നു കൊടുക്കുന്നുവെന്നുള്ള ചിന്ത ക്രിസ്തീയമല്ലെന്ന് മാർ സേവേറിയോസ് വ്യക്തമായി പഠിപ്പിച്ചു.

മാർ സേവേറിയോസിന്റെ ഉപദേശം ഇങ്ങനെയാണ്: “ശരീരം പാപത്തിൽ മുഴുകിയതാണെങ്കിൽ, അത് ദ്രവത്വത്തിൽ നിന്നുത്ഭൂതമാണെങ്കിൽ ആദാമിലുണ്ടായിരുന്ന പാപം ആദാമിന്റെ സന്തതിയിലേക്ക് മനുഷ്യ സ്വഭാവത്തിലൂടെ സ്വഭാവത്തിന്റെ ഒരംശമായി സംക്രമിക്കുന്നെങ്കിൽ, ഓരോ പാപിയും പാപിയായിരുന്നത് പാപിയായ ആദ്യ പിതാവിന്റെ പാപം മൂലം മാത്രമായതുകൊണ്ട് പാപത്തിന് കുറ്റമില്ല എന്നു വരുമായിരുന്നു.”

“If the body is ‘in sin’ and was formed from ‘our corruptibility’ and if the sin that was in Adam is transmitted with the nature from Adam to his descendants as something that belongs to nature, sin is free from all blame, each sinner being so as it would appear, only due to the fact of his first father being a sinner” (contra additions).

മാർ സേവേറിയോസ് വ്യക്തമായി പറയുന്നത് ആദാമിന്റെ പാപത്തിൽ നമുക്ക് പങ്കൊന്നുമില്ലെന്നാണ്. അദ്ദേഹം പറയുന്നു. “മരണവിധേയനും പാപിയുമായ ആദാമിൽ നിന്നു നാം മരണവിധേയരായി ജീവിക്കുന്നില്ല” എന്ന്. സുറിയാനിസഭയുടെ “വായും, തൂണും, മല്പാനും” ആയ മാർ സേവേറിയോസിന്റെ ലിഖിതങ്ങളിൽ നിന്ന് ഒരുദ്ധരണി കൂടെ താഴെ കൊടുത്തുകൊള്ളട്ടെ:

“നമ്മുടെ പൂർവികജനകന്മാരുടെ പാപം, അതായത് ആദമിന്റെയും ഹവ്വായുടെയും പാപം, ചില മാണിക്കിയൻ ചിന്തകരുടെ ദുരുപദേശം പഠിപ്പിക്കുന്നതുപോലെ നമ്മുടെ സത്തയുമായി സ്വഭാവേന സങ്കലിതമാകുന്നില്ല. എന്നാൽ അവർ പാപവും കല്പനലംഘനവും മൂലം മരണമില്ലായ്മയുടെ കൃപ നഷ്ടപ്പെടുത്തിയതുകൊണ്ടാണ്, അവരുടെ മേൽ പതിച്ച ന്യായവിധിയും കുറ്റാരോപണവും നമ്മെയും ബാധിക്കുന്നത്. പാപികളായ

ആദിജനകന്മാരിൽ നിന്നുത്ഭൂതമാകുന്ന നാം അവരെപ്പോലെ സ്വഭാവേന മരണവിധേയരായി ജനിക്കുന്നു. എന്നാൽ പാപമെന്നതു മാതാപിതാക്കന്മാരിൽ നിന്ന് സന്തതിയിലേക്കു വിനിമയം ചെയ്യപ്പെടുന്ന ഒരു വസ്തു വല്ല എന്നതാണ് പരമാർത്ഥം. മാർ സേവേറിയോസിന്റെ ഈ അഭിപ്രായത്തിന് ആധാരമായി അദ്ദേഹം നൽകുന്ന സാക്ഷികൾ മാർ കൂറിലോസും മാർ ദീവന്നാസ്യോസുമാണ്. പാപം മനുഷ്യസ്വഭാവത്തിന്റെ ഒരു അംശമല്ലെന്നും, എന്നാൽ മരണവിധേയതയും ദ്രവത്വവും വീണുപോയ മനുഷ്യന്റെ സ്വഭാവത്തിന്റെ അംശങ്ങളാണെന്നും ഈ വീണുപോയ ആദാമിന്റെ സ്വഭാവമാണ് നമ്മുടെ കർത്താവെടുത്തതെന്നും ഒരുപോലെ വാദിക്കുന്നു.

ആധികാരികമായി സുറിയാനിസഭയുടെ വിശ്വാസത്തിന് മാർഗ്ഗദർശിയാകേണ്ടുന്ന പിതാവാണ് മാർ സേവേറിയോസ്. എന്നാൽ അദ്ദേഹത്തിന്റെ വാദഗതിയെ പാശ്ചാത്യമൽപ്പാനായ ആഗസ്തീനോസിന്റെ വാദഗതിയുമായി താരതമ്യം ചെയ്യുന്നത് പ്രശ്നത്തിന്റെ സങ്കീർണ്ണത കാണുവാൻ നമ്മെ സഹായിക്കും. അഗസ്തീനോസ് ആകമാനസഭയുടെ പിതാവാണെന്ന് പൗരസ്ത്യസഭ അംഗീകരിക്കുന്നില്ല.

ആഗസ്തീനോസിന്റെ വാദം ഏറെക്കുറെ ഇങ്ങനെയാണ്: മനുഷ്യന്റെ ഇച്ഛാശക്തിക്ക് നന്മ ചെയ്യുവാൻ കഴിവില്ല (Massa dmnata). അതിൽ നിന്ന് യാതൊരു നന്മയും ഉദിപ്പാൻ സാദ്ധ്യമല്ല. അതിലുള്ളത് പാപം, മരണം, ധാർമ്മിക ദൗർബല്യം ഇവ മാത്രമാണ്. ഇവയെല്ലാം ആദാമിൽ നിന്ന് നമുക്ക് ലഭിക്കുന്നതാണ്. അതുകൊണ്ട് ശിശുക്കൾ പാപത്തിൽ ജനിക്കുന്നു. കുറ്റം വിധിക്കപ്പെട്ടവരായിട്ടാണ് അവർ പിറക്കുന്നതു തന്നെ. കാമാസക്തിയിൽ കൂടെയാണ് പാപം മനുഷ്യവർഗ്ഗത്തിൽ പരക്കുന്നത്. കാമാസക്തി കൂടാതെ ക്രിസ്തീയ മാതാപിതാക്കന്മാർ പോലും ജനിക്കുന്നില്ല. അതുകൊണ്ട് മാതാപിതാക്കന്മാർ മാമോദീസാ മൂലം വിശുദ്ധീകരിക്കപ്പെട്ടവരായിരുന്നാലും അവരുടെ കാമാസക്തിയിൽ നിന്നുല്പാദിതമാകുന്ന സന്തതി അശുദ്ധമാണ്. എല്ലാവർക്കും അവരെ ജനിപ്പിക്കുന്ന ആ ക്രിയയിൽ നിന്ന് ജന്മപാപം സിദ്ധമാകുന്നു.

ഈ ചിന്തയ്ക്കെതിരായിട്ടാണ് മാർ സേവേറിയോസ് എഴുതുന്നത്. ആഗസ്തീനോസിന്റെ ചിന്തയിൽ പല പ്രശ്നങ്ങളുണ്ട്. ഒന്നാമത് എല്ലാവരും ആദാമ്യപാപത്തെ ഒരുപോലെ അവകാശിക്കുന്നുവെങ്കിലും എല്ലാവരിലും ഒരേ തരത്തിലുള്ള പാപപ്രവണത കാണണ്ടേ? രണ്ടാമത്, മാമോദീസാ മൂലം ജന്മപാപം കഴുകിക്കളയപ്പെടുമെങ്കിൽ, മാമോദീസാ മുങ്ങിയ മാതാപിതാക്കന്മാരുടെ ശിശുക്കൾക്ക് എവിടെനിന്ന് ജന്മപാപം ലഭിക്കുന്നു? മൂന്നാമത്, മാതാപിതാക്കന്മാരിൽ ഒരാളെങ്കിലും മാമോദീസാ മുങ്ങിയ വിശ്വാസിയാണെങ്കിൽ അവരുടെ ശിശുക്കൾ വിശുദ്ധരാകുന്നുവെന്ന്

പൗലോസ് ശ്ലീഹാ പറയുമ്പോൾ (1 കോരി. 7:14), രണ്ടു പേരും വിശ്വാസികളാണെങ്കിലും ശിശുക്കൾ അശുദ്ധരാണെന്ന് ആഗസ്തീനോസ് പറയുന്നതിനെ നാം സ്വീകരിക്കുന്നതെങ്ങിനെ? നാലാമത്, എല്ലാവരും ഒരുപോലെ പാപികളാണെന്നു പറഞ്ഞാൽ സ്വർഗ്ഗത്തിലേയ്ക്കെടുക്കപ്പെട്ട ഹാനോക്കും, ഏലിയായും, യൂദാസ്ക്കറിയോത്തോയെപ്പോലെ തന്നെ പാപിയാണെന്നർത്ഥം വരുമോ?

ഇതിനെല്ലാം പുറമെ മറ്റൊരു പ്രശ്നം കൂടിയുണ്ട്. ആഗസ്തീനോസ് തന്നെ കണ്ട പ്രശ്നമാണ്. പക്ഷേ, തന്റെ ജീവിതാന്ത്യം വരെ, അതിനൊരു പരിഹാരം കണ്ടുപിടിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ലായെന്ന് അദ്ദേഹം തന്നെ എഴുതിയിട്ടുണ്ട്. ഒരു മനുഷ്യാത്മാവുണ്ടാകുന്നതെങ്ങനെ? ഇതാണ് ചോദ്യം. സാദ്ധ്യത നാലാണ്. ഒന്നുകിൽ ദൈവം ഒരാത്മാവിനെ മാത്രം (അല്ലെങ്കിൽ രണ്ടിനെ മാത്രം) സൃഷ്ടിച്ചു. അതിൽനിന്നാണ് മറ്റെല്ലാ ആത്മാക്കളും ഉല്പാദനപ്രക്രിയ മൂലം ഉണ്ടാകുന്നത്. അല്ലെങ്കിൽ ഓരോ ആത്മാവിനെ ഗർഭധാരണസമയത്ത് ദൈവം സൃഷ്ടിക്കുന്നു. മൂന്നാമതൊരു സാദ്ധ്യത ക്ലിപ്ത സംഖ്യയുള്ള കുറെ ആത്മാക്കളെ ദൈവം സൃഷ്ടിച്ചുവച്ചിരിക്കുന്നു. എന്നിട്ട് ഓരോ ശരീരവും ഉല്പാദിതമാകുമ്പോൾ അതിന് ഒരാത്മാവിനെ കൊടുക്കുന്നു. നാലാമത്തെ സാദ്ധ്യത ഹൈന്ദവരുടെ ഇടയിലുള്ള പുനർജ്ജന്മ വിശ്വാസമാണ്.

നാലാമത്തെ സാദ്ധ്യത ഓറിജൻ സ്വീകരിച്ചിരുന്നതാണെങ്കിലും ആഗസ്തീനോസ് സ്വീകരിക്കുന്നില്ല. മൂന്നാമത്തേത് പ്രശ്നമുള്ളതാണ്. ദൈവം സൃഷ്ടിച്ചു സൂക്ഷിച്ചിരിക്കുന്ന ആത്മാവാണെങ്കിൽ പാപമില്ലാത്തതായിരിക്കണം. പിന്നെ അത് ശരീരത്തിൽ വരുമ്പോഴാണ് പാപമുണ്ടാകുന്നതെന്ന് പറഞ്ഞാൽ വസ്തു തിന്മയാണെന്നുള്ള മാനിഖിയൻ ചിന്താഗതിയിലേക്ക് പുറപ്പെടുകയായിരിക്കും.

"ജന്മപാപം" എന്ന ആശയത്തെപ്പറ്റി അഭിപ്രായം ഉന്നയിച്ചിട്ടുള്ള ആഗസ്തീനോസിന്റെ വാദഗതിയെ വിശകലനം ചെയ്യുകയായിരുന്നല്ലോ മുമ്പ് ചെയ്തത്. ഒരു മനുഷ്യാത്മാവ് ഉണ്ടാകുന്നതെങ്ങനെ? നാലു സാദ്ധ്യതകളുള്ളതായി നേരത്തെ വിവരിച്ചിരുന്നു. ഇതിൽ ആഗസ്തീനോസ് സ്വീകരിച്ച വിശ്വാസം, ആദിയിൽ ദൈവം ഒരാത്മാവിനെ മാത്രം സൃഷ്ടിച്ചു. അതിൽ നിന്നെടുത്തതാണ് ഹവ്വായും അവരുടെ മക്കളത്രയും. ആദാമും ഹവ്വായും തോട്ടത്തിൽ വച്ച് പാപം ചെയ്ത സമയത്ത് മനുഷ്യവർഗ്ഗം മുഴുവൻ ആദാമിന്റെ കുടിപ്രദേശത്ത് ഉണ്ടായിരുന്നു. അങ്ങനെ എല്ലാ ആത്മാക്കളും ആദാമിൽ പാപം ചെയ്തുവെന്നാണ് ആഗസ്തീനോസിന്റെ മതം. അദ്ദേഹത്തിന്റെ കയ്യിലുണ്ടായിരുന്ന ലത്തീൻ വേദപുസ്തകം ഈ അഭിപ്രായത്തെ ഉറപ്പിച്ചു. റോമാലേഖനം 5: 12 –ൽ കാണുന്ന വാക്യം അപൂർണ്ണമായ ഒരു വാചകമാണ്. അതിന്റെ ശരിയായ മലയാള പരിഭാഷ ഉണ്ടാക്കു

വാൻ പ്രയാസമാണ്. ഇതുമൂലം "പാപം ഒരു മനുഷ്യനിൽ കൂടെ ലോകത്തിലേക്കു പ്രവേശിക്കുകയും പാപത്തിൽ കൂടെ മരണവും വരികയും അങ്ങനെ മരണം എല്ലാ മനുഷ്യരിലും പരക്കുകയും അതുമൂലം എല്ലാവരും പാപം ചെയ്യുകയും ചെയ്തതു പോലെ." ഇതാണ് അനുപദ പരിഭാഷ. എന്നാൽ ലത്തീൻ വേദപുസ്തകത്തിൽ കിടക്കുന്നത് "... മരണം എല്ലാ മനുഷ്യരിലും പരക്കുകയും അവനിൽ (അതിൽ) എല്ലാവരും പാപം ചെയ്യുകയും ചെയ്തതുപോലെ" എന്നാണ്. ഈ അവനിൽ എന്നു തർജ്ജിമ ചെയ്ത ലത്തീൻപദത്തെ അദ്ദേഹം ആദാമിൽ എന്ന അർത്ഥത്തിൽ എടുത്തിരിയ്ക്കണം.

സുറിയാനി വേദപുസ്തകത്തിൽ കാണുന്നത് ഗ്രീക്കിലുള്ളതുപോലെ തന്നെയാണ്. അതായത്: "ഒരു മനുഷ്യൻ മുഖാന്തരം പാപം ലോകത്തിലേക്കു പ്രവേശിച്ചു. പാപം മുഖാന്തരം മരണവും." അങ്ങനെ എല്ലാ മനുഷ്യരിലും മരണം കടന്നുവന്നു. കാരണം എല്ലാവരും പാപം ചെയ്തു എന്നതു തന്നെ. ഇവിടെ ആദാമിൽ എല്ലാവരും പാപം ചെയ്തു എന്നു പറയുന്നില്ല. ആദാമ്യപാപം മൂലമാണ് എല്ലാവരും പാപികളാകുന്നതെന്നും പറയുന്നില്ല.

ഇക്കാരണം കൊണ്ടാണ് ആഗസ്തീനോസിന്റെ ഉപദേശത്തേയും വേദവ്യാഖ്യാനത്തേയും സഭ തിരസ്ക്കരിച്ചത്.

പാശ്ചാത്യസഭയിൽ തന്നെ അനേകം പേർ ആഗസ്തീനോസിന്റെ ചിന്തയെ എതിർത്തിട്ടുള്ളവരാണ്. ജന്മപാപം അല്ലെങ്കിൽ ആദ്യപാപം (original Sin) എന്ന ആശയത്തെ അത്യുന്നത കത്തോലിക്കാ വേദവിശാരദനായ തോമസ് അക്വിനാസ് പോലും സ്വീകരിക്കുന്നില്ല. ഓരോ ആത്മാവിനേയും സൃഷ്ടിക്കുന്നത് ദൈവം തന്നെയാണ് എന്ന തത്വം സ്വീകരിക്കുന്ന ആൾക്ക്, അങ്ങനെ സൃഷ്ടിക്കുന്ന പുതിയ ആത്മാവിന് പാപം ഉണ്ടെന്നു വാദിക്കുവാൻ സാദ്ധ്യമല്ലല്ലോ. ആദാം മുതൽ അവസാന നാൾ വരെയുള്ള എല്ലാ മനുഷ്യരും കൂടി ഒരു ഏക സാമൂഹ്യവ്യക്തിയാണെന്നും, ഒരു വ്യക്തിയുടെ കൈ ചെയ്യുന്ന കുറ്റത്തിന് ആ വ്യക്തി മുഴുവൻ ഉത്തരവാദി ആകുന്നതുപോലെ മനുഷ്യവർഗ്ഗത്തിന്റെ തലനായ ആദാം ചെയ്ത കുറ്റത്തിന് ആ വർഗ്ഗത്തിലെ എല്ലാ അംഗങ്ങളും ഉത്തരവാദികളാണെന്നും തോമസ് വാദിച്ചു. എന്നാൽ ഈ അഭിപ്രായത്തെ മിക്ക പ്രധാന കാര്യങ്ങളിലും തോമസ് അക്വിനാസിന്റെ വാദങ്ങളെ അതേപടി സ്വീകരിക്കുന്ന കത്തോലിക്കാസഭ സ്വീകരിച്ചിട്ടില്ലെന്നുള്ളത് ഒരു പ്രത്യേകതയാണ്.

### റോമൻ കത്തോലിക്കാസഭയുടെ ഔദ്യോഗിക ഉപദേശം

മാമോദീസാ, ജന്മപാപം കഴുകിക്കളയുന്നതിനു വേണ്ടിയാണെന്നുള്ള വാദം പാശ്ചാത്യ കത്തോലിക്കാസഭയുടെ ഉപദേശത്തിൽ പണ്ടേയുള്ളതാണ്. എന്നാൽ 12-ാം ശതാബ്ദത്തിൽ ഇന്നസെന്റ് മൂന്നാമൻ മാർപ്പാപ്പ

യാണ് അതിനു വ്യക്തരൂപം കൊടുത്തത്. "നമ്മുടെ ഇച്ഛ കൂടാതെ നമുക്കു ലഭിക്കുന്ന ജന്മപാപം നമ്മുടെ ഇച്ഛ കൂടാതെ തന്നെ കൂദാശ മൂലം മോചിക്കപ്പെടുന്നു. എന്നാൽ നമ്മുടെ ഇച്ഛപ്രകാരം നാം ചെയ്യുന്ന കർമ്മപാപം നമ്മുടെ ഇച്ഛയുണ്ടെങ്കിൽ മാത്രമേ മോചിക്കപ്പെടുകയുള്ളു. ജന്മപാപത്തിന്റെ ശിക്ഷ ഈശ്വരദർശനത്തിന്റെ നിഷേധമാണ്. കർമ്മപാപത്തിന്റെ ശിക്ഷയോ നിത്യനരകത്തിലെ ദുരിതവും."

പതിനഞ്ചാം ശതാബ്ദത്തിൽ സുറിയാനിസഭയെപ്പറ്റി റോമൻ കത്തോലിക്കാ സഭക്കാരുടെ ഫ്ളോറൻസ് സുന്നഹദോസ് പാസ്സാക്കിയ നിശ്ചയത്തിലും സുറിയാനി ഓർത്തഡോക്സുകാർ ജന്മപാപത്തെപ്പറ്റിയുള്ള ഉപദേശം കൂടെ സ്വീകരിച്ചെങ്കിൽ മാത്രമേ അവർ സത്യക്രിസ്ത്യാനികൾ ആകുകയുള്ളൂ എന്നു പറയുന്നുണ്ട്.

1546-ാമാണ്ട് ജൂൺ മാസം 17-ാം തീയതി ട്രെന്റ് സുന്നഹദോസാണ് ജന്മപാപത്തെപ്പറ്റി എന്ന ഔദ്യോഗിക പ്രഖ്യാപനം മൂലം ഈ വിശ്വാസം എല്ലാ റോമൻകത്തോലിക്കരും സ്വീകരിക്കണമെന്നു നിർബന്ധമാക്കിയത്. സേവേറിയോസിന്റെ ഉപദേശത്തെ റോമൻ കത്തോലിക്കാസഭ വ്യക്തമായി നിഷേധിക്കുന്നു. "അനുസരണക്കേടിന്റെ പാപം മൂലം പങ്കിലനായ ആദാം മരണത്തേയും ശാരീരികശിക്ഷകളേയും മാത്രമേ മനുഷ്യവർഗ്ഗത്തിൽ മുഴുവൻ പരത്തിയിട്ടുള്ളു എന്നും, ആദാമിന്റെ മരണമാകുന്ന പാപത്തെ മറ്റുള്ളവരിൽ പരത്തിയില്ല എന്നും പറയുന്നവൻ ശപിക്കപ്പെട്ടവൻ; കാരണം അവൻ അപ്പോസ്തോലന്റെ റോമാലേഖനം 5:12 -ലെ ഉപദേശത്തെ നിഷേധിക്കുന്നു എന്നു ട്രെന്റ് സുന്നഹദോസ് ലത്തീൻ വേദപുസ്തകത്തിലെ തെറ്റായ വേദപരിഭാഷ ഉപയോഗിച്ച് യാക്കോബായക്കാരെ മഹറോൻ ചൊല്ലി.

ഈ വിഷയത്തെപ്പറ്റി കത്തോലിക്കരുടെ ഇടയിൽത്തന്നെ ഒരു പുതിയ സമീപനം ഉണ്ടായിക്കൊണ്ടിരിക്കയാണ്. വേദപുസ്തകത്തിന്റെ ഒരു തെറ്റായ പരിഭാഷയിന്മേലാണ് ഈ ഉപദേശത്തിന്റെ അടിസ്ഥാനമെന്ന് ആധുനിക കത്തോലിക്കാ പണ്ഡിതന്മാർ ഏറെക്കുറെ സമ്മതിക്കുന്നുണ്ട്. ജന്മപാപം എന്നു പറയുന്നത് പ്രധാനമായും കാമാസക്തി ആണെങ്കിൽ മാമോദീസാ കൊണ്ട് അതു മാറിപ്പോകാത്തത് എന്തുകൊണ്ടാണെന്ന് ചോദിക്കുന്ന കത്തോലിക്കാ പണ്ഡിതന്മാർ ഇന്നുണ്ട്. ഉല്പാദന പ്രക്രിയയിൽ കൂടെയാണു ജന്മപാപം പരക്കുന്നത് എന്ന ഔദ്യോഗിക ഉപദേശവും ഇന്നു ചോദ്യം ചെയ്യപ്പെട്ടുകൊണ്ടിരിക്കയാണ്.

മാർ സേവേറിയോസിന്റെ ഉപദേശമാകട്ടെ, സുചിന്തിതവും പുരാതന സഭയുടെ സത്യമായ പാരമ്പര്യത്തിൽ അധിഷ്ഠിതവുമാകയാൽ അത് ഇതുവരെയും ചോദ്യം ചെയ്യപ്പെടേണ്ടി വന്നിട്ടില്ല. സുറിയാനിസഭയുടെ ഔദ്യോ

ഗിക മല്പാനായ മാർ സേവേറിയോസിന്റെ ഉപദേശത്തിന്റെ ഒരു സമാഹാരം താഴെ കൊടുക്കുന്നത്. അറിവില്ലായ്മകൊണ്ട് സുറിയാനിസഭയിലെ വൈദികരും അത്മായരും സണ്ടേസ്കൂൾ പുസ്തകങ്ങൾ എഴുതുന്നവരും ഔദ്യോഗിക ഗുരുക്കന്മാരായ മേലദ്ധ്യക്ഷന്മാർ തന്നെയും ആദിപാരമ്പര്യത്തെ വിട്ടു പിന്നീട് റോമാ വിശ്വാസത്തിൽ നിന്നും നമ്മുടെ ഇടയിൽ കയറിവന്ന ഉപദേശങ്ങളെ സുറിയാനിസഭയുടെ മതോപദേശങ്ങളായി ജനങ്ങളെ പഠിപ്പിക്കാതിരിക്കണമെന്നുള്ള താല്പര്യത്തിലാണ്.

## മാർ സേവേറിയോസിന്റെ ഉപദേശ സമാഹാരം

അന്ത്യോക്യാ പാത്രിയർക്കീസായിരുന്ന ഈ പിതാവിന്റെ ഉപദേശത്തിന്റെ പൂർണ്ണരൂപം കാണപ്പെടുന്നത് ക്രിസ്താബ്ദം 512 മുതൽ 518 വരെയുള്ള കാലങ്ങളിലെ തന്റെ ഭദ്രാസന ദേവാലയ പ്രസംഗങ്ങളിലും (Cathedral Homilies) *ജൂലിയാനെതിരായി* എന്ന ഗ്രന്ഥത്തിലുമാണ്. ഇതിന്റെ മൂലം ആർക്കെങ്കിലും നോക്കണമെന്നുണ്ടെങ്കിൽ (Patrologia Orientalis) എന്ന ഗ്രന്ഥാവലിയിലെ 4, 8, 12 എന്നീ വാല്യങ്ങൾ കാണുക.

1. ആദാമിന്റെ പാപം ആദാമിനു മാത്രമല്ല അവന്റെ സന്തതിപരമ്പരയ്ക്കും പ്രത്യാഘാതങ്ങൾ വരുത്തിയിരിക്കുന്നു. മനുഷ്യസ്വഭാവത്തിലേക്കു മരണാധീനത വരുത്തിവച്ചത് ആദാമിന്റെ പാപമാണ്. ഈ മരണാധീനതയെ മാറ്റുന്നത് ക്രിസ്തുവിന്റെ മരണം മാത്രമാണ്.

2. ആദാം പാപം ചെയ്യാതിരുന്നെങ്കിൽ അമർത്യനായിത്തീരുകയില്ലായിരുന്നു. പാപം ചെയ്യുന്നതുമൂലം മരിക്കാനുള്ള സാദ്ധ്യതയും പാപം ചെയ്യാതിരിക്കുന്നെങ്കിൽ മരിക്കാതിരിക്കാനുള്ള സാദ്ധ്യതയും ഒരുമിച്ച് അവനുണ്ടായിരുന്നു.

3. ആദാം പാപം ചെയ്യുന്നതിനു മുമ്പ് അവനു ശരീരം ഉണ്ടായിരുന്നു. പക്ഷേ, ഘനം ഇല്ലാത്തതും പ്രകാശമയവുമായ ശരീരമായിരുന്നു അത്.

4. ക്രിസ്തു എന്ന പുളിപ്പ് മനുഷ്യവർഗ്ഗം എന്ന മൂന്നുപറ മാവിൽ ചേർക്കപ്പെടുന്നതുകൊണ്ടാണ് ഇന്ന് മനുഷ്യവർഗ്ഗത്തിന് വീണ്ടും നിത്യജീവൻ ഉണ്ടായിത്തീരുന്നത്.

5. സങ്കീർത്തനം 51:7 –ൽ "പാപത്തിൽ എന്റെ മാതാവ് എന്നെ ഗർഭം ധരിച്ചു" എന്നു കാണുന്നതിനെ ആക്ഷരികമായി വ്യാഖ്യാനിച്ചു പാപസിദ്ധാന്തത്തിനടിസ്ഥാനമായി ഉപയോഗിക്കുന്നതു തെറ്റാണ്. ഞാൻ അടിസ്ഥാനം മുതലെ പാപിയാണ് എന്നുള്ള ഒരു കുറ്റസമ്മതം മാത്രമാണത്.

6. നമ്മുടെ കർത്താവ് കന്യകയിൽ നിന്നു ജാതനാണ്. എന്നാൽ എല്ലാ മനുഷ്യരേയുംപോലെ മരണാധീനതയും ദ്രവത്വസാദ്ധ്യതയും ഉള്ള ഒരു

ശരീരമായിരുന്നു തന്റേത്. തന്നിൽ പാപമില്ലായിരുന്നു എന്നതു മാത്രമാണു വ്യത്യാസം. എന്നാൽ പാപമില്ലാത്ത മനുഷ്യസ്വഭാവത്തിന് അമർത്യവും അദ്രവത്വവും ഉണ്ടായിക്കൊള്ളണമെന്ന് നിർബന്ധമില്ല. വീണുപോയ മനുഷ്യസ്വഭാവത്തോടു പറ്റിപ്പിടിച്ചിരിക്കുന്നവയാണ് മർത്യതയും ദ്രവത്വവും. അവയെ കർത്താവ് സ്വയം എടുത്തു. എന്നാൽ പാപം വീണുപോയ മനുഷ്യസ്വഭാവത്തിന്റെ അവിഭാജ്യഘടകമല്ല. അതുകൊണ്ടാണ് പാപമില്ലാത്തതും എന്നാൽ വീണുപോയ മനുഷ്യന്റേതുമായ സ്വഭാവത്തെ ക്രിസ്തുവിനെടുക്കുവാൻ കഴിഞ്ഞത്.

7. ആദാമിന്റെ പാപം നശിപ്പിച്ചുകളഞ്ഞത് മൃത്യുവിധേയവും ദ്രവത്വസാദ്ധ്യതയുള്ളതുമായ മനുഷ്യസ്വഭാവത്തെ മൃത്യുവിൽ നിന്നും ദ്രവത്വത്തിൽ നിന്നും സംരക്ഷിക്കുവാൻ കഴിവുള്ള ദൈവകൃപയെയാണ്. ഈ കൃപ ഇല്ലാതായിത്തീർന്നാലും മനുഷ്യസ്വഭാവം മനുഷ്യസ്വഭാവമായിത്തന്നെ നിലകൊള്ളുന്നു. പക്ഷേ, അതിനെ മരണത്തിൽ നിന്നും ദ്രവത്വത്തിൽ നിന്നും രക്ഷിക്കുന്ന കൃപ അതിനില്ലെന്നു മാത്രം.

8. ആദാമ്യപാപം ഒരു തലമുറയിൽ നിന്നും പിൻതലമുറയിലേക്കു വിനിമയം ചെയ്യപ്പെടുന്നില്ല എന്നു മാർ സേവേറിയോസ് വാദിച്ചു. ഒരു പിതാവിൽ നിന്നു പുത്രനോ പുത്രിക്കോ പാപം ലഭിക്കുന്നില്ല എന്നു മാർ സേവേറിയോസ് വ്യക്തമായി പഠിപ്പിച്ചു. "മരണവിധേയനും പാപിയുമായ ആദാമിൽ നിന്നു നാം മരണവിധേയരായി ജനിക്കുന്നു. എന്നാൽ പാപികളായിട്ടല്ല ജനിക്കുന്നത്." ആദാമിന്റെ പാപം അവന്റെ മക്കൾക്ക് അവൻ പകർന്നുകൊടുത്തു എന്ന വാദം മാണിക്യൻ ചിന്താഗതി ആണെന്നു പറഞ്ഞ് മാർ സേവേറിയോസ് നിരാകരിക്കുകയാണുണ്ടായത്.

9. വിവാഹം പാപത്തെ വർദ്ധിപ്പിക്കുവാനുള്ള ഉപാധിയല്ലെന്നും, നേരേ മറിച്ച് ആദാമ്യപാപം മൂലം മരണവിധേയനായ മനുഷ്യൻ ഇല്ലാതായിപോകാതിരിക്കാൻ വേണ്ടി ദൈവം തന്റെ കൃപയാൽ വീണുപോയ മനുഷ്യനു നൽകിയിട്ടുള്ള ഉപാധിയായിട്ടുമാണ് മാർ സേവേറിയോസിന്റെ ഉപദേശം.

10. മനുഷ്യൻ പ്രകൃത്യാ പാപിയാണെന്നുള്ള പാശ്ചാത്യസഭയുടെ ഉപദേശം ക്രിസ്തീയമല്ലെന്ന് മാർ സേവേറിയോസ് വാദിച്ചു. പ്രകൃതി എന്നു പറയുന്നത് ദൈവം സൃഷ്ടിച്ചതാണ്. അതിൽ പാപമുണ്ടെങ്കിൽ പാപത്തെ ദൈവം സൃഷ്ടിച്ചതാണെന്നു വരും. പ്രകൃതിയിൽ പാപം ഇല്ല. പാപം പ്രകൃതിക്കു പുറത്തു നിന്നു വന്നു പ്രകൃതിയെ താറുമാറാക്കുന്ന ഒന്നാണെന്നാണ് മാർ സേവേറ ിയോസ് വളരെ വ്യക്തമായി പഠിപ്പിച്ചത്.

# 20

# സ്ലീബാ വന്ദനവ് വിഗ്രഹാരാധനയോ?

നമ്മുടെ കർത്താവ് ലോകരക്ഷയ്ക്കു വേണ്ടി സ്വയം ക്രൂശിൽ വരിച്ച് തന്നെത്തന്നെ പാപപരിഹാര ബലിയായി അർപ്പിച്ചു. ആ ക്രൂശിനോട് നാം ബഹുമാനം കാണിയ്ക്കുന്നത് വിഗ്രഹാരാധനയാണെന്ന് ഒരു മിത്ഥ്യാവാദം ചില അമേരിക്കൻ മതാനുയായികൾ നമ്മുടെ സഭയിലും പ്രചരിപ്പിച്ചു വരുന്നതായി കാണുന്നു.

ക്രൂശിന്റെ പശ്ചാത്തലത്തേയും സ്ലീബാ വന്ദന ശുശ്രൂഷയുടെ ആരംഭത്തേയും കുറിച്ച് ഏതാനും വാക്കുകൾ വിശ്വാസികളുടെ മുമ്പിൽ അവതരിപ്പിക്കുന്നത് അസ്ഥാനത്തായിരിക്കയില്ലല്ലോ.

ക്രൂശ് ക്രിസ്ത്യാനികളുടെ ഒരു പൊതുസംജ്ഞയായിത്തീരുന്നത് കോൺസ്റ്റന്റീൻ ചക്രവർത്തിയുടെ മാതാവായ ഹെല്ലേനി രാജ്ഞി ക്രിസ്താബ്ദം 330-ാമാണ്ടോടടുത്ത് കാൽവറിയിലെ യഥാർത്ഥ ക്രൂശ് കണ്ടുപിടിച്ചതിനെത്തുടർന്നാണെന്നുള്ളതിന് സംശയമില്ല. ക്രിസ്താബ്ദം 350-ാമാണ്ടിൽ ഊർശ്ലേമിലെ മെത്രാപ്പോലീത്തായായിരുന്ന കൂറിലോസ് നമ്മുടെ കർത്താവിനെ ക്രൂശിച്ച യഥാർത്ഥ സ്ലീബാ ഊർശ്ലേമിൽ ഉള്ളതായും അതിന്റെ ശകലങ്ങൾ പലരും പല സ്ഥലങ്ങളിൽ കൊണ്ടുപോയിട്ടുള്ളതായും രേഖപ്പെടുത്തിയിട്ടുണ്ട്.

ഈ ദിവ്യസ്ലീബായുടെ ശകലങ്ങൾ 359-ാമാണ്ടിൽ ഉത്തരാഫ്രിക്കയിലും (അൾജീറിയയിൽ) 370-ാമാണ്ടിൽ കപ്പദോക്യയിലും വന്ദിയ്ക്കപ്പെട്ടു പോന്നിരുന്നതായി രേഖകളുണ്ട്. സ്വർണ്ണനാവുകാരൻ ഈവാനിയോസ്, സ്ലീബായുടെ ശകലങ്ങൾ അന്തോഖ്യായിൽ വന്ദിയ്ക്കപ്പെട്ടു വരുന്നതായി 387-ൽ രേഖപ്പെടുത്തിയിട്ടുണ്ട്. എങ്കിലും അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ക്രിസ്തുവിന്റെ ക്രൂശ് ക്രിസ്തു ഉയിർത്തെഴുന്നേറ്റു സ്വർഗ്ഗാരോഹണം ചെയ്തപ്പോൾ സ്വർഗ്ഗത്തിലേക്കു കൊണ്ടുപോയിരിയ്ക്കയാണ്. രണ്ടാമത് വരുമ്പോൾ കുരിശോടു കൂടെയായിരിക്കും പ്രത്യക്ഷപ്പെടുക.

നാലാം ശതാബ്ദത്തിൽ ഊർശ്ലേം സന്ദർശിച്ച സ്പാനിഷ് തീർത്ഥാടകയായ എഹേറിയാ ഊർശ്ലേം ദേവാലയത്തിലെ ദുഃഖവെള്ളിയാഴ്ചയിലെ ആരാധനയിൽ സ്ലീബാ വന്ദനവിന്റെ ക്രമമുള്ളതായും ആ സമയത്ത് കർത്താവിന്റെ യഥാർത്ഥ സ്ലീബായെ മുട്ടുകുത്തി വന്ദിക്കുന്നവർ അതിന്റെ ശകലങ്ങൾ കടിച്ചു വേർപെടുത്തിക്കൊണ്ടു പോകാതിരിപ്പാൻ വേണ്ടി

ശെമ്മാശന്മാർ അവിടെ കാവൽ നിൽക്കുന്നതായും രേഖപ്പെടുത്തിയിരിക്കുന്നു.

നാലാം ശതാബ്ദത്തിൽ കുസ്തന്തീനോസ് രാജാവ് ആകാശത്തിൽ സ്ലീബായുടെ അടയാളം കണ്ടതായും അതുമൂലം യുദ്ധത്തിൽ ജയം പ്രാപിച്ചതായും ഐതിഹ്യം പറയുന്നു.

അഞ്ചാം ശതാബ്ദത്തിൽ സിറിയയിൽ കുർബ്ബാനസമയത്തു ഒരു സ്ലീബാ ത്രോണോസിന്മേൽ വയ്ക്കുന്നതായി രേഖയുണ്ട്. പാശ്ചാത്യസഭയിൽ ഈ പതിവ് സിറിയയിൽ നിന്നു പകർത്തിയതാണെന്നു തോന്നുന്നു.

ആറാം ശതാബ്ദത്തിൽ പാശ്ചാത്യസഭയുടെ പല ഭാഗങ്ങളിലും സ്ലീബാ ഘോഷയാത്രയിൽ വഹിച്ചിരുന്നതായി തെളിവുണ്ട്.

എന്നാൽ കുരിശു വരയ്ക്കുന്ന പതിവ് ഇതിനൊക്കെ വളരെ മുൻപേയുള്ളതാണ്. രണ്ടാം ശതാബ്ദത്തിൽ ക്രിസ്ത്യാനികൾ കുരിശു വരയ്ക്കുക പതിവായിരുന്നു. നാലാം ശതാബ്ദത്തോടെ പരസ്യാരാധനയിൽ സ്വയം കുരിശു വരയ്ക്കുകയെന്നതു സാധാരണയായിത്തീർന്നു.

"തൂങ്ങപ്പെട്ടരൂപം" ഇല്ലാത്ത കുരിശാണ് പൊതുവെ എല്ലാവരും ഉപയോഗിച്ചിരുന്നത്. കർത്താവിന്റെ ക്രൂശിത ശരീരത്തെ ക്രൂശിൽ കാണിക്കുന്ന പതിവ് എട്ടാം ശതാബ്ദത്തിനുശേഷമാണെന്നു തോന്നുന്നു പാശ്ചാത്യസഭയിൽ പോലും ആരംഭിച്ചത്. ക്രിസ്തു ക്രൂശിതനായിക്കിടക്കുകയല്ല, ഉയിർത്തെഴുന്നേറ്റു കഴിഞ്ഞു എന്നുള്ളതിന്റെ പ്രതീകമായിട്ടാണ് പൗരസ്ത്യസഭകൾ ഇപ്പോഴും "ഒഴിഞ്ഞ കുരിശ്" (Empty Cross)പള്ളിയിൽ സ്ഥാപിക്കുന്നത്. സ്ലീബാ ജയത്തിന്റെ അടയാളമാകുന്നു. ക്രിസ്തു മരണത്തെ ചവുട്ടിത്തകർത്തു പാതാളത്തെ വെന്ന് ഉയിർത്തെഴുന്നേറ്റു സ്വർഗ്ഗാരോഹണം ചെയ്തു പിതൃസവിധത്തിൽ സർവ്വാധിപതിയായി ആരൂഢനായിരിക്കുന്നു എന്നുള്ള യാഥാർത്ഥ്യത്തെയാണ് നാം സ്ലീബാ പ്രതീകം കൊണ്ട് അനുസ്മരിക്കുന്നത്.

സ്പാനിഷ് തീർത്ഥാടകയായ എഹേറിയായുടെ കാര്യം മുമ്പു പറഞ്ഞല്ലോ. നാലാം ശതകത്തിൽ ഊർശ്ലേം ദേവാലയത്തിലെ ദുഃഖവെള്ളിയാഴ്ച ശുശ്രൂഷയുടെ ഒരു പൂർണ്ണവിവരണമാണ് ഈ ഭക്ത നമുക്ക് നൽകിയിട്ടുള്ളത്. ദുഃഖവെള്ളിയാഴ്ച രാവിലെ അടുത്തുള്ള എല്ലാ ക്രിസ്ത്യാനികളും ഗോൽഗോഥായിലെ ദേവാലയത്തിൽ വന്നുചേരുന്നു. മെത്രാപ്പോലീത്താ സഭാ മദ്ധ്യത്തിൽ ഗുരുപീഠത്തിൽ ആരൂഢനായിരിക്കുന്നു. ശെമ്മാശന്മാർ ചുറ്റും നിൽക്കുന്നു. ബിഷപ്പിന്റെ മുമ്പിൽ വെള്ള വിരിച്ച ഒരു മേശയിന്മേൽ യഥാർത്ഥ സ്ലീബാ വച്ചിരിക്കുന്നു (അതിന്റെ ഒരു ഭാഗം മാത്രമേ അവശേഷിച്ചിട്ടുള്ളു. ബാക്കിയൊക്കെ പടിഞ്ഞാറൻ രാജ്യങ്ങളിലോട്ട് പോയിക്കഴിഞ്ഞെന്നു തോന്നുന്നു). മെത്രാപ്പോലീത്താ സ്ലീബായുടെ ഒറ്റത്ത് ഉറപ്പിച്ചുപിടിച്ചിരിക്കുന്നു. പള്ളിയിലുള്ള ഓരോരുത്തരും വന്ന്

സ്ലീബായെ വന്ദിച്ചിട്ടു കടന്നുപോകുന്നു.

ഏതാനും വർഷങ്ങൾക്കുള്ളിൽ ഈ പതിവ് എല്ലാ പള്ളികളിലും പരന്നു. ഇത് വിഗ്രഹാരാധനയായിരിയ്ക്കാമെന്ന ഒരു സംശയമേ അന്ന വർക്കാർക്കും തോന്നിയില്ല. ദൈവത്തിന്റെ സ്ഥാനത്തല്ല അവർ സ്ലീബായെ വന്ദിച്ചിരുന്നത്. എന്നാൽ സ്ലീബായാൽ മനുഷ്യവർഗ്ഗത്തിന് രക്ഷയുണ്ടായി എന്നുള്ളതുകൊണ്ട് ആ സ്ലീബായിൽ ക്രൂശിതനായി നമ്മെ രക്ഷിച്ച കർത്താവിന്റെ രക്ഷാപ്രവൃത്തിയെയാണ് നാം വന്ദിയ്ക്കുന്നത്.

ഏഴാം ശതാബ്ദത്തിന്റെ അവസാനത്തിലാണ് രണ്ടാം കല്പനയുടെ അജ്ഞാനമായി സ്ലീബാ വന്ദനവിനെ കരുതുവാനുള്ള ശ്രമം ഗ്രീക്കുസഭയിലും കത്തോലിക്കാസഭയിലും ഉണ്ടായത്. എന്നാൽ അവർ നിഖ്യായിൽ കൂടിയ രണ്ടാം സുന്നഹദോസിൽ (അവരുടെ കണക്കനുസരിച്ച് ഏഴാമത്തെ സാർവ്വത്രിക സുന്നഹദോസ് നിഖ്യാ 747 എ.ഡി.) സ്ലീബായുടെയും ഐക്കോണുകളുടെയും ആരാധന ദൈവത്തിനു നൽകുന്ന ആരാധനയാണെന്നും അതിൽ തെറ്റൊന്നുമില്ലെന്നു മാത്രമല്ല യഥാർത്ഥ ക്രിസ്തീയ ആരാധനയ്ക്കു സ്ലീബായുടെയും പരിശുദ്ധന്മാരുടെയും രൂപങ്ങൾക്ക് നൽകുന്ന വന്ദനവ് (ആരാധനയല്ല) സഹായകവും അത്യന്താപേക്ഷിതവുമാണെന്നും തീരുമാനിച്ചു.

വിഗ്രഹാരാധനയെന്നു പറയുന്നത് സൃഷ്ടിയിലുള്ള എന്തിനെയെങ്കിലും സ്രഷ്ടാവായിക്കരുതി ആരാധിക്കുന്നതിനെയാണ്. മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിനെയല്ലാതെ സൃഷ്ടിയിലുള്ള മറ്റു യാതൊന്നിനെയും നമുക്ക് ദൈവമായി ആരാധിപ്പാൻ സാദ്ധ്യമല്ല. എന്നാൽ കർത്താവിന്റെ ക്രൂശും കബറിടവും ഒക്കെ നമ്മുടെ രക്ഷയ്ക്കായി കർത്താവ് നിർവ്വഹിച്ച പ്രവർത്തിയുടെ അവിഭാജ്യ ഘടകങ്ങളായതുകൊണ്ട് അവയ്ക്ക് നാം നൽകുന്ന വന്ദനവ് ക്രിസ്തുവിന്റെ രക്ഷാപ്രവർത്തനത്തിനു നാം നൽകുന്ന വന്ദനവാണ്. ക്രൂശിനെ വന്ദിക്കുന്നതിൽ ആരാധനയുണ്ടെങ്കിൽ ആ ആരാധന ക്രൂശിനല്ല ക്രൂശിതനായ ക്രിസ്തുവിനാണ് നൽകപ്പെടുന്നത്. പരിശുദ്ധന്മാരെ വന്ദിക്കുന്നതിലും അടങ്ങിയിട്ടുള്ളത് അവരിൽകൂടെ കാണപ്പെടുന്ന ദൈവത്വത്തെയുള്ള വന്ദനയാണ്. പരിശുദ്ധ പിതാക്കന്മാർ ദൈവവാഹികളായിരുന്നതുകൊണ്ടാണ് അവരെയും അവരുടെ ചിത്രങ്ങളെയും നാം വന്ദിക്കുന്നത്.

ആരാധന എപ്പോഴും പിതാവും പുത്രനും പരിശുദ്ധ റൂഹായുമാകുന്ന ഏക ദൈവത്തിനാണ് സമർപ്പിയ്ക്കപ്പെടുന്നത്. എന്നാൽ വന്ദനവ് ദൈവസിംഹാസനമായ ത്രോണോസിനും രക്ഷായുധമായ സ്ലീബായ്ക്കും ദൈവബന്ധമുള്ള മറ്റു പലതിനോടുമാകാം.

# 21

# വ്യക്തിപരമായ പ്രാർത്ഥനയും പൊതുവായ ആരാധനയും

ദിവ്യബലിയിൽക്കൂടിയുള്ള ആരാധനയിൽനിന്നു വ്യത്യസ്തമായ സ്വകാര്യ പ്രാർത്ഥനയെക്കുറിച്ചാണ് ഈ ലേഖനത്തിൽ പ്രതിപാദിക്കുന്നത്. യഥാർത്ഥത്തിൽ പ്രാർത്ഥന ഒരിക്കലും സ്വകാര്യമാവാൻ സാധ്യമല്ല. എല്ലാ പ്രാർത്ഥനകളും പരസ്യമാണ്. ക്രിസ്തുശരീരം അതിന്റെ ഏതെങ്കിലുമൊന്നോ അതിൽ കൂടുതലോ അവയവത്തിൽകൂടി നടത്തുന്ന കർമമാണത്. എപ്പോഴുമത് വിശുദ്ധ റൂഹാ മുഖേന ക്രിസ്തുവിൽ പിതാവിനോട് നടത്തുന്ന പ്രാർത്ഥന തന്നെ.

ജ്ഞാനസ്നാനം മൂലം നാമുൾപ്പെട്ടുകഴിഞ്ഞ ക്രിസ്തുശരീരത്തിൽ നിന്നു നമുക്ക് നമ്മെത്തന്നെ മാറ്റിനിർത്താനാവില്ല. ക്രിസ്തുശരീരമാകുന്ന സഭയിലാണ് പരസ്യപ്രാർത്ഥനയും രഹസ്യപ്രാർത്ഥനയും സഹോദരങ്ങളോടു ചെയ്യുന്ന ഔദാര്യപ്രവൃത്തിയും നടക്കുന്നത്. ക്രിസ്ത്യാനി തന്റെ ജീവിതകാലത്ത് സഭ, ലോകം എന്നിങ്ങനെ പരസ്പരം വേറിട്ടുനില്ക്കുന്ന വ്യത്യസ്ത മേഖലകളിൽ അങ്ങോട്ടുമിങ്ങോട്ടും ആടിക്കൊണ്ടിരിക്കുന്നില്ല. അവ ഏക കേന്ദ്രബിന്ദു വൃത്തങ്ങളോ പരസ്പരം ഇറുകെ ചേർന്നുകിടക്കുന്ന മേഖലകളോ ആകുന്നു. സഭയിലുൾപ്പെടുകയെന്നാൽ ലോകത്തിലുൾപ്പെടുകയെന്നാണർത്ഥം. എന്നാൽ മറിച്ചു സംഭവിക്കുന്നില്ല.

ആരാധനയുടേയും കർമത്തിന്റെയും മണ്ഡലങ്ങളെ ഖണ്ഡിതമായി വേർതിരിക്കാനുള്ള പ്രവണത പടിഞ്ഞാറും കിഴക്കും വികാസം പ്രാപിച്ച ആദ്ധ്യാത്മികതയിൽ പലപ്പോഴും പ്രകടമാണ്. ജനാവലി തിങ്ങിക്കൂടിയിട്ടുള്ളപ്പോൾ നമ്മുടെ രക്ഷകൻ പലപ്പോഴും അവരിൽനിന്നു ശാരീരികമായി പിൻവാങ്ങി വിജനതയിലെത്തി ദീർഘനേരം പ്രാർത്ഥനാനിരതനായിരുന്നിട്ടുണ്ടെന്നുള്ളത് അദ്ദേഹം വിസ്മരിച്ചതായി തോന്നുന്നു (വി. മത്തായി 23; മർക്കോസ് 1:35; 6:46; ലൂക്കോസ് 5:16; 6:12; 9:18....). മറുരൂപപ്പെട്ട മലയിലും ഗത്സമേൻ തോട്ടത്തിലും അവിടുന്നു തന്നോടൊപ്പം പ്രാർത്ഥിക്കുവാൻ രണ്ടോ മൂന്നോ ശിഷ്യരെ കൂട്ടിക്കൊണ്ടു പോകുന്നുണ്ടെങ്കിലും ഏകാകിയായി പ്രാർത്ഥിക്കുവാൻ അവരിൽനിന്നു പോലും അകന്നു മാറുന്നു.

ശാരീരികമായ പിൻവാങ്ങലും ഏകാന്തത തേടലും മറ്റുള്ളവരിൽനിന്നുള്ള അകന്നുമാറ്റമാണെന്നു വിചാരിക്കുന്നതു ശരിയല്ല. നാം നമ്മുടെ സഹജീവികളുമായി ബന്ധപ്പെട്ടിരിക്കുന്നതുതന്നെ നമ്മുടെ ബോധത്തി

ലാണ്. അല്ലാതെ ഭൂമിശാസ്ത്രപരമായി അടുത്തടുത്ത സ്ഥലങ്ങളിലുള്ള താമസംകൊണ്ടല്ല. പ്രാർത്ഥനയിൽക്കൂടി ദൈവത്തെ സമീപിച്ചിട്ടുള്ള എല്ലാ ക്രൈസ്തവ മിസ്റ്റിക്കുകളും സഹജീവികളുമായി സമ്പൂർണമായി സഹതപിക്കുകയും അവരുമായി താദാത്മ്യം നേടുകയും ചെയ്തിട്ടുണ്ടെന്നു കാണാൻ വിഷമമില്ല. ആറാം ശതകത്തിൽ സിറിയാക്കാരനായ വി. ഇസഹാക്ക് എന്ന സന്യാസി എഴുതിയിരുന്നതു നോക്കുക:

'സഹാനുഭൂതി നിറഞ്ഞ ഹൃദയമെന്നു പറഞ്ഞാലെന്താണ്? സമസ്ത സൃഷ്ടിയോടും ഓരോ ഭൂതത്തോടും മൃഗത്തോടും പക്ഷിയോടും മനുഷ്യനോടുമുള്ള സഹാനുഭൂതികൊണ്ടു ജ്വലിക്കുന്ന ഹൃദയം തന്നെയാണത്. സൃഷ്ടികളെ കാണുകയും ഓർക്കുകയും ചെയ്യുമ്പോൾ കണ്ണുകൾ നിറയുന്നു. സഹാനുഭൂതിയുള്ളയാൾ അവയ്ക്കുവേണ്ടി നിത്യവും പ്രാർത്ഥന അർപ്പിക്കുന്നു. എല്ലാ സത്യവിരോധികൾക്കുവേണ്ടിയും തനിക്കു ദ്രോഹം ചെയ്യുന്നവർക്കുവേണ്ടിയും പ്രാർത്ഥിക്കുന്നു. അവർക്കു സംരക്ഷണവും പൊറുതിയും ലഭിക്കാനിടയാകട്ടെയെന്നാണു പ്രാർത്ഥന.'

ലോകത്തെക്കൂടാതെ നാമെങ്ങനെ മനുഷ്യരാകും. സഹജീവികളും ഭക്ഷണപാനീയങ്ങളുമില്ലാതെ യാതൊരു ശിശുവിനും വളരുവാൻ സാധ്യമല്ലല്ലോ? ലോകമെന്ന അസംസ്കൃത സാധനം കൊണ്ടാണു നമ്മെ തീർത്തിരിക്കുന്നത്, അതിനു വേറെ തെളിവു വേണ്ട. ലോകത്തെ പരിത്യജിക്കണമെന്നു പിതാക്കന്മാർ പറയുമ്പോൾ നാം അസംസ്കൃത സാധനവുമായി എല്ലാ ബന്ധവും വേർപെടുത്തണമെന്ന് അവർ അർത്ഥമാക്കുന്നില്ല. ലൗകികത്തിൽപ്പെട്ട മൂന്നു വസ്തുക്കളിലുള്ള അഭിലാഷത്തെയാണു ലോകത്തോടുള്ള സ്നേഹമായി വിശുദ്ധ യോഹന്നാൻ നിർവചിക്കുന്നത്. എന്തൊക്കെയാണവ? ജഡമോഹം, കൺമോഹം, ജീവനത്തിന്റെ ഗർവ് എന്നിവയാണവ. ഇവയാണു ദൈവസ്നേഹത്തിനു വിരുദ്ധമായത്. 'ലോകത്തെയും അതിലുള്ളവയെയും സ്നേഹിക്കാതിരിക്കുക, എന്തെന്നാൽ അവയെ സ്നേഹിക്കുന്നവനിൽ പിതാവിനോടുള്ള സ്നേഹമില്ല.' ലോകത്തിനു പ്രായപൂർത്തിയായെങ്കിലും ഇപ്പോഴും ദൈവസ്നേഹത്തിനു വിപരീതമാണു മുൻ സൂചിപ്പിച്ച ലോകസ്നേഹം. പ്രത്യക്ഷത്തിൽ ലോകത്തെ രണ്ടു വിധത്തിൽ സ്നേഹിക്കാവുന്നതാണ്. ഒന്ന്, വി. യോഹന്നാന്റെ സുവിശേഷം 3:16 – ൽ കാണുന്ന വിധത്തിൽ. ആ ഭാഗത്ത് ഇങ്ങനെയാണു നമ്മെ ഉദ്ബോധിപ്പിച്ചിരിക്കുന്നത്: 'തന്റെ ഏകജാതനായ പുത്രനെ ദാനം ചെയ്യത്തക്കവിധം ദൈവം ലോകത്തെ സ്നേഹിച്ചു' എന്ന്. അങ്ങനെയുള്ള ലോകസ്നേഹം ഇപ്പോഴും വിലയുള്ളതും ദൈവസ്നേഹത്തിന്റെ അവിഭാജ്യഘടകവുമാകുന്നു. അങ്ങനെയുള്ള സ്നേഹത്തെ വെടിഞ്ഞ് ആർക്കും വിശുദ്ധനാവാൻ സാധ്യമല്ല. ദൈവത്തിൽ കാണുന്ന വിധത്തിലുള്ള ആഗാധമായ ലോകസ്നേഹത്തെ നാം പരിത്യജിക്കണെ

മെന്നു സഭയുടെ വിശുദ്ധന്മാരും ഒരിക്കലും പ്രബോധിപ്പിച്ചിട്ടില്ല.

എന്നാൽ മറ്റെ വിധത്തിലുള്ള ലോകസ്നേഹത്തെ അപ്പോസ്തലന്മാരും ക്രിസ്തു തന്നെയും തികച്ചും നിരുത്സാഹപ്പെടുത്തിയിരുന്നു. അതായതു ജഡാഭിലാഷ സമ്പൂർത്തിക്കായുള്ള ദാഹം; അതെപ്പോഴും വഞ്ചിക്കുക തന്നെ ചെയ്യും. ധനദാഹം, ജീവിതത്തിന്റെ അർത്ഥത്തെത്തന്നെ വികലമാക്കുന്ന അധികാരശക്തിക്കും പ്രതാപത്തിനും വേണ്ടിയുള്ള ദാഹം എന്നിങ്ങനെയുള്ള മൂന്നു മൗലികാഭിലാഷങ്ങളിൽക്കൂടി പ്രകാശിക്കപ്പെടുന്ന ലോകമാണിത്. ഇത് എത്രമാത്രം വഞ്ചനാത്മകമാണെന്ന് പ്രായപൂർത്തിയായ ലോകത്തിനറിയാം. നഗ്നമായ അധികാരലബ്ധിയോ നഗ്നമായ കാമമോ പരമമായ സംതൃപ്തി നൽകയില്ലെന്ന് നവീന നൈഷിയന്മാരും[2] ലോറൻസു ഭക്തന്മാരും[3] സമ്മതിക്കാനൊരുക്കമാണ് (എന്നാൽ അവ ലഭിക്കയെന്നതിനപ്പുറം മനുഷ്യനൊന്നും നേടാനാവില്ലെന്ന് അവർ വാദിച്ചെന്നു വന്നേക്കാം).

പ്രാർത്ഥനയെക്കുറിച്ച് നൽകുന്ന പരമ്പരാഗതമായ ബോധനത്തിൽ രണ്ടാമത്തെ വകുപ്പിൽപ്പെട്ട ലോകസ്നേഹത്തെ വർജിക്കാനല്ലാതെ ആദ്യത്തെ വകുപ്പിൽപെട്ട ലോകസ്നേഹത്തെ ഉപേക്ഷിക്കണമെന്ന് പറയുന്നില്ല. രണ്ടാമത്തെ വകുപ്പിൽപ്പെട്ട സ്നേഹത്തെ ഉപേക്ഷിക്കാതെ യാതൊരു ആധുനികമനുഷ്യനും ലോകത്തിൽക്കൂടി ദൈവത്തിലെത്തുന്നതിനോ ലോകത്തിൽ ദൈവത്തെ അന്വേഷിക്കുന്നതിനോ സാധിക്കയില്ല.

ആധുനിക മനുഷ്യന് ഇന്ന് പ്രാർത്ഥിക്കാൻ അനുഭവപ്പെടുന്ന അശക്തി തികച്ചും നൂതനമായ ഒരു പ്രതിഭാസമല്ല. വി. യാക്കോബ് എത്ര പരുഷമായി ഇത് ചൂണ്ടിക്കാണിച്ചിട്ടുണ്ടെന്നുള്ളത് നോക്കുക: 'നിങ്ങൾ യാചിക്കുന്നു, നിങ്ങൾക്കു ലഭിക്കുന്നില്ല. എന്തെന്നാൽ നിങ്ങൾ പ്രാർത്ഥിക്കുന്നത് തലതിരിഞ്ഞ രീതിയിലാണ്. നിങ്ങൾക്കു യഥേഷ്ടം ഭോഗിക്കാനുള്ള സൗകര്യത്തിനായാണ് നിങ്ങൾ പ്രാർത്ഥിക്കുന്നത്.' പുരാതനകാലം മുതൽക്കേ പ്രാർത്ഥനയെന്നാൽ സ്വന്തം ആവശ്യത്തിനുവേണ്ടി ദൈവത്തിൽ നിന്ന് ആനുകൂല്യം യാചിക്കുകയെന്നാണ് മനുഷ്യർ മനസ്സിലാക്കി വന്നത്. ആവശ്യപ്പെടുന്നത് ദൈവം നൽകാതിരിക്കുമ്പോൾ പ്രാർത്ഥന നിഷ്പ്രയോജനമാണെന്നു നാം വിധിക്കുന്നു. വീണ്ടെടുക്കപ്പെട്ട മനുഷ്യന്റെ രാജകീയമായ പൗരോഹിത്യത്തിന്റെ അവകാശമാണ് പ്രാർത്ഥനയെന്ന് വിശദമാക്കട്ടെ. ലോകമോഹത്തെ പരിത്യജിച്ചതിനുശേഷം മാത്രമേ ആധുനിക മനുഷ്യനോ പൗരാണിക മനുഷ്യനോ പ്രാർത്ഥനയെന്തെന്ന് ഗ്രഹിച്ചിട്ടുള്ളൂ.

ക്രൈസ്തവനെ മറ്റുള്ളവരിൽനിന്നു യഥാർത്ഥത്തിൽ മാറ്റിനിർത്തുന്നതു പ്രാർത്ഥിക്കാൻ അവനുള്ള ശക്തിയും സാധ്യതയുമാകുന്നു.

പ്രാർത്ഥനയില്ലാതെ യാതൊരാൾക്കും പക്വത പ്രാപിച്ച ക്രൈസ്തവനാകാനോ, തികഞ്ഞ മാനവനാകാനോ സാധ്യമല്ല. സ്വാതന്ത്ര്യത്തിന്റെ ആഹ്ലാദമാണ് പ്രാർത്ഥന. അതാണ് ദൈവസുതന്മാരുടെ സവിശേഷ സ്വഭാവം.

ഭക്തനായ ഒരു പ്രസംഗകന്റെ വെറും വാഗാടോപമാണോ ഇത്. ഒരു പക്ഷേ, ആയിരിക്കാം. എങ്കിലും മേൽപ്പറഞ്ഞതിനെ കുറെക്കൂടി വിശദീകരിക്കേണ്ടിയിരിക്കുന്നു.

സ്വാതന്ത്ര്യത്തിന്റെ പ്രഹർഷമെന്നാൽ സ്വാതന്ത്ര്യദീപ്തിയെന്നാൽ എന്താണർത്ഥമാക്കുന്നതെന്ന് ചോദിക്കാം. എന്താണ് സ്വാതന്ത്ര്യം? സ്വാതന്ത്ര്യമെന്ന പദം പോലെ ക്രിസ്തീയ ചിന്തയിൽ ഇത്രമേൽ കുഴപ്പം സൃഷ്ടിച്ചിട്ടുള്ള പദങ്ങൾ വേറെയില്ലെന്ന് പറയാം. പാശ്ചാത്യവേദശാസ്ത്രത്തിൽ വന്നുചേർന്നിട്ടുള്ള എല്ലാ വ്യതിയാനങ്ങൾക്കും ഭേദഗതികൾക്കും ഹേതുഭൂതൻ പാശ്ചാത്യ ചിന്താലോകത്തിലെ അപ്രതിമ പ്രതിഭാശാലിയാകുന്ന വി. അഗസ്റ്റിനാകുന്നു. എന്നാൽ നിസർഗ സ്വാതന്ത്ര്യത്തിന് പാശ്ചാത്യ മതചിന്തയിൽ വേണ്ടത്ര മൂല്യം ലഭിക്കാതെ പോയത് അദ്ദേഹം മൂലമാണെന്നും പറയേണ്ടിയിരിക്കുന്നു. രണ്ടു വിധത്തിലുള്ള സ്വാതന്ത്ര്യമുണ്ടെന്ന് വി. അഗസ്റ്റിൻ ചൂണ്ടിക്കാണിക്കുന്നു: 'ലിബർട്ടാസ് മേജർ', 'ലിബർട്ടാസ് മൈനർ' എന്നിങ്ങനെ. 'ലിബർട്ടാസ് മേജർ' നന്മതിന്മകളിലേതെങ്കിലുമൊന്നിനെ തെരഞ്ഞെടുക്കുവാനുള്ള സ്വാതന്ത്ര്യമാകുന്നു. 'ലിബർട്ടാസ് മൈനർ' ദൈവത്തിന്റെ മാറിടത്തിൽ തിന്മയുടെ ശക്തിയിൽ നിന്നു നേടുന്ന സ്വാതന്ത്ര്യമാകുന്നു. വി. അഗസ്റ്റിൻ തെരഞ്ഞെടുത്തത് രണ്ടാമത്തെ സ്വാതന്ത്ര്യമാണ്. ആദ്യത്തെ സ്വാതന്ത്ര്യത്തെ അദ്ദേഹം എതിർത്തു. ആവശ്യമായത് രണ്ടാമത്തെ സ്വാതന്ത്ര്യമാണെന്നാണ് അദ്ദേഹത്തിന്റെ ജീവിതം തെളിയിച്ചത്. ആരംഭത്തിൽ അദ്ദേഹത്തെ വഴിതെറ്റിച്ചത് ആദ്യത്തെ സ്വാതന്ത്ര്യമായിരുന്നു. ആദ്യത്തേതിനെ അദ്ദേഹം എതിർത്തത് അതുകൊണ്ടാണ്.

എന്നാൽ തെരഞ്ഞെടുക്കുന്നതിനുള്ള ശക്തിയിലോ ആന്തരികവും ബാഹ്യവുമായ പ്രേരണയിൽ നിന്നുള്ള മുക്തിയിലോ അല്ല സ്വാതന്ത്ര്യത്തിന്റെ സത്ത. ഇവ സ്വാതന്ത്ര്യത്തിന്റെ സുപ്രധാന വശങ്ങളാകാമെന്നേ ഉള്ളൂ. ആദ്ധ്യാത്മിക സർഗശക്തിയാണ് സ്വാതന്ത്ര്യത്തിന്റെ സത്ത. ഹേതുശൃംഖലയുടെ ജനയിതാവാകുന്നതിലാണ്, അതായത് ഹേതുവില്ലാത്ത ഹേതുവാകുന്നതിലാണ് അതിന്റെ സാക്ഷാത്ക്കാരം. തെരഞ്ഞെടുക്കുകയെന്നാലർത്ഥമെന്താണ്? തെരഞ്ഞെടുപ്പു സാർത്ഥകമാവണമെങ്കിൽ തെരഞ്ഞെടുത്തതിനെ സാക്ഷാത്ക്കരിക്കുവാൻ സാധിക്കണം. ഒരുദാഹരണം നോക്കുക, നിങ്ങളേതാണ് തെരഞ്ഞെടുക്കുക, കോടീശ്വരനാവുന്നതിനോ, പരമദരിദ്രനായിത്തീരുന്നതിനോ? നിങ്ങൾ തെരഞ്ഞെടുക്കുന്നതു നിങ്ങൾ കോടീശ്വരനാവണമെന്നായിരിക്കാം. എന്നാൽ ആ തെരഞ്ഞെടുപ്പ്,

സാക്ഷാത്ക്കരിക്കാനുള്ള ശക്തി നിങ്ങൾക്കില്ലെങ്കിൽ നിങ്ങൾ നടത്തിയ തെരഞ്ഞെടുപ്പിനു യാതൊരു അർത്ഥവുമില്ല.

പുരാതന സമൂഹങ്ങളിലെന്നതിനേക്കാൾ മനുഷ്യനിന്നു സ്വതന്ത്ര നാണ്. തെരഞ്ഞെടുക്കുവാൻ അവനിന്ന് വമ്പിച്ച സാദ്ധ്യതകളുണ്ട്. തെര ഞ്ഞെടുപ്പു സാക്ഷാത്ക്കരിക്കാനുള്ള അവന്റെ ശക്തിയും വർദ്ധിച്ചിരി ക്കുന്നു. എന്നാൽ സ്നേഹത്തിലേക്കും ജ്ഞാനത്തിലേക്കും പ്രവേശനം നേടിയെടുക്കാൻ സാധിക്കുന്നില്ലെങ്കിൽ സ്വാതന്ത്ര്യം അവന്റെ വളർച്ചയെ സഹായിക്കുന്നതിനു പകരം അവനെ നശിപ്പിക്കയായിരിക്കും ചെയ്യുന്നത്. തെരഞ്ഞെടുക്കാനുള്ള കഴിവും, തെരഞ്ഞെടുക്കുന്നത് സാക്ഷാത്ക്കരി ക്കാനുള്ള ശക്തിയുമാണ് സ്വാതന്ത്ര്യം.

നമുക്ക് നിയന്ത്രിക്കാനാവാത്ത ശക്തികളുടെ കളിപ്പാവയല്ലാതായിത്തീ രുകയെന്നതാണ് സ്വാതന്ത്ര്യം. സ്വതന്ത്ര മാനവസമുദായമെന്നാൽ സ്വന്തം ഭാഗധേയത്തെ തെരഞ്ഞെടുക്കുന്നതും, അതിനെ ലക്ഷ്യമാക്കി അനു സ്യൂതം യത്നിക്കുന്നതും, അതിനെ കരുപ്പിടിപ്പിക്കുന്നതുമായ മാനവസ മുദായമാകുന്നു. ബാഹ്യശക്തികളാൽ നിയന്ത്രിക്കപ്പെടുന്ന സമുദായ ത്തെയോ നിർബന്ധപൂർവമായ ആന്തരിക പ്രേരണകളാൽ മാത്രം നിയ ന്ത്രിക്കപ്പെടുന്ന സമുദായത്തെയോ യാതൊരുവിധത്തിലും സ്വതന്ത്രമെന്ന് വിശേഷിപ്പിച്ചുകൂടാ.

യഥാർത്ഥത്തിൽ സർവത്ര നിരപേക്ഷവും സ്വതന്ത്രവുമായിട്ടുള്ളതു ദൈവം മാത്രമാകുന്നു. അവിടുന്നു മാത്രമാകുന്നു ബാഹ്യസംവിധാനശ ക്തികളിൽനിന്നും നിർബന്ധപൂർവകമായ ആന്തരികപ്രേരണകളിൽ നിന്നും സമ്പൂർണ്ണമായും സ്വതന്ത്രനായിട്ടുള്ളത്. അവിടുത്തേക്കു മാത്രമേ ‘അങ്ങനെയാകട്ടെ’ എന്നു കൽപിക്കുന്ന നിമിഷം എന്തും ‘അങ്ങനെ’യാ ക്കിത്തീർക്കുവാൻ സാധിക്കുകയുള്ളൂ. അവിടുത്തേക്കു ഹേതുവില്ല. അവി ടുന്നു മാത്രമാണ് ഹേതുവില്ലാത്ത ഹേതു. സൃഷ്ടിയെന്ന നിലയിൽ മനു ഷ്യൻ സമ്പൂർണ്ണമായും ദൈവത്താൽ നിർമ്മിതനാകുന്നതിനാൽ അവൻ സ്വതന്ത്രനാവാൻ സാധ്യമല്ലെന്നു തോന്നാം. എന്നാൽ അതുതന്നെയാ കുന്നു മനുഷ്യനെ സംബന്ധിച്ചുള്ള ‘ദ്വിസ്വഭാവം.’ അവൻ സൃഷ്ടിയാണ്. അതേസമയം സ്രഷ്ടാവുമാകുന്നു, എന്തെന്നാൽ സ്രഷ്ടാവ് മനുഷ്യനെ സൃഷ്ടിച്ചത് സ്വന്തം സാദൃശ്യത്തിലാണ്. മനുഷ്യനെ മനുഷ്യനാക്കുന്നതും മൃഗങ്ങളിൽനിന്നും വേർതിരിച്ചു നിർത്തുന്നതും ഈ ദൈവസാദൃശ്യമാ കുന്നു. മനുഷ്യസ്വഭാവത്തിന്റെ അഗാധതയിലുള്ളത് മനുഷ്യന്റെ പാപ മല്ല, സ്വാതന്ത്ര്യമാണ്. ആഴത്തിൽ മനുഷ്യൻ സ്വതന്ത്രനത്രേ. ആഴത്തിൽ അവൻ തന്റെ സ്വാതന്ത്ര്യത്തിന്റെ ഉറവിടത്തെ, സ്രഷ്ടാവായ ദൈവത്തെ കണ്ടെത്തുന്നു. ഇതുകൊണ്ട് നമ്മുടെ അസ്തിത്വത്തിന്റെ അടിസ്ഥാനമോ, പരമമായ അഗാധതയോ മാത്രമാണ് ദൈവമെന്നു ധരിച്ചുകൂടാ. മനുഷ്യാ

സ്തിത്വത്തിന്റെ ആധാരമായിരിക്കുന്നതിനും ദൈവത്തിനു കഴിയുന്നു വെന്നു വേണം മനസ്സിലാക്കേണ്ടത്. താഴെ നൽകുന്ന വിവരണം ഒരു പക്ഷേ, കുറേക്കൂടി ശരിയായിരിക്കാം. ദൈവം സ്വാതന്ത്ര്യമാകുന്നു. അവിടുത്തെ സാദൃശ്യത്തിൽ ആണ് നമ്മെ അവിടുന്ന് സൃഷ്ടിച്ചിരിക്കുന്നത്. അതുകൊണ്ട് നമ്മുടെ അഗാധത്തിൽ നമുക്ക് സ്വാതന്ത്ര്യം കണ്ടെത്താൻ കഴിയുന്നു. അഗാധത്തിൽ ജ്ഞാനത്തേയും സ്നേഹത്തേയും കൂടി ഈ സ്വാതന്ത്ര്യം കണ്ടെത്തുമ്പോഴാണ് ഇതിനെ ദൈവസന്നിധാനത്തിലേക്കു കടന്നുചെല്ലാനുള്ള സ്വാതന്ത്ര്യമായി നാം അനുഭവിക്കുന്നത്. ഇതാണ് ആഹ്ലാദം; പുത്രസ്ഥാനത്തേയ്ക്ക് ദത്തെടുക്കപ്പെടുകയെന്നാൽ ഇതാണ്. ഇവിടെയാണ് പ്രാർത്ഥന അഭിജ്ഞമായി തീരുന്നത്.

എന്നാൽ അഗാധതയിലേക്കുള്ള വഴി ഒറ്റയ്ക്കു മാറിനിന്ന് ഒരിക്കലും കണ്ടെത്താവുന്നതല്ല. മറ്റു മനുഷ്യഹൃദയങ്ങളുടെ അഗാധതയിൽക്കൂടിയാണ് ആ പാത നീങ്ങുന്നത്. ഏതോസ് ദ്വീപിലെ മിണ്ടാമുനികളുടെ ഏകാഗ്രമായ 'നാഭിനോട്ടം' പോലും സ്വയം വേറിട്ടു നിന്ന് ആഴങ്ങളിൽ ദൈവത്തെ കണ്ടെത്താനുള്ള ശ്രമമായിരുന്നില്ല. സ്നേഹവും ജ്ഞാനവും സ്വാതന്ത്ര്യവുമെല്ലാം പാലിക്കപ്പെടുന്നത് സമൂഹത്തിലാണ്. അവ പകർത്തപ്പെടുന്നതും അങ്ങോട്ടേയ്ക്കു തന്നെ. പരിശുദ്ധ റൂഹായാൽ രമ്യപ്പെടുത്തപ്പെട്ട സമൂഹം ദൈവത്തെ അവിടുത്തെ മഹാ കാരുണ്യത്താൽ കണ്ടെത്തുകയും, സ്നേഹപൂർവകമായ സമർപ്പണത്തിലും കുരിശിൽ ക്രിസ്തു നടത്തിയ ബലിയോടുള്ള താദാത്മ്യത്തിലും കൂടി ആത്മയാഗം അനുഷ്ഠിക്കയും ചെയ്യുമ്പോഴാണ് സമൂഹത്തിലുള്ള മനുഷ്യൻ സ്വാതന്ത്ര്യ പ്രഹർഷം അനുഭവിക്കുന്നത്.

ദിവ്യബലിയിൽക്കൂടി ദൈവവുമായി പുലർത്തുന്ന സമ്പർക്കമാണ് മനുഷ്യനെ നിസർഗമാനവനാക്കുന്നത്. ഇവിടെയാണ് മനുഷ്യൻ അവനെ അലട്ടുന്ന അതിഭീകരമായ ആ വൈരുദ്ധ്യത്തിൽനിന്നും – പരിശുദ്ധനായ ദൈവത്തെ സമീപിച്ചാലും സമീപിക്കാതിരുന്നാലും മരിക്കുമെന്ന വൈരുദ്ധ്യത്തിൽനിന്നും – മോചനം അനുഭവിക്കുന്നത്. ദൈവസുതന്മാരെന്ന അനുഭവം സഭയ്ക്ക് ലഭിക്കുന്നുവെന്നാണ് വിശുദ്ധ റൂഹായാൽ ക്രിസ്തുവുമായി സംയോജിക്കപ്പെട്ട സമൂഹത്തിന്റെ അപ്പവീഞ്ഞുകളിൽക്കൂടിയുള്ള ദിവ്യബലി വ്യക്തമാക്കുന്നത്. ദിവ്യബലി അർപ്പിക്കുന്നത് കോപിഷ്ഠനായ ദൈവത്തിന്റെ ക്രോധം ശമിപ്പിക്കുന്നതിനോ നമുക്കായി എന്തെങ്കിലും ആനുകൂല്യങ്ങൾ നേടിയെടുക്കുന്നതിനോ വേണ്ടിയല്ല. ഇത് സൃഷ്ടിക്ക് സ്രഷ്ടാവിനോടുള്ള സ്നേഹത്തിന്റെ പ്രതികരണമാണ്. ഇത് മറ്റേതെങ്കിലും കാര്യത്തിന് സഹായകമായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതല്ല. സാക്ഷാൽ മനുഷ്യനെന്നു പറയാവുന്ന ഏക മനുഷ്യൻ ദൈവപുത്രൻ മാത്രമാകുന്നു. അവിടുത്തെ എന്നേക്കുമായുള്ള മഹായാഗത്താൽ സാധ്യമായിത്തീർന്നി

രിക്കുന്ന തികച്ചും മാനുഷികമായ കർമ്മമാണിത്.

മഹാപുരോഹിതനായ ക്രിസ്തു പിതാവായ ദൈവത്തിന് മുമ്പിൽ സമസ്ത സൃഷ്ടിക്കുംവേണ്ടി നടത്തുന്ന അനന്തമായ ശുശ്രൂഷയും സഭയിലുള്ള വിശുദ്ധ റൂഹായുടെ സാന്നിദ്ധ്യവും മൂലമാണ് പ്രാർത്ഥനയെന്ന ഈ മപാപുരോഹിതോചിത കർമത്തിൽ ഭാഗഭാക്കാകാൻ നമുക്ക് കഴിയുന്നത്. കൂടുതൽ കൂടുതൽ ഭാഗഭാഗിത്വം സാധ്യമാകുന്നതോടുകൂടി കൂടുതൽ കുടുതലായി നാം ദൈവസാദൃശ്യത്തിനോട് അടുക്കുന്നു. ആധുനിക മനുഷ്യൻ അന്തരാ അത്യധികം ദാഹിക്കുന്നത് ഈ സ്വാതന്ത്ര്യപ്രഹർഷത്തിനുപരി മറ്റൊന്നിനും വേണ്ടിയല്ല. മനുഷ്യന്റെ എല്ലാ ജീവിതവൃത്തികളും ഈ ആനന്ദത്തെയും സ്വാതന്ത്ര്യത്തെയും ഉന്മുഖമാക്കിയാണ് നീങ്ങുന്നത്. എന്നാൽ അവൻ ആനന്ദത്തിനു പകരം സുഖത്തെയും യഥാർത്ഥ സ്വാതന്ത്ര്യത്തിനു പകരം അച്ചടക്കത്തിൽ നിന്നുള്ള മോചനത്തെയും തേടിപ്പോകുന്നു. സുഖം വെറുതെ കയ്യിലിരുന്നു പൊടിഞ്ഞു ദുസ്സഹമായ വിരസതയെന്ന ചാമ്പലായിത്തീരുന്നു. നേടിയെടുത്ത മോചനമാകട്ടെ ഏകാന്തതയുടെയും കുറ്റബോധത്തിന്റെയും കടുത്ത ഭാരമായും അനുഭവപ്പെടുന്നു.

ആരാധനയോടും പ്രാർത്ഥനയോടും അഭേദ്യമായി ബന്ധപ്പെട്ട രണ്ടു ഘടകങ്ങൾ സ്വാതന്ത്ര്യപ്രഹർഷത്തിൽ അടങ്ങിയിരിക്കുന്നതായി കാണാം.

(എ) യേശുക്രിസ്തുവിൽകൂടി ദൈവം വർഷിച്ചതായ കാരുണ്യം പാപത്തിന്റെ വിഘ്നമില്ലാതെ പരിശുദ്ധാത്മാവിൽകൂടി, പിതാവിന്റെ സന്നിധാനത്തിലേക്കുള്ള സ്വതന്ത്രമായ പ്രവേശനം നമുക്ക് നല്കിയിരിക്കുന്നു. പ്രവേശിക്കാനുള്ള ഈ ധൈര്യമാണ് സ്വാതന്ത്ര്യത്തിന്റെ ആദ്യത്തെ ഘടകം. ഉദാഹരണമായി ഇത് 'ലണ്ടൻ നഗരത്തിന്റെ സ്വാതന്ത്ര്യം' പോലെയാകുന്നു.[4] ദൈവദൂതന്മാരുടെ സ്വാതന്ത്ര്യം ഒന്നാമതായി ദിവ്യബലിയുടെ ആരാധനയിലും സ്വകാര്യപ്രാർത്ഥനയിലും കൂടി ക്രിസ്തുവിൽ മുഖാമുഖമായിരുന്ന് ദൈവവുമായി ഹൃദ്യസംയോഗം പ്രാപിക്കുവാൻ അവർക്കുള്ള സാധ്യതയാണ്. ഉണ്ടായേക്കാവുന്ന ന്യായവിധിയെപ്പറ്റിയുള്ള ഉത്കണ്ഠയിൽ നിന്നും കുറ്റബോധത്തിൽ നിന്നുമുള്ള സ്വാതന്ത്ര്യത്തിന്റെ ആഹ്ലാദം നിറഞ്ഞ അനുഭവമാണിത്.

(ബി) രണ്ടാമതായി സ്വാതന്ത്ര്യപ്രഹർഷം അടങ്ങിയിരിക്കുന്നത് പ്രപഞ്ചത്തിന്റെ അനുസ്യൂത സൃഷ്ടിയിൽ ദൈവവുമായി പങ്കുകൊള്ളാനുള്ള സ്വാതന്ത്ര്യത്തിലാണ്. പ്രാർത്ഥനയിൽകൂടി വ്യക്തിപരവും സാമുദായികവുമായ ചരിത്രത്തിന്റെ ഗതി എങ്ങോട്ടായിരിക്കണമെന്ന ബോധം ദൈവത്തിൽനിന്നും നമുക്കു ലഭിക്കുന്നു. സർഗാത്മകമായ വിധത്തിൽ വിശുദ്ധറൂഹാ നിയന്ത്രിക്കുന്ന നമ്മുടെ ആഗ്രഹങ്ങളെ സൃഷ്ടിക്ക് നല്കിയിട്ടുള്ള സ്വാതന്ത്ര്യത്തിന്റെ പ്രകാശനമെന്ന നിലയിൽ ദൈവം പലപ്പോഴും

അംഗീകരിച്ചെന്നു വരാം. പലപ്പോഴും ദൈവം അവയെ തിരുത്തിയെന്നു വരാം. ചിലപ്പോൾ അവയെ പാടെ തള്ളിക്കളഞ്ഞേക്കാം. സഭയിലുള്ള പരിശുദ്ധ റൂഹായുടെ അനുസ്യൂതമായ വ്യാപാരത്തിൽക്കൂടിയും, ജ്ഞാന സമ്പന്നവും സ്നേഹനിർഭരവുമായ ദൈവഹിതവുമായുള്ള സംവാദത്തി ൽക്കൂടിയുമാണ് മനുഷ്യന്റെ ബോധങ്ങളും ആഗ്രഹങ്ങളും വളരേണ്ടത്. ദൈവത്തിന്റെ ജ്ഞാനസ്നേഹങ്ങളോടു പുലർത്തുന്ന ഈ സംവാദമാണ് കല, ശാസ്ത്രം, സാഹിത്യം, സാങ്കേതികശാസ്ത്രം, രാഷ്ട്രതന്ത്രം, സാമ്പ ത്തികശാസ്ത്രം, ബോധനം, ചികിത്സാശാസ്ത്രം എന്നിവയെല്ലാം യഥാ ർത്ഥത്തിൽ രചനാത്മകമാക്കുന്നത്. യുഗാരംഭം മുതല്ക്കേ സൃഷ്ടിയിൽ വ്യാപരിച്ചുകൊണ്ടിരിക്കുന്ന പരിശുദ്ധാരൂപിയിൽക്കൂടി സത്യത്തിന്റെ ആഴ ങ്ങളുമായി സ്വയമറിയാതെ സംയോഗത്തിലേർപ്പെട്ടിട്ടുള്ള അക്രൈസ്ത വരുടെയും നിരീശ്വരന്മാരുടെയും ഇടയിലും ഇത് സംഭവിക്കുന്നുണ്ട്. ക്രിസ്ത്യാനിക്ക് ദൈവവുമായി ബോധപൂർവകമായ സംയോഗത്തിലേർപ്പെ ടാൻ സാധിക്കണം. സർഗാത്മകരചന, ക്രിസ്തേതരർ നടത്തുന്നതാണെ ങ്കിൽത്തന്നെയും ദൈവദൂതന്മാർക്ക് ലഭിക്കുന്ന സ്വാതന്ത്ര്യപ്രഹർഷ ത്തിന്റെ സ്വാദെന്തെന്നു സൂചിപ്പിക്കുന്നുണ്ട്. എന്നാൽ അനേകം ക്രൈസ്ത വർ ബന്ധനത്തിന്റെ നുകവും നിർജീവാവസ്ഥയുടെ വിരസതയും കൂടു തലിഷ്ടപ്പെടുകയും സൃഷ്ടിക്കാനോ പ്രാർത്ഥിക്കാനോ പഠിക്കാതിരി ക്കയും ചെയ്യുന്നു.

കുറ്റബോധവും ഉൽക്കണ്ഠയും ഇല്ലാതാക്കുകയും ദൈവത്തിന്റെ സ്നേഹം നിറഞ്ഞ സന്നിധാനത്തിലേക്ക് നമുക്ക് ആത്മധൈര്യവും ആന ന്ദവും നിറഞ്ഞ പ്രവേശനം നൽകുകയും, ദൈവമഹത്വത്തിനനുസരിച്ചു ലോകത്തെ കരുപ്പിടിപ്പിക്കാനുള്ള സർഗാത്മക സ്വാതന്ത്ര്യം നമ്മിൽ ഉള വാക്കുകയും ചെയ്യുന്നത് ക്രിസ്തുവിൽ ജീവിക്കാവുന്നവിധം ക്രിസ്തു വിന്റെ ശരീരത്തിലേക്കു നമ്മെ ഉൾപ്പെടുത്തുന്ന പരിശുദ്ധാത്മാവിന്റെ സ്വാതന്ത്ര്യമാണ്.

എന്നാൽ നാം പ്രാർത്ഥിക്കുവാൻ പഠിക്കുന്നത് എങ്ങനെയാണ്? നാമെ ന്തിനെയാണ് പ്രാർത്ഥിക്കുന്നത്. ഗുരുവിന്റെ ശക്തിയുടെ നല്ലൊരംശം അവിടുത്തെ പ്രാർത്ഥനാജീവിതത്തിലാണെന്ന് ശിഷ്യന്മാർ വേഗത്തിൽ മനസ്സിലാക്കുന്നു. അനന്തരം, ഈ ശക്തിയിൽ പങ്കുകൊള്ളുവാനാശിച്ച് അവിടുത്തെ അടുത്തുചെന്ന് അവർ അപേക്ഷിച്ചു, 'ഗുരോ, പ്രാർത്ഥിക്കു വാൻ ഞങ്ങളെ പഠിപ്പിക്കേണമേ' എന്ന്. അവിടുന്ന് അവരെ പഠിപ്പിച്ച പ്രാർത്ഥന നമ്മുടെ ഒന്നാമത്തെ ചോദ്യത്തിനെന്നതിനേക്കാൾ രണ്ടാമത്തെ ചോദ്യത്തിനാണുത്തരം നൽകുന്നത്. ഗുരു പഠിപ്പിച്ച പ്രാർത്ഥന, പ്രാർത്ഥ നയുടെ സങ്കേതത്തെയല്ല, ഉള്ളടക്കത്തെയാണ് വിശദമാക്കുന്നത്. എങ്ങ നെയാണ് പ്രാർത്ഥിക്കേണ്ടതെന്നല്ല, എന്താണ് അർത്ഥിക്കുന്നതെന്നാണ്

ഗുരു കൂടുതലായും വ്യക്തമാക്കുന്നത്.

ആധുനിക മനുഷ്യന് നൂതന സങ്കേതങ്ങൾ ഇത്രയധികമുണ്ടായിരുന്നിട്ടും തികച്ചും മാനുഷികവും നിസർഗവുമായ പ്രാർത്ഥനയുടെ സങ്കേതം നഷ്ടപ്പെട്ടെന്നു തോന്നിപ്പോകുന്നു. ആ സങ്കേതമെന്തെന്നു പഠിപ്പിക്കുവാൻ യാതൊരു ഗ്രന്ഥത്തിനും സാധ്യമല്ല. സ്വയം വായിച്ച് പഠിക്കത്തക്ക വിധം ലളിതമായി പ്രാർത്ഥനയെക്കുറിച്ച് പ്രതിപാദിക്കുന്ന ഗ്രന്ഥപരമ്പരയില്ല. പ്രാർത്ഥനാ സമൂഹത്തിൽ പ്രാർത്ഥനാ ഗുരുവിന് മാത്രമേ, മറ്റുള്ളവരെ ആ സങ്കേതം പഠിപ്പിക്കുവാൻ സാധിക്കയുള്ളു. ഈ ഗ്രന്ഥത്തിലും ആ സങ്കേതമെന്തെന്നു ചർച്ച ചെയ്യാനുദ്ദേശിക്കുന്നില്ല. എന്നാൽ ഒരു കാര്യം വ്യക്തമായും ധരിക്കണം. പ്രാർത്ഥനയുടെ ഉള്ളടക്കത്തിൽ നിന്നും വ്യത്യസ്തമായിരിക്കയില്ല പ്രാർത്ഥനയുടെ സങ്കേതം. പ്രാർത്ഥനാസങ്കേതത്തെക്കുറിച്ചും പ്രാർത്ഥനയുടെ ഉള്ളടക്കത്തെക്കുറിച്ചും കർത്തൃപ്രാർത്ഥന വ്യക്തമായ സൂചനകൾ നൽകുന്നു.

### (എ) ബന്ധത്തിന്റെ ദാർഢ്യം

'സ്വർഗത്തിലുള്ള ഞങ്ങളുടെ പിതാവേ' (അരാമിയാക്കിൽ ആബൂൻ ഒബെഗ്മായോ എന്നാണ്) എന്ന സംബോധന ആരാധനാക്രമത്തിന്റെ രൂപമനുസരിച്ച് അല്പം വിപുലമാക്കിയതാവണം. ലൂക്കൻ ആരാധനാക്രമത്തിലുള്ള 'അപ്പാ' എന്നാവണം രക്ഷകൻ പഠിപ്പിച്ചത്. ഈ സംബോധന സൂചിപ്പിക്കുന്നതു നാമും ദൈവവുമായുള്ള ഗാഢബന്ധത്തെയാണ്. ഈ ബന്ധം ക്രിസ്തീയ പ്രാർത്ഥനയുടെ സവിശേഷതയത്രേ. ദൈവത്തിന് വിശുദ്ധിയും മഹത്വവുമുണ്ടെന്ന ബോധം മൂലമാണ് ദൈവസന്നിധാനത്തിലെത്താൻ ഏക കാലത്ത് ഭയവും സ്വാതന്ത്ര്യവും അനുഭവപ്പെടുന്നത്. പിതാവേ, എന്നു ദൈവത്തെ വിളിക്കാൻ നമുക്കു ധൈര്യം നൽകിയിരിക്കുന്ന അവിടുത്തെ ഭയജനകമായ മഹാ കാരുണ്യത്തെക്കുറിച്ചുള്ള ബോധത്തിലാണ് നമ്മുടെ സ്വാതന്ത്ര്യപ്രഹർഷം അടങ്ങിയിരിക്കുന്നത്.

പുതിയനിയമത്തിലെ 'പരേസിയാ' എന്ന പദം സൂചിപ്പിക്കുന്നത് മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധത്തിനും ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധത്തിനും തടസ്സമായി നില്ക്കുന്ന ലജ്ജ, കാപട്യം, ഭയം എന്നിവയുടെ അഭാവത്തെയാകുന്നു. എഫേസ്യർക്കുള്ള ലേഖനത്തിൽ (3:10 – 12) നമ്മോടു പറയുന്നത് 'സഭയിൽക്കൂടി സ്വർഗത്തിലുള്ള വാഴ്ചകൾക്കും അധികാരങ്ങൾക്കും ദൈവത്തിന്റെ ബഹുമുഖ വിജ്ഞാനം അറിയിക്കണമെന്നതാണ് ' ദൈവഹിതമെന്നത്രേ. ഈ വിജ്ഞാനമാണ് ദൈവത്തിന്റെ 'സോദ്.' ദൈവത്തിന്റെ അനന്തമായ പദ്ധതി. ദൈവസുതന്മാരായി ധൈര്യപൂർവ്വം അവിടുത്തെ സന്നിധാനത്തിൽ ചെന്ന് അവിടുത്തെ പ്രപഞ്ചഭരണത്തിൽ പങ്കുകൊണ്ട് ഈ രഹസ്യത്തിൽ ഭാഗഭാഗിത്വം വഹിക്കാൻ നാം ക്ഷണിക്കപ്പെടുന്നു. യേശുക്രിസ്തുവിന്റെ വിശ്വസ്തതയിൽക്കൂടി

സാധ്യമാകുന്ന ഈ വിശ്വാസത്തിന്റെ കർമ്മമാകുന്നു ഇത്. നമുക്ക് 'പാർഹെസിയായും' (ദൈവസാന്നിദ്ധ്യത്തിൽ ധൈര്യപൂർവ്വം പ്രവേശിക്കാനുള്ള അനുമതിയും ) ക്രിസ്തുവിന്റെ വിശ്വാസത്താൽ ക്രിസ്തുവിൽ ലഭിച്ചിട്ടുണ്ട്. ക്രിസ്തുവിൽകൂടി തന്റെ ഹിതം നിറവേറ്റിയ ദൈവത്തിന്റെ ഉദ്ദേശ്യപ്രകാരമാണ് ഇങ്ങനെ സംഭവിക്കുന്നത്.

ദൈവസുതരാകുന്നതിനാൽ ലഭിക്കുന്ന പ്രത്യേകാനുകൂല്യമായ 'പാർഹെസിയായുടെ' ഏറ്റം സ്വാഭാവികമായ പ്രകാശനമാണ് പ്രാർത്ഥനയും ആരാധനയും. വിശുദ്ധ റൂഹായുടെ വരവിന്റെ ഉടനടിയുള്ള ഫലമാണ് 'പാർഹസിയാ.' അത് സ്വാതന്ത്ര്യപ്രഹർഷത്തിന്റെ സവിശേഷ മുദ്രയാകുന്നു.

## (ബി) ലോകത്തെക്കുറിച്ചുള്ള ദൈവത്തിന്റെ ലക്ഷ്യത്തോടും ഹിതത്തോടുമുള്ള യോജിപ്പ്

രക്ഷകൻ പഠിപ്പിച്ച പ്രാർത്ഥനയുടെ ആദ്യത്തെ അപേക്ഷകളും ചരിത്രത്തിൽ ദൈവഹിതം നിറവേറ്റപ്പെടുന്നതിനാണ്. 'സ്വർഗത്തിലെപ്പോലെ ഭൂമിയിലുമാകേണമെ' എന്ന വാക്യം 'അവിടുത്തെ നാമം വിശുദ്ധമാകപ്പെടേണമെ, അവിടുത്തെ രാജ്യം വരണമെ, അവിടുത്തെ ഹിതം നിറവേറണമേ' എന്നീ മൂന്ന് അർത്ഥനകളെ സംബന്ധിച്ചും സാർത്ഥകമാണ്. മനുഷ്യാധികാരത്തിന് വിധേയമായ സ്ഥലകാല പരിഛിന്നമായ മേഖലയിൽ ദൈവം നിഷേധിക്കപ്പെട്ടെന്നും അവിടുത്തെ ലക്ഷ്യങ്ങൾ തകർക്കപ്പെട്ടെന്നും വരാം. ദൈവനാമം വഹിക്കുന്നവരുടെ പ്രവൃത്തികൾ കൊണ്ടും അവിടുത്തെ നാമം ശ്രവിക്കുന്നവരുടെ ചിന്തകളും വാക്കുകളും കൊണ്ടും ദൈവനാമം അധിക്ഷേപിക്കപ്പെട്ടെന്നും ദൂഷിതമായെന്നും വരാം. അങ്ങനെയുള്ള ലോകത്തേക്കു സ്വാധികാരം പ്രയോഗിച്ച് ദൈവരാജ്യം കടന്നുചെല്ലുന്നില്ല. സ്വാതന്ത്ര്യത്തിൽ മനുഷ്യൻ നടത്തുന്ന പ്രാർത്ഥനയും പ്രവർത്തനവും മൂലം മാത്രമേ ദൈവരാജ്യം വരുകയുള്ളൂ. ക്രൈസ്തവമായ പ്രാർത്ഥനയുടെ ദിഗ്ബോധം ദൈവരാജ്യത്തെ ലക്ഷ്യമാക്കിയിട്ടുള്ളതാകുന്നു. അതായത് അവിടുത്തെ ഹിതം സൃഷ്ടിക്രമത്തിന്റെ സ്വാതന്ത്ര്യാനുഭവത്തിൽ അവരുടേയും ഹിതമാകണം. ഭൂമിയിലുള്ള ദൃശ്യദൈവനാമവും ദൈവിക വ്യക്തിത്വത്തിന്റെ വിശുദ്ധിയും തമ്മിലുള്ള പൊരുത്തം വളർന്നുകൊണ്ടിരിക്കുകയും വേണം.

നമ്മുടേതായ ലക്ഷ്യങ്ങൾ ഉടനടി സാധിച്ചുകിട്ടാൻവേണ്ടി പ്രാർത്ഥനയെ ഉപയോഗപ്പെടുത്തുമ്പോൾ അത് അപഥസഞ്ചരണം നടത്തുന്നു. പ്രാർത്ഥനയുടെ ദിഗ്ബോധം പൗരസ്ത്യർക്കും പാശ്ചാത്യർക്കും പലപ്പോഴും നഷ്ടപ്പെട്ടെന്ന് ക്രൈസ്തവാരാധനയുടെ ചരിത്രം വ്യക്തമാക്കുന്നു. പലപ്പോഴും സന്യാസജീവിതത്തിന്റെയും ആദ്ധ്യാത്മികതയുടെയും ലക്ഷ്യം ഭഗവദ്ദർശനമോ ഭഗവദ് സംയോഗമോ ആയിരുന്നെന്നു കാണാം.

നമ്മുടെ പിതാക്കന്മാരുടെ ഭക്തിമാർഗത്തെക്കുറിച്ച് വിധിയെഴുതാൻ ഈ ലേഖകൻ യാതൊരുവിധത്തിലും ധൈര്യപ്പെടുന്നില്ല. കഴിഞ്ഞ തലമുറകളിൽപ്പെട്ട പാശ്ചാത്യ ക്രൈസ്തവരുടെ ഭക്തിയെ വെറുതെയങ്ങു കുറ്റപ്പെടുത്താനും ഈയുള്ളവൻ ശക്തനല്ല. എങ്കിലും നാം ജീവിക്കുന്ന കാലഘട്ടം കഴിഞ്ഞ യുഗങ്ങൾ ഒരിക്കലും ശരിയായി അറിഞ്ഞിട്ടില്ലാത്ത വിധമുള്ള നൂതനമായ ആദ്ധ്യാത്മികത ആവശ്യപ്പെടുന്നുണ്ടെന്ന് പറയേണ്ടിയിരിക്കുന്നു. ഇന്ന് നമുക്കാവശ്യമായത് യേശുക്രിസ്തുവിന്റെ വൈയക്തികജീവിതത്തിന്റെ വിശുദ്ധി തന്നെയാകുന്നു. പ്രാർത്ഥനയെയും പ്രവൃത്തിയെയും ഇത് സർഗാത്മകവും പ്രോജ്ജ്വലവുമായ വിശുദ്ധ സ്നേഹമായി സംയോജിപ്പിച്ചെടുക്കുന്നു. പൊള്ളത്തരം, കാപട്യം, കള്ളം, നാട്യം, സംഭ്രാന്തി, തിന്മ എന്നിവയെയും ഈ സ്നേഹം ദഹിപ്പിക്കുന്നു. ഇത് വെല്ലുവിളിക്കുന്നു, ആശ നൽകിയിട്ടു ഫലം നൽകാതെ പിടിച്ചുനിർത്തുന്നു, വലിച്ചടുപ്പിക്കുന്നു, അനുനയിക്കുന്നു. എന്നാൽ വിശ്രമിക്കാനാവുന്ന ലക്ഷ്യത്തിലെത്തിച്ചേരുന്നില്ല. ഇത് യുക്തിയെ വെല്ലുവിളിക്കുന്നു. എങ്കിലും മനസ്സിന്റെ ദർശനശക്തിയെ തീവ്രമാക്കുന്നു. ആത്യന്തികമായ ഉത്തരങ്ങൾ ഇത് നിർദ്ദേശിക്കുന്നില്ല. എങ്കിലും ശരിയായ പാത കാണിക്കുന്നു. ഇത് പടുത്തുയർത്തുന്നു. മനുഷ്യന്റെ വളർച്ചയ്ക്ക് ഹേതുവായി വ്യാപരിക്കുന്നു. ഇത് സമൂഹത്തെ സൃഷ്ടിക്കുന്നു. ദൈവത്തെക്കുറിച്ചുള്ള നമ്മുടെ സങ്കല്പങ്ങളെയും, നമ്മുടെ കഴിവുകളെയും കുറിച്ച് നാം പുലർത്തുന്ന മതിപ്പിനെയും ഇത് സർവഥാ വെല്ലുവിളിക്കുന്നു.

ഭൗതീകാതീതമായതിനെ നിഷേധിക്കയും ലോകത്തെ അവഗണിക്കയും ചെയ്യുന്ന ആദ്ധ്യാത്മികതയല്ല ഇത്. വി. പൗലോസിന്റെ വാക്കുകളിൽ പറഞ്ഞാൽ ‘ജഡത്തിന്റേ’തായി യാഥാർത്ഥ്യത്തെ ഒരിക്കലും വീക്ഷിക്കാത്ത ആദ്ധ്യാത്മികതയാണിത്. അദൃശ്യമായതിന്റെ (2 കൊരിന്ത്യർ 4:18) അത്ഭുതാവഹമായതും നിഗൂഹനം ചെയ്യപ്പെട്ടതുമായ ധന്യതയിലേക്ക് മനുഷ്യമിഴികൾ തുറക്കപ്പെടുന്നു. ലോകത്തെ അതിന്റെ അദൃശ്യമായ, അഥവാ പ്രകടമല്ലാത്തതായ അർത്ഥത്തിൽ വീക്ഷിക്കുവാൻ മനുഷ്യർ പഠിക്കുന്നു. കാലത്തിലോ സമയത്തിലോ പ്രതിഷ്ഠിക്കാനാവാത്ത ഒരു വൈയക്തിക ദൈവവുമായി അവൻ ക്രമേണ സ്നേഹബന്ധത്തിലാകുന്നു (കാലത്തിന്റെയും സ്ഥലത്തിന്റെയും ഏതു ബിന്ദുവിനെയും അതേസമയം നിയന്ത്രിക്കുകയും ചെയ്യുന്നു). അവൻ കൂടുതൽ അഗാധമായി സൃഷ്ടികൾക്കായി ദൈവം മനസ്സിൽ കണ്ടിട്ടുള്ള ലക്ഷ്യങ്ങളെ മനസ്സിലാക്കുകയും അവ നിറവേറ്റപ്പെടട്ടെ എന്ന് കൂടുതലായി ആഗ്രഹിക്കയും ചെയ്യുന്നു. അവിടുത്തെ രാജ്യം വരണം, അവിടുത്തെ ഹിതം നിറവേറ്റപ്പെടുകയും വേണം. എന്നാൽ തന്റെ സൃഷ്ടിയെക്കുറിച്ചുള്ള ദൈവത്തിന്റെ ഹിതവും ലക്ഷ്യവും സമ്പൂർണ്ണമായും മുൻകൂട്ടി നിശ്ചയിച്ചിട്ടുള്ളവയല്ല.

സ്ഥലകാലങ്ങളുടെ ഓരോ ഘട്ടത്തിലും ദൈവലക്ഷ്യത്തെയും ഹിതത്തെയും രൂപപ്പെടുത്തുവാൻ മനുഷ്യൻ വിളിക്കപ്പെടുന്നു. എന്നാൽ അതിന്റെ സമ്പൂർണ്ണ പ്രക്രിയ ഒരിക്കലും അവന്റെ നിയന്ത്രണത്തിലാകുന്നില്ല. ദൈവത്തിന്റെ ചരിത്രപരമായ തീരുമാനമെടുക്കലിലും പരിവർത്തനത്തിലും മനുഷ്യനു സഹകരിക്കുവൻ കഴിയുന്ന ഒരു മാർഗമാണ് പ്രാർത്ഥന.

ദൈവഹിതത്തെക്കുറിച്ചുള്ള നമ്മുടെ അറിവിന്റെ വെളിച്ചത്തിൽ അതത് സ്ഥലത്തിനും കാലത്തിനും ഏറ്റവും ശ്രേഷ്ഠമായവയ്ക്കുവേണ്ടി നാം ആഗ്രഹിക്കയും പ്രാർത്ഥിക്കയും വേണം. നെപ്പോളിയന്റെ നിശ്ചയങ്ങളേക്കാളും ക്ലയോപാട്രായുടെ നാസികയുടെ ആകൃതിയേക്കാളും കൂടുതലായി പ്രാർത്ഥന ചരിത്രഗതിയെ മാറ്റുന്നു.

ദൈവത്തെ ഗാഢമായറിയുന്ന സമൂഹങ്ങളും അവയിൽ ഉൾപ്പെട്ട വ്യക്തികളും, മനുഷ്യസമുദായത്തിന്റെ മുഴുവൻ പൊതുവിലുള്ളതും ശാശ്വതമായതുമായ ആവശ്യങ്ങൾക്കുവേണ്ടിയും അനുദിനം പത്രം വായിക്കുമ്പോഴോ, സഹജീവിയുടെ അവസ്ഥയെപ്പറ്റി അറിയുമ്പോഴോ നമ്മുടെ മനസ്സിൽ തോന്നുന്ന കാര്യങ്ങൾക്കുവേണ്ടിയും ആത്മാർത്ഥമായി പ്രാർത്ഥിക്കണം. മനുഷ്യസ്വാതന്ത്ര്യത്തിന്റെ പ്രകാശനങ്ങളാണ് പ്രാർത്ഥനകൾ. അവ സാങ്കേതികശാസ്ത്രത്തേക്കാളും നഗരവൽക്കരണത്തേക്കാളും കൂടുതലായി സംഭവഗതികളെ സ്വാധീനമാക്കുകയും ചെയ്യുന്നു. നമുക്കു നാം ജീവിക്കുന്ന ലോകത്തിന്റെ ശാശ്വതവും സവിശേഷവുമായ ആവശ്യത്തെക്കുറിച്ചുള്ള അവഗാഢവും പ്രാർത്ഥനാപരവുമായ ബോധം ആവശ്യമാണ്. ഈ ബോധത്തോടു ചേർന്ന ദൈവവുമായുള്ള സ്നേഹബന്ധത്തിന്റെ പക്വതയെയാണ് നൂതനമായ ആദ്ധ്യാത്മികത ക്രൈസ്തവനിൽ നിന്ന് ആവശ്യപ്പെടുന്നത്.

### (സി) പ്രാർത്ഥനയുടെ രണ്ടു മുഖങ്ങൾ

പ്രാർത്ഥനയുടെ ആദ്യത്തെ ഭാഗത്ത് ദൈവഹിതം നിറവേറ്റപ്പെടട്ടെ എന്നു നാം അപേക്ഷിക്കുന്നു. കർത്തൃപ്രാർത്ഥനയിലെ ആദ്യത്തെ മൂന്ന് അർത്ഥനകളും ദൈവനാമത്തിനും ദൈവരാജ്യത്തിനും ദൈവഹിതത്തിനും വേണ്ടിയുള്ളതാകുന്നു. മനുഷ്യരാശിക്കുവേണ്ടി സഭ നമ്മുടെയെല്ലാം (എന്റെയല്ല) ആവശ്യങ്ങൾ സാധിച്ചുകിട്ടണമെന്ന് പ്രാർത്ഥിക്കുന്നതാണ് കർത്തൃപ്രാർത്ഥനയുടെ രണ്ടാം ഭാഗത്തും കാണുന്നത്. അതതു ദിവസത്തെ അപ്പം, പാപങ്ങളുടെ പൊറുതി, തിന്മയുടെ ശക്തിയിൽ നിന്നും പ്രലോഭനങ്ങളിൽ നിന്നുമുള്ള മോചനം എന്നിവയ്ക്കായി ഇവിടെ നാം അപേക്ഷിക്കുന്നു.

അന്ന് രക്ഷകൻ പഠിപ്പിച്ച പ്രാർത്ഥന തന്നെയാണ് ഇക്കാലത്ത് നമുക്കാവശ്യമായിട്ടുള്ളത്. ഉൽക്കടമായ ദാഹത്തോടും സമ്പൂർണ്ണമായ താല്പ

ര്യത്തോടും കൂടി നാമും ‘എല്ലാവരാലും ദൈവനാമം വിശുദ്ധമാക്കപ്പെട ണമേ’ (പലരാലും അത് ദുഷിക്കപ്പെടുന്നു), ‘അവിടുത്തെ ഭരണം വരേ ണമേ’ എന്നീ അഭിവാഞ്ഛകൾ ആത്മാർത്ഥമായി പ്രകാശിപ്പിക്കണം. ഇതാണ് പ്രാർത്ഥനയുടെ ആദ്യത്തെ മുഖം. നമ്മുടെ സ്വകാര്യ പ്രാർത്ഥ നകളും മദ്ധ്യസ്ഥപ്രാർത്ഥനകളുമായി പ്രാർത്ഥന ആരംഭിച്ചാൽ അതിന്റെ സ്വഭാവത്തെ അല്പമായെങ്കിലും നാം വികലമാക്കുകയായിരിക്കും ചെയ്യു ന്നത്. ദൈവഹിതം നിറവേറ്റപ്പെടണമെന്ന ആഗ്രഹത്തോട് ഗാഢമായി ബന്ധപ്പെടാത്ത യാതൊരു മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്കും ക്രിസ്തീയ സാധുത്വം ഉണ്ടാവാൻ സാധ്യമല്ല.

പ്രാർത്ഥനയുടെ രണ്ടാമത്തെ മുഖവും ഇതേ വിധത്തിൽ പ്രധാനപ്പെ ട്ടതത്രേ. കർത്തൃപ്രാർത്ഥനയുടെ രണ്ടാം ഭാഗത്തു സൂചിപ്പിച്ചിരിക്കുന്ന നമ്മുടെ അർത്ഥനകളുടെ മൂന്നു വശങ്ങൾക്കെങ്കിലും നാം അർത്ഥഗൗ രവം നൽകേണ്ടതുണ്ട്. സമ്പന്നമായ സമുദായത്തിൽ ജീവിക്കുന്നവർക്കു തോന്നാം, ‘നിത്യവും ഞങ്ങൾക്കുള്ള അപ്പം നൽകണമേ’ എന്ന പ്രാർത്ഥ നയ്ക്ക് യാഥാർത്ഥ്യവുമായി ബന്ധമില്ലെന്ന്. എന്നാൽ സമസ്ത മാനവ വംശത്തെക്കുറിച്ചും ബോധവാന്മാരാകുമ്പോൾ ഈ പ്രാർത്ഥനയ്ക്ക് തികഞ്ഞ അർത്ഥഗൗരവം സിദ്ധിക്കുന്നു. ഉത്പാദന സൗകര്യങ്ങളും വിത രണ സൗകര്യങ്ങളും ഇത്രമേൽ വികസിച്ചിട്ടുള്ള ആധുനികകാലത്ത്, പട്ടിണി കിടക്കേണ്ടിവരുന്ന അനേകായിരങ്ങളെ നമ്മുടെ പ്രാർത്ഥനയിൽ ഉൾക്കൊള്ളാൻ കഴിഞ്ഞാൽ ഈ പ്രാർത്ഥന ശൂന്യമെന്നോ അയഥാർത്ഥ മെന്നോ ലേശവും നമുക്കു തോന്നുകയില്ല. ‘പാപപ്പൊറുതി’യ്ക്കുള്ള അപേ ക്ഷയ്ക്കും ‘ഞങ്ങൾ’ എന്ന പദം ഗൗരവമായെടുക്കുമ്പോൾ നൂതനമായ അർത്ഥം സിദ്ധിക്കുന്നു. രാഷ്ട്രങ്ങൾ, സഭകൾ, ഗ്രൂപ്പുകൾ, കുടുംബങ്ങൾ എന്നീ നിലകളിൽ നാം ചെയ്യുന്ന അതിക്രമങ്ങൾ സ്വയം വെറുക്കാതെ ഓർമ്മിക്കുവാൻ കഴിയാത്തവിധം കഠിനമാകുന്നു. മാത്രമല്ല, രാഷ്ട്രങ്ങൾ, സഭകൾ, ഗ്രൂപ്പുകൾ, കുടുംബങ്ങൾ എന്നീ നിലകളിൽ നാം അന്യരോടു ക്ഷമിച്ചിട്ടുണ്ടോ? ഇങ്ങനെയൊരു ബോധം കൊണ്ടുതന്നെ നമ്മുടെ പ്രാർ ത്ഥനയ്ക്ക് നൂതനമായ അർത്ഥവ്യാപ്തി ലഭിക്കുന്നു. നാം ക്ഷമിക്കുന്ന താണെന്ന സമ്മതത്തോടുകൂടി ആരംഭിക്കുന്ന ഈ പ്രാർത്ഥന പരസ്പരം ക്ഷമിക്കയെന്നത് യാഥാർത്ഥ്യമായിത്തീരുന്ന ലോകസമൂഹത്തിനു വേണ്ടി യുള്ള പ്രാർത്ഥനയായി പരിണമിക്കയാണു ചെയ്യുന്നത്. നമ്മെ പ്രലോഭ നത്തിലേക്കു നയിക്കരുതേ എന്നു പ്രാർത്ഥിക്കുന്നതും പ്രഥമ വീക്ഷണ ത്തിൽ അയഥാർത്ഥമാണെന്നു തോന്നാം. വി. യാക്കോബു പറയുന്നതു പോലെ ദൈവം നമ്മെ പ്രലോഭനത്തിലേക്കു നയിക്കുന്നില്ല എന്നതാണ് ഇതിന്റെ ഒരു വശം. ‘പെയിരാസ്മോസ്’ (പ്രലോഭനം) എന്ന വാക്കിന്റെ യഥാർത്ഥമായ അർത്ഥം പരീക്ഷിച്ചുനോക്കുകയെന്നാകുന്നു. പരിശോധി ക്കപ്പെടുന്നതും പരീക്ഷിക്കപ്പെടുന്നതും നല്ലതാകുന്നു. അങ്ങനെയാണ്

നാം തനിത്തങ്കമായിത്തീരുന്നത്.

കർത്തൃപ്രാർത്ഥനയിൽ പറഞ്ഞിരിക്കുന്ന 'പരീക്ഷ' ലോകാവസാനത്തിനുശേഷം നിത്യരാജ്യമുണ്ടാകുമ്പോൾ വരാവുന്ന പരീക്ഷയെയാണ് സൂചിപ്പിക്കുന്നതെന്ന് സിദ്ധാന്തിക്കുന്നവരുണ്ട്. ലോകാവസാനദിനത്തെക്കുറിച്ചുള്ള നമ്മുടെ ആധുനിക പരിഷ്കൃത വിജ്ഞാനം ഇക്കാര്യം മനസ്സിലാക്കുവാൻ നമ്മെ സഹായിച്ചേക്കും. 'അന്ത്യകാലം' പരീക്ഷണത്തിന്റെ സമയമായിരിക്കും. തിന്മയുമായി മൽപ്പിടുത്തം നടത്തേണ്ട കാലം. എന്നാൽ നാം ജീവിക്കുന്നത് ഉൽക്കണ്ഠയിലും ഭയത്തിലുമല്ല, വിശ്വാസത്തിന്റേയും രക്തസാക്ഷിത്വത്തിന്റേയും ധീരതയോടെയാണ്. നാം ജീവിക്കുന്നതു കാലാവസാനത്തിലാകുന്നതിനാൽ തിന്മയുടെ ശക്തികളുമായി മൽപ്പിടുത്തം നടത്തേണ്ടി വരുന്നതിൽ ലേശവും ഭയപ്പെടേണ്ടതില്ല. ശത്രുവിനെ നേരിട്ടപ്പോൾ ക്രിസ്തുവിനോ, ക്രിസ്തുശിഷ്യന്മാർക്കോ, യാതൊരു ആൾജാമ്യവും ഉറപ്പാക്കി കിട്ടിയിരുന്നില്ല. ഉടനടിയുള്ള ഫലങ്ങൾ, കുരിശാരോഹണവും മരണവുമാണെന്ന് അവർക്ക് അറിയാമായിരുന്നു. എന്നാൽ കുരിശാരോഹണത്തിൽ നിന്നും മരണത്തിൽ നിന്നുമാണ് ഉയിർത്തെഴുന്നേൽപിന്റെ വിജയമുണ്ടായത്. ഇതിനേക്കാൾ ലേശവും കുറവല്ല, നമ്മുടെ കാലത്ത് നാമും ചെയ്യേണ്ടത്.

ചിലർ അവകാശപ്പെടുന്നതുപോലെ ക്രിസ്തു ജേതാവാണെന്നും ക്രൈസ്തവരുടെ വരവോടുകൂടി അധികാരങ്ങളും വാഴ്ചകളും ജരിഹോയുടെ മതിലുകൾ പോലെ തകരുമെന്നുമുള്ള ബോധത്തോടെ തിന്മയുടെ കിടങ്ങുകളിലേക്കു നാം ഇറങ്ങിച്ചെല്ലുന്നില്ല. ഇങ്ങനെയുള്ള വിജയാത്മകശുഭാപ്തി വിശ്വാസത്തിനു തിരുവെഴുത്തുകളിൽ യാതൊരു അടിസ്ഥാനവുമില്ല. പരാജിതശക്തികളെ പരിഹാസംകൊണ്ട് തറപറ്റിക്കാൻ സാദ്ധ്യമല്ല. തിന്മയ്ക്കെതിരായുള്ള ആധുനിക സമരം ജീവന്മരണപ്പോരാട്ടമാണ്. അമിതമായ ആത്മധൈര്യത്തോടെ പോരാട്ടത്തിനിറങ്ങിത്തിരിച്ചാൽ ഒന്നുകിൽ വി. പത്രോസിനെപ്പോലെ സ്വന്തം വിശ്വാസത്തിൽ പൂർണ്ണമായും ഉറയ്ക്കാനാവില്ലെന്ന വേദനാജനകമായ പാഠം പഠിക്കേണ്ടിവരും. അല്ലെങ്കിൽ യൂദയെപ്പോലെ തിന്മയ്ക്കടിപ്പെട്ടു സ്വയം നഷ്ടമായിപ്പോയെന്നു വരും.

അന്ത്യദിനത്തിൽ പരീക്ഷിക്കപ്പെടുകയെന്നത് നമ്മുടെ ധർമ്മമാണെങ്കിൽ പരീക്ഷയിലേക്ക് നയിക്കരുതേയെന്ന് എന്തിനാണ് നാം ദൈവത്തോടു പ്രാർത്ഥിക്കുന്നത്? ഇത് ക്രിസ്തുവിനു തികച്ചും അസ്വീകാര്യമായിരുന്ന അകർമ്മണ്യതയ്ക്കായുള്ള ആഗ്രഹത്തെയാണോ സൂചിപ്പിക്കുന്നത്. യാതൊന്നിലും ഉൾപ്പെടാതെയും എല്ലാത്തിൽനിന്നും വേറിട്ടു നിൽക്കുന്നതുമായ ജീവിതത്തിനുവേണ്ടിയുള്ള പ്രാർത്ഥനയാണോ ഇത്? നാം പ്രാർത്ഥിക്കുന്നത് ശാന്തമായ ജീവിതത്തിനും സന്തോഷകരമായ

മരണത്തിനും വേണ്ടിയാണോ? അതോ, പ്രത്യക്ഷമായ തോൽവിയിലോ പരാജയത്തിലോ അസന്തോഷകരമായി അവസാനിക്കാവുന്ന തിന്മപ്പെട്ട ശക്തികളോടുള്ള സമരത്തിന്റെ കുരിശേന്തിയ ജീവിതത്തിനുവേണ്ടി യാണോ? ഇവിടെയും ഉത്തരം ക്രിസ്തുവിന്റെ മാതൃക തന്നെയാകുന്നു. സുഖസൗകര്യങ്ങൾ നിറഞ്ഞ ജീവിതത്തിനുവേണ്ടി അവിടുന്നു പ്രാർത്ഥി ച്ചിട്ടില്ല. എന്നു മാത്രമല്ല, പരീക്ഷിക്കപ്പെടേണ്ട അന്ത്യനിമിഷം വന്നപ്പോൾ നമ്മെ പ്രാർത്ഥിക്കാൻ പഠിപ്പിച്ചതുപോലെ നമ്മുടെ കർത്താവും പ്രാർ ത്ഥിച്ചു. 'പിതാവേ അവിടുത്തേക്കു സർവവും സാദ്ധ്യമാണല്ലോ? ഈ പാന പാത്രം എന്നിൽനിന്നു നീക്കിക്കളയണമേ. എങ്കിലും എന്റെ ഹിതമല്ല അവി ടുത്തെ ഹിതമാകുന്നു നടക്കേണ്ടത്.' ഇതിന്റെ രത്നച്ചുരുക്കം, തന്നെ പരീ ക്ഷയിലേക്കു പ്രവേശിപ്പിക്കരുതേയെന്ന് യാഥാർത്ഥത്തിൽ ക്രിസ്തുവും പ്രാർത്ഥിച്ചെന്നാണ്. നമ്മുടെ കഴിവുകൾ കൊണ്ടു മാത്രം വിജയം നേടി യെടുക്കാമെന്ന് നമുക്ക് ഒരിക്കലും അറിയാൻ കഴിയുന്നതല്ല. ജീവിതത്തിൽ ഇവ്വിധത്തിലുള്ള കഠിന പരീക്ഷകളെ മൂന്നു വിധത്തിലെങ്കിലും തരണം ചെയ്യാവുന്നതാണ്. ഒന്ന് ക്രിസ്തുവിനെപ്പോലെ, രണ്ട് വി. പത്രോസിനെ പ്പോലെ, മൂന്ന് യൂദയെപ്പോലെ. പരീക്ഷണത്തിൽ നിന്നു തന്നെ മാത്രം രക്ഷപ്പെടുത്തണമെന്നല്ല ക്രിസ്തു പ്രാർത്ഥിച്ചത്. തീർച്ചയായും അവി ടുന്നു പത്രോസിനുവേണ്ടി പ്രാർത്ഥിച്ചിട്ടുണ്ട്. മിക്കവാറും യൂദായ്ക്കു വേണ്ടിയും. മൂന്നു പേരുടേയും കാര്യത്തിൽ ഫലം മൂന്നു വിധത്തിലായി രുന്നല്ലോ?

ക്രൈസ്തവർ ആയാസരഹിതമായ ശുഭാപ്തിവിശ്വാസത്തിൽ വഴുതി വീഴരുതെന്ന മുന്നറിയിപ്പാണ് ക്രിസ്തുവിന്റെ പ്രാർത്ഥന നൽകുന്നത്. പരീക്ഷയിലേക്കു നയിക്കപ്പെടരുതെന്നുള്ളത് ഇന്നത്തെ ക്രിസ്തീയ പ്രാർത്ഥനയുടെ അനിവാര്യമായ ഘടകമാകുന്നു. നമ്മുടെ ബലത്തിൽ മാത്രം നമുക്ക് സമ്പൂർണ്ണമായും ആശ്രയിക്കാവുന്നതല്ല. പരീക്ഷണം എല്ലാ വർക്കും വരും. ഫലമെന്തായിരിക്കുമെന്ന ഉറപ്പു ലഭിച്ചിട്ടുമില്ല. ക്രിസ്ത്യാ നിക്കുപോലും 'പാപം ചെയ്യാൻ പാടില്ലായ്മ' എന്ന ആനുകൂല്യം മനുഷ്യ സ്വാതന്ത്ര്യം അനുഭവിക്കുന്നതിനാൽ ലഭിക്കുന്നില്ല. നാം ജീവിക്കുകയും പ്രാർത്ഥിക്കുകയും വേണം – നമുക്ക് ഉറപ്പുതന്നിട്ടുള്ള സ്വാതന്ത്ര്യപ്രഹർഷ ത്തോടുകൂടി മാത്രമല്ല, ന്യായവിധിയെക്കുറിച്ചുള്ള ഭയസംഭ്രമങ്ങളോടു കൂടിത്തന്നെ. അപ്പോൾ പ്രാർത്ഥനയുടെ ഉള്ളടക്കത്തിന്റെ കേന്ദ്രം തന്നെ യാണു മൂന്നാമത്തെ ഈ അർത്ഥനയും: 'പ്രലോഭനത്തിലേക്ക് ഞങ്ങളെ നയിക്കരുതേ, തിന്മപ്പെട്ടവരിൽനിന്നും ഞങ്ങളെ രക്ഷിക്കണമേ.' ജീവിതം ഒരു സാധാരണ വിനോദമല്ല. വെറും കളിയല്ല. ഇതിൽ പരാജയപ്പെട്ടാൽ സ്വയം നഷ്ടപ്പെടുകയെന്നതായിരിക്കും ഫലം. അതിനാൽ തിന്മപ്പെട്ടവന്റെ ശക്തിയെയും അവൻ പ്രവർത്തിക്കുന്ന അധികാരങ്ങളുടേയും വാഴ്ചക

ളുടേയും ബലത്തേയും നാം നിസ്സാരമാക്കുന്നില്ല. തന്മൂലമുള്ള ആരോഗ്യകരമായ ഭയവും അന്തഃസംഘർഷവും എപ്പോഴും സ്വാതന്ത്ര്യപ്രഹർഷത്തിന്റെ കൂടെയുണ്ടായിരിക്കും. ഇങ്ങനെ നോക്കിയാൽ നമ്മുടെ രക്ഷകനു തന്നെയും ലോകാവസാനകാലത്ത് പാലിക്കേണ്ടിവരുന്നതായ അന്ത്യദിന ജാഗരൂകതയ്ക്കു വേണ്ടിയുള്ള അപേക്ഷയാണ് അനസാനത്തെ ഈ അർത്ഥനയെന്നു കാണാം.

അവസാനത്തെ ന്യായവിധിയെപ്പറ്റി മാത്രമല്ല, നമ്മുടെ തീർത്ഥാടനത്തിൽ നാം വിധേയരാക്കപ്പെടുന്ന കഠിന പരീക്ഷയെപ്പറ്റിയുള്ള തീവ്രബോധം മുറ്റിനില്ക്കുന്നതാണ് ക്രൈസ്തവ പാരമ്പര്യത്തിന് അനുസ്യൂതമായ പ്രാർത്ഥന. അങ്ങനെ നോക്കിയാൽ പ്രാർത്ഥനയുടെ ജീവിതം അന്തഃസംഘർഷത്തിന്റെയും ജാഗരൂകതയുടേയും നിത്യസന്നദ്ധതയുടെയും ജീവിതമാണെന്നു കാണാം. അത് ആത്മസംതൃപ്തി നേടുന്നതല്ല; ആയാസരഹിതവുമല്ല. പ്രാർത്ഥന അതികഠിനമായ സാധനയാകുന്നു. നന്നേ ഉറക്കം വരുമ്പോൾ കണ്ണു തുറന്നുവയ്ക്കുന്നതു പോലെയാണത്. അതിന് ഒരിക്കലും തികച്ചും അനർഗളമാവാനോ യാന്ത്രികമാവാനോ സാദ്ധ്യമല്ല. അത് അഭ്യസിക്കേണ്ടതായ ഒരു സാങ്കേതികവിദ്യയാണ്; ശ്രദ്ധാപൂർവം പാലിക്കേണ്ടതായ ഒരു ശിക്ഷണക്രമമാണ്.

നമ്മെ വളരെ വേഗം 'ബാധിക്കാനിടയുള്ള' പാപവുമായി സംഘട്ടനം നടത്തിയാണ് സ്വാതന്ത്ര്യഹർഷം വളരുന്നത്. പ്രാർത്ഥന നമുക്ക് കിട്ടിയ ദാനമാണ്, കഠിന സാധനയുമാണ്. പ്രാർത്ഥിക്കുവാൻ പഠിക്കണമെങ്കിൽ നമ്മുടെ ഇച്ഛാശക്തിയെയും അവശ്യം ബലവത്താക്കണം. ഗത്സമേൻ തോട്ടത്തിൽവച്ച് പത്രോസിനും യോഹന്നാനും കണ്ണുതുറന്നു പിടിക്കുന്നതിനു സാധിച്ചില്ല. ഉറങ്ങുന്നതിന് അവർക്ക് യാതൊരു ക്ലേശവും അനുഭവപ്പെട്ടുമില്ല. അതേസമയം ക്രിസ്തു തീവ്രദുഃഖത്തോടെ പ്രാർത്ഥിക്കയായിരുന്നു. അവിടുത്തെ വിയർപ്പുതുള്ളികൾ രക്തബിന്ദുക്കൾ പോലെയായി. പത്രോസിന്റെയും യോഹന്നാന്റെയും അടുത്തേക്കു വന്നപ്പോൾ ദുഃഖംകൊണ്ട് അവർ ഉറങ്ങുന്നതായി രക്ഷകൻ കണ്ടു. ഉറക്കം ഒരു രക്ഷപ്പെടലാണ്. പ്രാർത്ഥന ഒരു മൽപ്പിടുത്തവും. പ്രാർത്ഥിക്കുന്നതിനു ധീരതയും ശിക്ഷണവും പ്രാഗത്ഭ്യവും ആവശ്യമാകുന്നു. ഇവ്വിധത്തിലുള്ള ജാഗരൂകമായ പ്രാർത്ഥനയാണ് നാലാം ശതകത്തിലെ സന്യാസിമാർ വികസിപ്പിച്ചത്. ഇതാണ് പരീക്ഷയിൽനിന്നും മരണത്തിൽനിന്നും ബൈസാന്റിയൻ സഭയെ രക്ഷിച്ചത്. ഇന്ന് പുതിയ വിധത്തിലുള്ള പ്രാർത്ഥനയുടെ ശക്തമായ ആദ്ധ്യാത്മിക ശിക്ഷണം വികസിപ്പിച്ചെടുക്കാവുന്ന ഒരു പുതിയ സന്യാസസമൂഹമാണാവശ്യം. അങ്ങനെ മാത്രമേ സഭയുടെ മൂർച്ച കുറഞ്ഞ ദിവ്യബലിയിൽകൂടിയുള്ള ആരാധനയ്ക്കു മൂർച്ച വരുത്താനും രക്തം കുറഞ്ഞ അതിന്റെ ധമനികളിലേക്ക് പുതിയ രക്തം പ്രവഹിപ്പി

ക്കാനും സാധിക്കയുള്ളു. പ്രായപൂർത്തിയായ ലോകം സുവിശേഷത്തെ സഗൗരവം സ്വീകരിക്കയും അതിൽ ദൈവത്തിന്റെ ഭൗതികാതീത ശക്തിയെ വീണ്ടും ദർശിക്കയും ചെയ്യണമെങ്കിൽ ലോകത്തെ ഗൗരവമായെടുക്കുന്ന ആദ്ധ്യാത്മിക ശിക്ഷണം അതിന് അത്യാവശ്യമാകുന്നു.

ഈ ലോകത്തിൽ സ്വാതന്ത്ര്യഹർഷമുള്ളത് സുഖസൗകര്യങ്ങളിലല്ല, സഹനത്തിലും നിരന്തരമായ പോരാട്ടത്തിലുമാകുന്നു. സ്വാതന്ത്ര്യമെന്നാൽ പരിണാമപ്രവാഹത്തിൽപ്പെട്ട് ഒഴുകിപ്പോകാതെ, നിശ്ചയിക്കുന്ന സ്ഥാനത്ത് ഒഴുക്കിനെതിരെ അടിയുറച്ചു നിൽക്കാമെന്ന ആന്തരികമനുഷ്യന്റെ ദൃഢവ്രതമാണ്. ഇത് അനായാസവും വേദനാരഹിതവും അനർഗളവുമാണെന്നാണ് അനുഭവമെങ്കിൽ ഇതിൽകൂടി വികസിപ്പിക്കുന്നത് സ്വാതന്ത്ര്യമായിരിക്കാൻ സാധ്യമല്ല. ദൈവത്തിന്റെ കൃപയും മനുഷ്യന്റെ ഈ സ്വാതന്ത്ര്യവും തമ്മിൽ യാതൊരു പൊരുത്തക്കുറവുമില്ല. എന്തെന്നാൽ ഈ സ്വാതന്ത്ര്യം അടിസ്ഥാനപരമായും പാപത്തോടുള്ള സ്ഥിരമായ അടിമത്തത്തിൽ നിന്നുമുള്ള വിമോചനമല്ല. ജഡത്തിന്റെ ജീവിതമെന്ന് വിശുദ്ധ പൗലോസ് വിവരിച്ച പരിണാമപ്രവാഹത്തിൽപ്പെട്ട് ഒഴുകിപോകാതെയിരിക്കുകയെന്നതാണ്. സ്വന്തം അസ്തിത്വത്തെ കരുപ്പിടിപ്പിക്കാനുള്ള ഉത്തരവാദിത്വവും മനുഷ്യനെ ഏല്പിച്ചിട്ടുണ്ട്. ഇത് സാധ്യമാവണമെങ്കിൽ മനുഷ്യൻ സ്വയമറിയണം. പരിതഃസ്ഥിതിയെന്തെന്നറിയണം. ഇവ രണ്ടിനേയും മാറ്റാൻ അവൻ തയ്യാറാവണം. ഇവയെ മാറ്റാനുള്ള ശക്തി അവനുണ്ടായിരിക്കയും വേണം. ഈ ചുമതല നിറവേറുന്നില്ലെങ്കിൽ മനുഷ്യൻ പരിണാമപ്രവാഹം രൂപംകൊടുക്കുന്ന മൃഗങ്ങളുടെ നിലയിലേക്ക് അധഃപതിക്കുന്നു.

സ്വതന്ത്രനാവുകയെന്നാൽ ജന്തുപരവും, വാസനാപരവും, മാനസികവുമായ ലോകശക്തികളുടെ അധീനതയിൽനിന്നു മുക്തി നേടാനുള്ള സാധ്യതയുണ്ടാവുകയെന്നാണർത്ഥം. ഇതാണ് ഈ കാലത്തോട് രമ്യപ്പെടാതിരിക്കുക എന്ന് റോമർക്കുള്ള ലേഖനത്തിൽ (12:2) വി. പൗലോസ് പറയുന്നതിന്റെ അർത്ഥം.

കുത്തിയൊലിക്കുന്ന പ്രവാഹത്തിൽപ്പെട്ടുപോവാതെയിരിക്കണമെങ്കിൽ ഈ പ്രവാഹത്തിൽത്തന്നെ ഒഴുക്കു പിഴുതെടുത്തു കൊണ്ടുപോകാത്തവിധം ഉറച്ചുനിൽക്കാനുള്ള ഒരിടമുണ്ടായിരിക്കണം. ഈ ഇടമാണ് യേശുക്രിസ്തുവും അവിടുത്തെ തിരുശരീരവും. രക്ഷകനെ ഭൂമിയിലേക്കയച്ചതിലും നമ്മെ വി. റൂഹായാൽ അവിടുത്തെ ശരീരത്തിൽ ഉൾപ്പെടുത്തുന്നതിന് സൗകര്യം ചെയ്തുതന്നതിലും ദൈവത്തിന്റെ മഹാകാരുണ്യമാണു നാം കാണുന്നത്.

നമുക്ക് നില്ക്കാനുള്ള ഇടം നല്കിയത് ദൈവകാരുണ്യമാണ്. അവിടെ നിന്നാൽ മാത്രം പോരാ അവിടുത്തെ ഉറപ്പുള്ള സ്നേഹത്തെക്കുറിച്ചും

അനുസ്യൂതമായ കൃപയെക്കുറിച്ചുമുള്ള ദൃഢവിശ്വാസത്തിൽ ജീവിച്ചു കൊണ്ട് നമ്മുടെ ധർമം നാം അനുഷ്ഠിക്കയും നമ്മുടെ പരിതഃസ്ഥിതിയെയും നമ്മെത്തന്നെയും രൂപാന്തരപ്പെടുത്തുകയും ചെയ്യണമെന്ന് ദൈവം ആഗ്രഹിക്കുന്നു. വി. പൗലോസ് പറയുന്നു: 'നിങ്ങളുടെ മനസ്സിന്റെ പുതുക്കംകൊണ്ട് നിങ്ങൾ സ്വയം രൂപാന്തരപ്പെടുവിൻ.' മനസ്സിനെ ഇങ്ങനെ പുതുക്കേണ്ടത് സഭയിൽതന്നെ നിന്ന് ശിക്ഷണപൂർവമുള്ള അനുസരണം, ധ്യാനം, പഠനം, ആരാധന, പ്രാർത്ഥന എന്നിവയിൽക്കൂടിയാണ്. നമ്മിൽനിന്നു ശക്തവും ശിക്ഷിതവുമായ ശ്രമം ആവശ്യപ്പെടുന്ന നിരന്തരമായ പ്രാർത്ഥനയാണിത്.

ദൈവദാനമാകുന്ന സ്വാതന്ത്ര്യത്തെ ഇങ്ങനെ വ്യാപിപ്പിച്ചുകൊണ്ടാണ് അതിനെ സജീവവും ആഹ്ലാദപ്രദവുമാക്കുന്നത്. വിശുദ്ധ റൂഹായിൽ യേശുക്രിസ്തുവിൽക്കൂടി നമുക്ക് ദൈവത്തിലേക്ക് പ്രവേശനം അനുവദിച്ചു കിട്ടിയിട്ടുണ്ട്. പരിശുദ്ധ റൂഹായിൽ നാം അവിടേക്കു പ്രവേശിക്കയും അവിടെ അധിവസിക്കയും വേണം. സ്വാതന്ത്ര്യമെന്ന ദാനത്തിൽ ഈ ആഹ്ലാദം അനർഗളമായി പ്രവേശിക്കുന്നില്ല. വി. റൂഹാ നമ്മുടെ സ്വാതന്ത്ര്യത്തെ മാനിക്കുന്നു. നാം ആഗ്രഹിക്കുന്നില്ലെങ്കിൽ ആരാധിക്കുവാൻ അരൂപി നമ്മെ നിർബന്ധിക്കുന്നില്ല. ദൈവസാന്നിദ്ധ്യത്തിലേക്കു പ്രവേശിക്കാനുള്ള ആനുകൂല്യം വ്യക്തിയെന്ന നിലയിലും സമൂഹമെന്ന നിലയിലും പ്രയോജനപ്പെടുത്തുമ്പോൾ മാത്രമേ നമ്മുടെ ജീവിതങ്ങളിൽ സ്വാതന്ത്ര്യഹർഷം പൊന്തിവരികയും മറുരൂപം പ്രാപിച്ച ജീവിതങ്ങളിൽ കൂടി ലോകത്തിന് ആഹ്ലാദം പകരുന്ന ശക്തിയായി അതു തീരുകയുമുള്ളൂ.

ആരാധനയും പ്രാർത്ഥനയും നമ്മുടെ സ്വാതന്ത്ര്യത്തിന്റെ വ്യാപാരത്തിൽപ്പെട്ടവയാണ്. പ്രാർത്ഥിക്കയും ആരാധിക്കയും ചെയ്തെങ്കിൽ മാത്രമേ തിന്മയിൽ നിന്നു നാം രക്ഷപ്പെടുകയുള്ളൂ. പ്രലോഭനത്തിൽ നിന്നു നാം പാലിക്കപ്പെടേണ്ടതും അങ്ങനെയാകുന്നു. എന്നാൽ നമ്മുടെ കാലത്തിന്റെ സ്വഭാവദോഷങ്ങളാകുന്ന അലസത, സുഖാസക്തി എന്നിവയും പ്രാർത്ഥനയും കൂടി ഒരിക്കലും ഒത്തുപോകുന്നതല്ല. ആരാധനയുടെ ശിക്ഷണത്തിലും സാധനയിലും ജീവിച്ച് സ്വാതന്ത്ര്യത്തെ പ്രയോഗിക്കുവാൻ ആധുനികൻ സന്നദ്ധനായിരിക്കണം.

പ്രാർത്ഥന അനർഗളമായും യാന്ത്രികമായും വന്നുചേരണമെന്ന് നാം പ്രതീക്ഷിക്കുന്നെങ്കിൽ പ്രാർത്ഥന നിഷ്പ്രയോജനമെന്നോ നിരർത്ഥകമെന്നോ നാം പരാതിപ്പെടുന്നതിൽ യാതൊരു കഥയുമില്ല. എന്നാൽ ഇത് കേവലം നമ്മുടെ ഇച്ഛാശക്തിയുടേയും ശിക്ഷണത്തിന്റെയും പ്രശ്നം മാത്രമല്ല. നമ്മുടെ ബലഹീനതയിൽ നമ്മെ സഹായിക്കുന്നതിനും നാം രാജത്വത്തിലും പൗരോഹിത്യത്തിലും, പൂർണ്ണമായി വളരുന്നതിനുമായി നമ്മെ രാജാക്കന്മാരും പുരോഹിതന്മാരുമാക്കിയ വിശുദ്ധ റൂഹായും

താല്പര്യപൂർവം കാത്തുനിൽക്കുന്നു.

വിശുദ്ധാരൂപിയുടെ ദാനങ്ങൾ സഭയിൽ എല്ലാവർക്കും ധാരാളമായുണ്ട്. എന്നാൽ അവയെല്ലാം ഒരേ വിധത്തിലുള്ളവയല്ല. പ്രാർത്ഥനയും പരിശുദ്ധാരൂപിയുടെ ദാനമാകുന്നു. ഇത് സർവർക്കും നൽകപ്പെട്ടിരിക്കുന്നു. എന്നാൽ ചിലർക്ക് മദ്ധ്യസ്ഥപ്രാർത്ഥനയും ആരാധനയും നടത്താനും ദൈവവുമായി കൂടുതൽ ഉറ്റബന്ധം പുലർത്താനുമുള്ള വിശേഷാൽ ധർമം കൂടി നല്കപ്പെട്ടിരിക്കുന്നു. ശിക്ഷണപൂർവം പരിശീലിക്കാതെ ഇത് യാതൊരാൾക്കും നിർവഹിക്കാൻ കഴിയുന്നതല്ല.

സ്വാതന്ത്ര്യത്തിന്റെ ആഹ്ലാദം സർവർക്കും ലഭിക്കാവുന്നതാകുന്നു. ദൈവത്തിന്റെ ഏറ്റവും വലിയ ദാനമാണിത്. ഇത് സ്വീകരിക്കയെന്നാൽ വമ്പിച്ച ഉത്തരവാദിത്വം കയ്യേൽക്കുകയെന്നത്രേ അർത്ഥം. ഈ ദാനവും ഇതോടൊപ്പം ദൈവത്തിന്റെ മക്കളായി ജീവിക്കാനുള്ള ഉത്തരവാദിത്വവും സ്വീകരിക്കുന്നില്ലെങ്കിൽ നാം നശിച്ചുപോകുന്നു. നാമിത് സ്വീകരിക്കയാണെങ്കിൽ ആഹ്ലാദം യാഥാർത്ഥ്യമായിത്തീരുന്നു. ദുഃഖവും സഹനവും ആകെക്കൂടി രൂപാന്തരപ്പെടുന്നു. വിരസത ദൂരെ മാറ്റപ്പെടുന്നു. അസ്തിത്വത്തിന് അസ്തിവാരം കിട്ടുന്നു. ജീവിതലക്ഷ്യവും, ശക്തിയുടെ ഉറവിടവും ലഭിക്കുന്നു. ചരിത്രം മറുരൂപപ്പെടുന്നു. എന്നാൽ അതിലൊക്കെ ഉപരിയായി ദൈവനാമം വിശുദ്ധമാക്കപ്പെടുന്നു. അവിടുത്തെ ഹിതം നിറവേറ്റപ്പെടുന്നു.

പിതാവേ അങ്ങനെ ഭവിക്കണമേ.

1. നൈഷിയന്മാർ – ദൈവം അന്തരിച്ചു എന്ന് ആദ്യം പ്രഖ്യാപിച്ച ജർമ്മൻ തത്വശാസ്ത്രജ്ഞനായ നീറ്റ്ചേയുടെ അനുഗാമികൾ.
2. ലോറൻസ് ഭക്തന്മാർ – കാമവികാരത്തെ അടിച്ചമർത്തി നിറുത്തിയതുമൂലമാണ് പാശ്ചാത്യമനുഷ്യന് മനുഷ്യത്വം നഷ്ടപ്പെട്ടതെന്ന് വാദിച്ച ഇംഗ്ലീഷ് സാഹിത്യകാരനായ ഡി. എച്ച്. ലോറൻസിന്റെ അനുയായികൾ.
3. ലോകത്തിലെ മഹാന്മാരായ ആളുകൾക്ക് എപ്പോൾ വേണമെങ്കിലും ലണ്ടൻ നഗരത്തിൽ പ്രവേശിക്കുവാൻ അനുവാദം നൽകുന്ന താക്കോൽ കൊടുക്കുക പതിവായിരുന്നു. ഇത് വലിയ ഒരു ബഹുമതിയായി കരുതപ്പെട്ടു.